# ഭഗവദ്ഗീതയും ഇടമറുകും



ഹർഷവർദ്ധനൻ

# ഭഗവദ്ഗീതയും ഇടമറുകും

ഗ്രന്ഥകർത്താ:


വി. എസ്. ഹർഷവർദ്ധനൻ

എം. എ. (ഇംഗ്ലീഷ്)

സാഹിത്യരത്നം (അലഹബാദ്)

(മുൻ അസിസ്റ്റൻറ് എഡിററർ, ആകാശവാണി)



പ്രകാശകൻ:

ഹർഷവർദ്ധനൻ, ഉദയഭവൻ,

കാരപ്പറമ്പ്, കോഴിക്കോട് – 10.

1989

വില : 35–00

ഓം
ശ്രീകൃഷ്ണായ പരമാത്മനെ നമഃ

# സമർപ്പണം

അദ്വൈതവേദാന്തിയും വേദവിത്തും, പ്രചണ്ഡതാർക്കികനും, സംസ്കൃതവൈയ്യാകരണനും, ആത്മവിദ്യാ സംഘസ്ഥാപകനുമായ എന്റെ വന്ദ്യപിതാവു് വാഗ്ഭടാനന്ദഗുരുദേവന്റെ തൃച്ചേവടികളിൽ ഈ ഗ്രന്ഥം സാദരം സമർപ്പിച്ചുകൊള്ളുന്നു.

The Geeta is one of the clearest and most comprehensive summaries of the Perennial Philosophy ever to have been made. Hence its enduring value, not only for Indians but for all mankind.

Aldous Huxley

ഇതുവരെ രചിക്കപ്പെട്ടിട്ടുള്ള ശാശ്വതതത്വചിന്തയുടെ ഏററവും വിശദവും, സമഗ്രവുമായ സാരസംഗ്രഹങ്ങളിൽ ഒന്നാണ് ഭഗവദ്ഗീത. അതിനാൽ അതിൻെറ സ്ഥായിയായ മൂല്യം ഭാരതീയർക്കു മാത്രമല്ല, മനുഷ്യരാശിക്കൊട്ടുക്കും അവകാശപ്പെട്ടതാകുന്നു.

ആൽഡ്സ് ഹക്സ്ലെ

# വിഷയവിവരം

# അവതാരിക

ശ്രീമദ് ഭഗവദ്ഗീത ഉദ്ഗാനം ചെയ്യപ്പെട്ടതു് ഭാരതത്തിലാണെങ്കിലും അതിന്റെ വ്യാപ്തി വിശ്വവിശാലംതന്നെയാണു്. മാനവരാശിയുടെ ചിന്താമണ്ഡലത്തിലേയ്ക്കു് സനാതന ധർമ്മം നൽകിയ ഈടുററ സംഭാവനയാണതു്. സഹസ്രാബ്ദങ്ങൾക്കു് മുമ്പ് ലോകത്തിലെ മറെറാരു ജനവിഭാഗത്തിനും സ്വന്തമായവകാശപ്പെടാനില്ലാത്ത, അത്യുദാരവും അതിവിശാലവുമായ ഒരു മഹനീയ സംസ്കാരത്തിന്റെ അടിസ്ഥാന ശിലയായി വർത്തിയ്ക്കുന്ന ചിന്താപദ്ധതിയുടെയും ജീവിതവീക്ഷണത്തിന്റെയും ആകത്തുകയത്രെ ഭഗവദ്ഗീത.

വേദോപനിഷത്തുക്കളുടെ സാരസംഗ്രഹമാണു് ഭഗവദ്ഗീതയെന്നതു് പ്രസിദ്ധമാണല്ലോ. ഗീതയേക്കാൾ മികച്ചൊരു വേദ ഭാഷ്യം എഴുതപ്പെട്ടിട്ടില്ല, എഴുതാനാവുകയുമില്ല എന്നത്രെ പണ്ഡിതാഗ്രേസരനായ സ്വാമി വിവേകാനന്ദൻ പറഞ്ഞിരിയ്ക്കുന്നതു്. സ്വാമികൾ പറയുന്നു: ''ശ്രുതികളായ ഉപനിഷത്തുക്കളുടെ സാരം ദുർഗ്രഹമാണു്. കാരണം, തന്നിഷ്ടംപോലെ വ്യാഖ്യാനിയ്ക്കാനൊരുങ്ങുന്ന ഭാഷ്യകാരന്മാർ അസംഖ്യമുണ്ടു്. അതുകൊണ്ടായിരിയ്ക്കാം, വേദപ്രചോദകനായ ഭഗവാൻ സ്വയം ഗീതോപദേഷ്ടാവായി വരുന്നതു്. അങ്ങിനെ അവിടുന്നു് വേദാർത്ഥമെന്താണെന്നു് കാട്ടിത്തരുന്നു. ഇന്നു് ഭാരതത്തിനും ലോകത്തിനും ആ വ്യാഖ്യാനരീതിയേക്കാൾ മെച്ചപ്പെട്ടതൊന്നും ആവശ്യമില്ലതന്നെ. ഗീത അദ്വൈതം, ദ്വൈതം മുതലായ സമ്പ്രദായങ്ങളെയെല്ലാം ശരിവെയ്ക്കുന്നു''.

സംഘർഷനിർഭരവും സുഖാ-സുഖ സമ്മിശ്രവുമായ മനുഷ്യജീവിതത്തിന്റെ സൂക്ഷ്മസ്പർശിയായ അപഗ്രഥനമാണു് ഗീതയിലെ പ്രതിപാദന വിഷയം. ഗീത ജന്മമെടുക്കുന്നതുതന്നെ ജീവിതസമരത്തിന്റെ പ്രത്യക്ഷ രണഭൂമിയിൽ നിന്നാണല്ലൊ. അതിനാൽ ജീവിതത്തിലെ യഥാർത്ഥ ജയാപജയങ്ങളുടെ സർവ്വാംഗീണമായ വിശകലനവും തദ്ഫലമായുള്ള സംശയ നിവാരണവും ഇവിടെ നടക്കുന്നു. എത്രമാത്രം സങ്കീർണ്ണവും സാമാന്യ മനുഷ്യബുദ്ധിയ്ക്കതീതവുമാണോ കുരുക്ഷേത്രഭൂമിയിലുയർന്നുവരുന്ന അസംഖ്യം മാനസികപ്രശ്നങ്ങൾ, അത്രയ്ക്കും കുറതീർന്നതും സൂക്ഷ്മാൽസൂക്ഷ്മതരവുമാണു് അവയ്ക്കു് ഗീതാകാരൻ നൽകുന്ന മറുപടിയും. ഇതിൽ ചർച്ച ചെയ്യപ്പെടാത്തതായി ഒരു ജീവിതദർശനവുമില്ല. എമേഴ്സൺ, കാർലൈൻ, മാക്സ്മുള്ളർ തുടങ്ങിയ എത്രയോ വിശ്വവിഖ്യാതരായ ചിന്തകന്മാരുടെയൊക്കെ സംശയനിവൃത്തി ഗീതയിലൂടെയാണെന്നതു് സുവിദിതമാണു്.

ശാസ്ത്രവും, തത്വചിന്തയും, ജീവിതനിയമവും, എല്ലാം ഗീതയിൽ സമ്യക്കായി സമ്മേളിയ്ക്കുന്നു.

ഗീതയിലെ സംശയാലുവായ അർജ്ജുനൻ ഒരു സാധാരണ മനുഷ്യനല്ല; സർവ്വശസ്ത്ര–ശാസ്ത്രവിശാരദനായ രാജകുമാരനാണ്. അദ്ദേഹത്തിന്റെ സംശയങ്ങൾ കേവലം ഉപരിപ്ലവങ്ങളല്ല; മനുഷ്യചേതനയുടെ നിഗൂഢമേഖലകളിലേയ്ക്ക് ഇറങ്ങിച്ചെല്ലുന്ന അതിഗഹനങ്ങളായ അന്വേഷണങ്ങളാണ്. അവയ്ക്ക് മറുപടി കണ്ടെത്തുക–അന്വേഷകന്റെ ചൊടിച്ചുനില്ക്കുന്ന കൂർമ്മബുദ്ധിയ്ക്കുതകുംവിധം പരിഹാരനിർദ്ദേശം ചെയ്യുക — ഇതു് അത്ര എളുപ്പമായ കാര്യമല്ല. ഒരു സാധാരണ ബുദ്ധിജീവിയ്ക്കു് കഴിയുന്നതല്ല ഇതു്. മറെറാരത്ഥത്തിൽ, അത്യന്തം ജിജ്ഞാസുവും എന്നാൽ വ്യാകുലചിത്തനുമായ ഒരു വിദ്യാത്ഥിയുടെ ചിന്താവ്യഥയ്ക്കു്, ഉചിതമായ മറുപടി കൊടുക്കാനും, പരിഹാരം നിർദ്ദേശിയ്ക്കാനും എത്തുന്നതു് അതിസമത്ഥനും, അതീവ പണ്ഡിതനും, എന്നാൽ സർവ്വമംഗളചിത്തനുമായ ഒരദ്ധ്യാപകനുമാണ്.

അർജ്ജുനൻ ഒരു സാധാരണ വിദ്യാത്ഥിയല്ല. ഒരു സംശയം തീരുമ്പോൾ അതിൽനിന്നു് ഒരു നൂറായിരം സംശയങ്ങൾ വീണ്ടും പൊങ്ങിവരുന്നതാണ് അർജ്ജുനന്റെ മാനസികാവസ്ഥ. എന്നാൽ സംശയനിവൃത്തിയിൽ തന്നെ മററസംഖ്യം സംശയങ്ങൾക്കു് ബീജാവാപം നടത്തിക്കൊണ്ടു്, കമ്മയോഗിയായ ആ ഭരതവംശജന്റെ പ്രജ്ഞയെ സജീവവും ഉത്തുംഗവുമാക്കി നിർത്തുകയാണ് ശ്രീകൃഷ്ണഭഗവാൻ ചെയ്യുന്നതു്. ഇവിടെ ജിജ്ഞാസുക്കളിൽ അഗ്രേസരനായ ഒരു ശിഷ്യനേയും, പണ്ഡിതരിൽ പണ്ഡിതനായ ഒരു അദ്ധ്യാപകനെയും നമുക്കു് കാണാൻ കഴിയുന്നു. അർജ്ജുനന്റെ സംശയം മനുഷ്യന്റെ മുഴുവൻ സംശയമാണ്; അതിന്നുള്ള പരിഹാരവും മനുഷ്യരാശിയെ മുഴുവൻ ഉദ്ദേശിച്ചുള്ളതാണ്. അതുകൊണ്ടു്, ഈ അർജ്ജുന–ശ്രീകൃഷ്ണസംവാദം കാലദേശാതിവത്തിയുമാണ്.

ജീവിതത്തിന്റെ പരുക്കൻ യാഥാത്ഥ്യങ്ങളുമായി ഏററുമുട്ടുമ്പോൾ അവിടെനിന്നു് ഒളിച്ചോടുന്ന പലായനവാദികൾക്കു് കമ്മോന്മുഖമായ കത്തവ്യബോധം നല്കുന്നതിനാലാണ് ഗീത ഒരു പ്രായോഗിക തത്വശാസ്ത്രമായി മാറുന്നതു്. മററു പല ധാമ്മികഗ്രന്ഥങ്ങളിൽനിന്നും ഗീത വ്യത്യസ്തമാകുന്നതും ഇതുകൊണ്ടുതന്നെ.

ഭഗവദ്ഗീതയുടെ ഈ മാനവജീവിത സ്പശനസ്വഭാവം വേണ്ടവിധം മനസ്സിലാക്കാതെയാണ് നമ്മുടെ നാട്ടിലെ യുക്തിവാദികളും ഭൗതികവാദികളും അതിനെ എതിർക്കുന്നതു്. ആത്മീയപ്രധാനവും മതസംബന്ധിയുമായ സകലതിനെയും എതിർ

ക്കുക, നിഷേധിയ്ക്കുക എന്നത് അത്തരക്കാരുടെ ഒരു പരിഷ്കാരം തന്നെയായിരിയ്ക്കുന്നു. അല്പം ഭൗതികവാദിയും പുരോഗമനേച്ഛുവും ചമയണമെങ്കിൽ കുറെ ഈശ്വരനിന്ദയും, ഈശ്വരനിഷേധവും വേണമെന്നാണവരുടെ കണക്കുകൂട്ടൽ. അങ്ങിനെയുള്ളവർക്ക് രാമായണം ചുട്ടുകരിക്കണമെന്നും, വേദങ്ങൾ കടലിലെറിയണമെന്നും, മനുസ്മൃതി ഭസ്മമാക്കണമെന്നും പറയാതിരുന്നുകൂടാ. ഇത്തരം വിവേകവൈരിയായ ഒരഹങ്കാരി ഈയിടെ പറഞ്ഞുവിട്ടതു്, ഭഗവദ്ഗീത അക്രമത്തെ പ്രോത്സാഹിപ്പിക്കുന്ന പുസ്തകമാണെന്നാണു്! ചിന്താപരമായ അടിമത്തമെന്നോ, മുരടിച്ച സങ്കുചിതത്വമെന്നോ എന്താണിതിനെയൊക്കെ പറയേണ്ടതു് ?

ഭഗവദ്ഗീതയെ അക്രമത്തിന്റെ പുസ്തകമെന്നു് വിശേഷിപ്പിച്ച അവിവേകിയ്ക്കു് ഗീതയെക്കുറിച്ചും, ഗീതാകാരനെക്കുറിച്ചും ഗീതയ്ക്കു് ജന്മം നൽകിയ മഹാഭാരത കഥയെക്കുറിച്ചും യാതൊന്നും അറിയില്ലെന്നു് സ്പഷ്ടമാണു്. അറിയുമായിരുന്നെങ്കിൽ, മഹാഭാരത കഥയിലെ ശ്രീകൃഷ്ണൻ പരമാവധി എതിർത്ത, യുദ്ധം എന്തുചെയ്തും ഒഴിവാക്കാൻ യത്നിച്ച ഒരു ആദർശ അഹിംസാവാദിയും സമാധാനവാദിയുമായിരുന്നുവെന്നു് കണ്ടെത്തുമായിരുന്നു.

ഭഗവദ്ഗീതയെ തികച്ചും ഭൗതികദൃഷ്ടിയിൽ സമീപിക്കുന്നതാണു് യുക്തിവാദികൾക്കു പററുന്ന അബദ്ധം. പ്രത്യക്ഷമായ സുഖ–ദുഃഖാദികളാണു് അവർക്കു് എല്ലാററിന്റെയും മാനദണ്ഡം. കണ്ണുകൊണ്ടു് കാണുന്നതും, അനുഭവംകൊണ്ടറിയുന്നതും മാത്രമെ അംഗീകരിയ്ക്കൂ എന്നതാണവരുടെ ശാഠ്യം. പഞ്ചേന്ദ്രിയങ്ങൾക്കപ്പുറത്തു് പോകാൻ അവർ തയ്യാറില്ല. എന്നാൽ ഇപ്പറഞ്ഞതിനെല്ലാം അപ്പുറം, ഉപരി, ഒരാത്മാവുണ്ടെന്ന വസ്തുത അവർക്കറിഞ്ഞുകൂടാ. എന്നല്ല, അറിയാനവർ തയ്യാറല്ല എന്നതാണ് സത്യം. ചിന്തയെ ഐഹിക ചുററുപാടുകളിൽനിന്നും വിമുക്തമാക്കുക, മനസ്സിനെ ഏകാഗ്രമാക്കുക, ക്ഷുദ്രവികാരങ്ങളോടു് വിടപറയുക, സംയമശീലം കൈവരിയ്ക്കുക തുടങ്ങിയ സാധാരണയിൽനിന്നുപരിയായ, ഉൽകൃഷ്ടമായ ജീവിതധർമ്മം അവർക്കു് ദുഷ്കരമാകുന്നതിതുകൊണ്ടാണു്. സുഖം വസ്തുനിഷ്ഠമാണോ ആത്മനിഷ്ഠമാണൊ എന്ന അന്വേഷണത്തിൽ യഥാർത്ഥ സുഖം ആത്മനിഷ്ഠം തന്നെയെന്നു് കാണാൻ പ്രയാസമില്ല. അതു് നിത്യജീവിതത്തിലെ അനുഭവമാണ്. പക്ഷെ അതിനു് അല്പം ചിന്താപരമായ ഔന്നത്യം ആവശ്യമാണെന്നു് മാത്രം. വിഷയങ്ങളിലാണു് സുഖമിരിക്കുന്നതെന്നും, ജീവിതത്തിൽ ദുഃഖത്തെ ഉപേക്ഷിച്ച് സുഖത്തെ സ്വീകരിക്കുന്നതാണ് ബുദ്ധിയും യുക്തിയുമെന്നു് യുക്തിവാദികളും ഭൗതികവാദികളും കരുതുന്നു. നിഷ്കാമകർമ്മത്തിന്റെ വിശിഷ്ടാനുഭവം വിളംബരം

ചെയ്യുന്ന ഭഗവദ്ഗീതാതത്വം അവർ മനസ്സിലാക്കാതെ പോകുന്നതു് ഇക്കാരണത്താലാണ്. ഇതുകൊണ്ടു് അവർക്കു് നഷ്ടമാകുന്നതു് ഗീതയിലെ മനോബുദ്ധികളുടെ അത്യുന്നതമായ തലത്തിൽ നടക്കുന്ന സമ്പൂർണ്ണ വിശ്ലേഷണവും അതിൽനിന്നുരുത്തിരിയുന്ന സമഗ്രജീവിത ദർശനവുമാണ്. അത്രയും ചിന്താപരമായ ദാരിദ്ര്യമനുഭവിക്കുന്നുമുണ്ടു് ഇക്കൂട്ടരെന്നു് പറയേണ്ടിവരും.

ആത്മീയവിഷയങ്ങളിൽ, വിശിഷ്യ വേദാന്തസംബന്ധമായ വിഷയങ്ങളിൽ നിഷ്ണാതനായ ശ്രീ. വി. എസ്. ഹർഷവർദ്ധനൻ രചിച്ച ഗീതയിലെ കർമ്മസിദ്ധാന്തത്തെ സംബന്ധിച്ച ഈ പഠനം ഗീതാന്വേഷണകുതുകികൾക്കു് വളരെ പ്രയോജനകരമാണ്. സ്ഥാനത്തും അസ്ഥാനത്തും ഭഗവദ്ഗീതയെ പുച്ഛിക്കുകയും തരംതാഴ്ത്തിപ്പറയുകയും ചെയ്യുന്ന അല്പമതികളുടെ വികൃതിയെ യുക്തിവിചാരത്തിന്റെ ശൈലിയിൽതന്നെ ഖണ്ഡിക്കുകയും, അവരുടെ കുത്സിതബുദ്ധിയെ, ധിഷണാപരമായ അധഃസ്ഥിതിയെ അന്തസ്സുററ ഭാഷയിൽ തൊലിയുരിച്ചു കാണിക്കുകയുമാണിവിടെ ഗ്രന്ഥകാരൻ ചെയ്യുന്നതു്.

ഭഗവദ്ഗീതയിലെ കർമ്മസിദ്ധാന്തം അദ്ദേഹം ഇവിടെ പ്രത്യേകമെടുത്തു് കൈകാര്യം ചെയ്തിരിക്കുന്നു. കർമ്മത്തിന്റെ യഥാർത്ഥ അർത്ഥമെന്തെന്നറിയാത്തവരെക്കുറിച്ചു് അർജ്ജുനനെ ഉദ്ബോധിപ്പിച്ചുകൊണ്ടുള്ള ഭഗവാന്റെ തദ്വിഷയകമായ വിശകലനത്തോടെയാണീരചനയുടെ ആരംഭം തന്നെ.

പലവിധ യോഗങ്ങളും ഗീതയിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ടെങ്കിലും സവിശേഷ ശ്രദ്ധയാകർഷിക്കുന്നതു് കർമ്മയോഗം തന്നെയാണെന്നു് കാണാൻ കഴിയും. കർമ്മം എന്ന പദംകൊണ്ടാരംഭിക്കുന്ന ഗീതോപദേശം തന്നെ കർമ്മത്തിന്റെ പരമോച്ചസ്ഥിതിയെ കൈവരിച്ചുകൊണ്ടാണ് അവസാനിക്കുന്നതു്. സ്വകർമ്മാനുഷ്ഠാനത്തിന്റെ മഹത്വം ഊന്നിപ്പറയുന്നതാണ് ഗീതയിലെ ജീവിതസന്ദേശം തന്നെ. അർജ്ജുനൻ എന്ന കർമ്മവിമുഖനെ കർമ്മനിരതനും — അതും നിഷ്കാമകർമ്മി — കർമ്മകുശലനും ആക്കിത്തീർക്കുകയാണ് നാനാ പ്രകാരേണ ഭഗവാൻ ചെയ്യുന്നതു്. ആ കർമ്മമാകട്ടെ, ശാരീരികവും, മാനസികവും, വാചികവുമാണെന്നു് കാണാം.

ഭഗവദ്ഗീതയോടു് കൊഞ്ഞനം കാട്ടുന്ന യുക്തിവാദി ആചാര്യന്മാർക്കു്, ഭഗവദ്ഗീതയിൽ നിന്നും മററനവധി പ്രാമാണിക ഗ്രന്ഥങ്ങളിൽ നിന്നും ചിന്താസമുച്ചയത്തിൽ നിന്നും സുലഭമായി ഉദ്ധരിച്ചുകൊണ്ടാണ് ഗ്രന്ഥകാരൻ മറുപടി പറയുന്നതെന്നതു് ഈ ഗ്രന്ഥത്തിന്റെ ഒരു സവിശേഷതയാണെന്നു്

എനിക്കു് തോന്നുന്നു. മഹാപണ്ഡിതന്മാരിൽ നിന്നുള്ള പലവിധ ഉദ്ധരണികളും ഇതിലുടനീളം കാണാം.

ഗീതയിലെ കർമ്മ യോഗത്തെ കളിയാക്കുന്നതിന്നായി ശ്രീ. ഇടമറുക്, വർണ്ണാശ്രമ വ്യവസ്ഥയെക്കുറിച്ചുള്ള അതിലെ പരാമർശം എടുത്തു പ്രയോഗിക്കുന്നതിലടങ്ങിയ യുക്തിശൂന്യതയും അജ്ഞതയും ഗ്രന്ഥകാരൻ തുറന്നുകാട്ടുന്നതു് രസകരമായ ഭാഷയിലാണ്.

ചാതുർവർണ്ണ്യം മയാസൃഷ്ടം
ഗുണകർമ്മ വിഭാഗശ:

എന്ന ഭഗവദ്‌വചനത്തെ സൌകര്യപൂർവ്വം രണ്ടാക്കി മുറിച്ച് അതിലൊന്നു് മാത്രമെടുത്തു് തങ്ങൾക്ക് പററിയവിധം തനി പാമരന്മാരായവരുടെ മുന്നിലേക്കെറിഞ്ഞു കൊടുത്തു കൊണ്ടു്, ''നിങ്ങളുടെ കൃഷ്ണനല്ലെ ചാതുർവർണ്ണ്യമുണ്ടാക്കിയതു്? ആ കാര്യം അദ്ദേഹം തന്നെ ഗീതയിൽ പറഞ്ഞിട്ടുണ്ടല്ലൊ'' എന്നു് തട്ടിവിടുന്നതിലെ ചതിയും വികടത്വയും, നിർല്ലജ്ജമായ ധാർമ്മികാധ:പതനവും വളരെ നല്ല നിലയിൽ തന്നെ ഇതിൽ തുറന്നുകാട്ടിയിട്ടുണ്ടു്. ഇങ്ങിനെ വളരെയേറെ ഉദാഹരണങ്ങളിലൂടെ ഗീതാവിമർശകരെ പണ്ഡിതോചിതമാംവിധം, യുക്തിസഹമായിത്തന്നെ, ഖണ്ഡിക്കാൻ ഗ്രന്ഥകാരനുള്ള പാടവം അനന്യസാധാരണമായിരിക്കുന്നു.

ഹൈന്ദവ ധർമ്മശാസ്ത്രങ്ങളെ ആർക്കും എങ്ങിനെയും പുച്ഛിക്കാം, അവഹേളിക്കാം, ചോദിക്കാനിവിടെ ആരുമില്ല എന്നൊരവസ്ഥ നിലവിലുള്ള ഇന്നത്തെ ചുററുപാടിൽ ഇത്തരമൊരു ഗ്രന്ഥത്തിന്റെ പ്രസക്തി വളരെയേറെയാണ്. ഗീത കയ്യിലെടുക്കാനൊ, പഠിച്ച് മനസ്സിലാക്കാനൊ മിനക്കെടാത്ത സാമാന്യ ഹിന്ദുവിനും ഇത്തരം നിരുത്തരവാദപരങ്ങളായ അധിക്ഷേപ വിമർശനങ്ങൾ മാത്രം കേൾക്കാനിടവരുമ്പോൾ ഉണ്ടാകുന്ന അപകർഷതാ ബോധവും, പതിതമനസ്ഥിതിയും ഒരു പരിധിവരെയെങ്കിലും അകററാൻ ഇത്തരം ഗ്രന്ഥങ്ങൾക്ക് കഴിയുമെന്നതു് നിസ്തർക്കമാണ്. അതുകൊണ്ടുതന്നെ പ്രതികൂല പരിതസ്ഥിതികൾ പലതും നേരിട്ടുകൊണ്ടു് പുറത്തുവരുന്ന ഈ ഗ്രന്ഥം ധർമ്മാഭിമാനികളുടെയും, സംസ്കാരപ്രണയികളുടെയും സർവ്വോപരി ജ്ഞാനേച്ഛുകളുടെയും സഹർഷമായ സ്വാഗതമർഹിക്കുന്നു.

1112
ബിലാത്തിക്കുളം
ഹൌസിംഗ്കോളനി
മിഥുനം 2, 1164

**പി. കെ. സുകുമാരൻ**

# ആമുഖം

ഭഗവദ്ഗീത അനശ്വരമായ ഒരു ധാർമ്മികഗ്രന്ഥമെന്നതു പോലെത്തന്നെ, ഒരു ശാസ്ത്രീയഗ്രന്ഥവുമാകുന്നു. മഹാശാസ്ത്രജ്ഞന്മാർക്ക് അതു് വിജ്ഞാനദാഹ-ശമനം നൽകി. വേദങ്ങളുടെ സാരതത്വമാണ് ഭഗവദ്ഗീതയിൽ നാം കാണുന്നതു്. അതിൽ വേദങ്ങളുടെ ഉപാംഗങ്ങളിലെ തത്വങ്ങളും പ്രതിപാദിച്ചു കാണുന്നു. ന്യായം, വൈശേഷികം, സാംഖ്യം, യോഗം, മീമാംസ, വേദാന്തം ഈ ആറു് ദർശനങ്ങളും വേദങ്ങളുടെ ഉപാംഗങ്ങളാകുന്നു. അതായതു് ഈ ആറു് സഹായക ശാസ്ത്രങ്ങളും പഠിക്കാതെ വേദങ്ങൾ മനസ്സിലാവുകയില്ല. എന്നാൽ, ഇവ കടകവിരുദ്ധങ്ങളായ ചിന്താഗതികൾ ഉൾക്കൊള്ളുന്ന ഗ്രന്ഥങ്ങളാണെന്ന് വരെ ചില വൈദേശികന്മാർ എഴുതി വെച്ചിട്ടുണ്ടു്. അങ്ങിനെ ചെയ്തതിൽ അവക്ക് ചില നിക്ഷിപ്ത താല്പര്യങ്ങളുണ്ടായിരുന്നു. അത്തരം താഴ്ന്നനിലവാരത്തിലുള്ള പുസ്തകങ്ങൾ പഠിച്ചിട്ടാണ് ചില വിദ്വാന്മാർ ഭാരതീയചിന്തയ്ക്ക് വിശദീകരണം നല്കിയിട്ടുള്ളതു്. അത്തരം പുസ്തകങ്ങൾ ഈശ്വരവിശ്വാസികളായ ഗൗതമനേയും (ന്യായദർശനകർത്താവ്), കണാദനേയും (വൈശേഷിക ദർശനകർത്താവ്), കപിലനേയും (സാംഖ്യദർശനകർത്താവ്), നിരീശ്വരവാദികളാക്കി ചിത്രീകരിച്ചു. ചിലർ ഈ ഗ്രന്ഥങ്ങളുടെ വ്യാഖ്യാനഗ്രന്ഥങ്ങളായ കാരികകളാണ് ആദ്യമുണ്ടായതെന്നും, ദർശനങ്ങൾ പിന്നീടാണുണ്ടായതെന്നും സായിപ്പന്മാരുടെ പുസ്തകങ്ങൾ പഠിച്ച് വിധി എഴുതി. പുത്രി ജനനിയെ പ്രസവിച്ചു എന്നുപറയുന്നതു്പോലെ ഹാസ്യാസ്പദമാണീ ധാരണ. ആദ്യമുണ്ടായതു് ദർശനങ്ങൾ തന്നെ, സംശയമില്ല. ഇത്തരം പണ്ഡിതന്മാരുടെ പുറകേ പോയവരുടെ പുറകേപോയ ഒരു വ്യക്തിയുടെ രചനയാണ്, ''ഭഗവദ്ഗീത ഒരു വിമർശനപഠനം'' എന്ന പുസ്തകം. റിച്ചാർഡ് ഗാർബേ, വെബർ തുടങ്ങിയ മതമൗലികന്മാർ ഭാരതീയ ഗ്രന്ഥങ്ങളെ മുൻവിധികളുടെ വെളിച്ചത്തിൽ സ്വച്ഛന്ദമായ അനുമാനങ്ങളിലൂടെ വിമർശിച്ചിട്ടുണ്ടു്. റിച്ചാർഡ് ഗാർബെയുടെ അനുമാനങ്ങൾ തിരസ്കൃതങ്ങളാണെന്ന് ഡോക്ടർ രാധാകൃഷ്ണൻ തന്നെ പറയുന്നു. അദ്ദേഹത്തിന്റെ ഭഗവദ് ഗീതാ ഭാഷ്യത്തിൽ ഈ സത്യം തുറന്നുപറഞ്ഞിട്ടുണ്ടു്.

തിരസ്കൃതങ്ങളായ ഈദൃശ ചിന്താഗതികളുടെ ഈററില്ലങ്ങളായ കൃതികൾ വായിച്ചുകൊണ്ടു് ഇന്ത്യയിലെ പല ഭൗതികവാദികളും തങ്ങളുടെ അനുയായികളെ പഠിപ്പിക്കുന്നതിനു് വേണ്ടി ഇംഗ്ലീഷിലും, ഹിന്ദിയിലും, മലയാളത്തിലും, എന്നുവേണ്ട ഇന്ത്യയിലെ മററുഭാഷകളിലും ഭാരതീയ തത്വചിന്തയെപ്പററി

എഴുതിയിട്ടുണ്ട്. മതഫണ്ടമെൻറലിസ്റ്റുകൾ, തങ്ങളുടെ അഭി പ്രായങ്ങൾ സാധൂകരിയ്ക്കുന്നതിന് ഹൈന്ദവ ഗ്രന്ഥങ്ങളെ കോട്ടിവളച്ചുവെങ്കിൽ, ഭൌതികവാദികൾ നിരീശ്വരവാദത്തെയും, തങ്ങളുടെ പ്രത്യയ ശാസ്ത്രങ്ങളേയും പ്രചരിപ്പിക്കുന്നതിനു വേണ്ടി ഭാരതീയചിന്തയെ വിരൂപമാക്കി. യുക്തിവാദി ഫണ്ടമെൻറലിസ്ററുകൾ അതിനെ വികലവും, വികൃതവുമാക്കുവാൻ ശ്രമിക്കുകയാണ്. അതിനൊരു മകുടോദാഹരണമാണ് ഇടമറുക് എഴുതിയ ''ഭഗവദ്ഗീത ഒരു വിമർശനപഠനം'' എന്ന കൃതി. ജർമ്മൻ പണ്ഡിതനായ ഷ്ളീഗലിൻെറ ഭഗവദ്ഗീത പരിഭാഷ വായിച്ച ജർമ്മൻ പണ്ഡിതൻ ഹംബോൾട്ട് അതിനെ വാനോളം വാഴ്ത്തി. "It is perhaps the deepest and loftiest thing the world has to show". (ഒരു പക്ഷേ ലോകത്തിന് കാട്ടുവാൻ കഴിയുന്ന ഏററവും അഗാധവും, ഏററവും ഉന്നതവുമായ വസ്തുവാണത് (ഗീത)'', എന്ന് ഹംബോൾട്ട് പറഞ്ഞപ്പോൾ മതഫണ്ടമെൻറലിസ്റ്റുകളായ ആൽബെർട്ട് വെബർ, (Albert Weber), ലോറിൻസർ (Lorinser) തുടങ്ങിയ പണ്ഡിതന്മാർക്ക് കലികയറി. അവർ പ്രതികരിച്ചു. വിമർശനബുദ്ധിയോടെ, അവരെഴുതിയ പുസ്തകങ്ങൾ വായിച്ചാൽ യുവതലമുറക്ക് ഈ കാര്യം വ്യക്തമാകും. പാശ്ചാത്യ പണ്ഡിതന്മാർ എഴുതിക്കൂട്ടിയതെല്ലാം ശരിയാണെന്ന് കണ്ണുമടച്ച് വിശ്വസിക്കുന്നവർക്ക് ഹൈന്ദവ തത്വചിന്ത എന്നും പരസ്പര വിരുദ്ധങ്ങളായിത്തോന്നും. അത്തരം ഒരു തോന്നലിൻെറ പ്രതിഫലനമാണ് ഇടമറുകിൻെറ ഗീതാവിമർശനപഠനം.

ആകാശവാണിയുടെ ഹിന്ദി സംസ്കൃത വിഭാഗത്തിൽ ജോലിചെയ്യുമ്പോഴാണ്, ഈ കൃതി ഞാൻ കാണുവാനിടയായത്. അത് വായിച്ചപ്പോൾ എനിക്ക് ദുഃഖം തോന്നി. ഹൈന്ദവതത്വചിന്തയേയും, ചരിത്രത്തേയും ഫണ്ടമെൻറലിസ്റ്റുകളായ ചില പാശ്ചാത്യ ചിന്തകന്മാർ യഥേഷ്ടം ദ്രോഹിച്ചുകഴിഞ്ഞിട്ടുണ്ട്. അതിനുപുറമേ ഇതാ ഒരു കൂനിൽകുരു. ഒരു മറുപടി എഴുതണമെന്ന് അതു വായിച്ച പലരും എന്നെ നിർബ്ബന്ധിച്ചു. എന്നാൽ ചിലർ ഈ വിമർശനത്തെ അവഗണിക്കുവാൻ പറഞ്ഞു, പണ്ഡിതരും, സഹൃദയരുമായ ചിലർ മറുപടി എഴുതുവാനാണ് എന്നെ പ്രേരിപ്പിച്ചത്. മഹാകവി അക്കിത്തത്തിനെ ഞാൻ ആദ്യമായി സ്മരിയ്ക്കട്ടെ.

അങ്ങിനെ എഴുതിയ മറുപടിയുടെ കയ്യെഴുത്ത്പ്രതി ധർമ്മസ്നേഹിയും, ഗീതാഭക്തനുമായ കേസരി പത്രാധിപർ ശ്രീ പി. കെ. സുകുമാരൻ അവർകളെ ഞാൻ കാണിച്ചു. അദ്ദേഹം അത്‌വായിച്ച് എത്രയും വേഗം പ്രസിദ്ധീകരിയ്ക്കാമെന്ന് എന്നോട് പറഞ്ഞു.'' അങ്ങിനെ കേസരി വാരികയിൽ പ്രസിദ്ധീ

കരിച്ച ലേഖനപരമ്പര സമ്പാദനം ചെയ്യപ്പെട്ടതാണ് ''ഭഗവദ്ഗീതയും, ഇടമറുകും'' എന്ന ഈ കൃതി. ഇതിന്നൊരു അവതാരിക എഴുതിത്തന്ന കേസരി പത്രാധിപർ ശ്രീ. പി. കെ. സുകുമാരനോട് ഞാൻ എന്നും കടപ്പെട്ടവനാണ്.

കേസരിയിൽ ഈ ലേഖനപരമ്പര വന്നപ്പോൾ പല സഹൃദയരും, വ്യക്തിപരമായും, കേസരിയിലൂടേയും എന്നെ അഭിനന്ദിക്കുകയുണ്ടായി. അവർക്കെല്ലാം ഈ സന്ദർഭത്തിൽ ഞാൻ നന്ദി പറയട്ടെ. അതുപോലെത്തന്നെ ചില വ്യക്തികളെ എനിയ്ക്ക് ഒരിയ്ക്കലും മറക്കുവാൻ സാദ്ധ്യമല്ല. കർണ്ണാടകഭാഷാ പണ്ഡിതനായ ശ്രീ. കെ. കേശവഭട്ട് മലയാളം നല്ലതുപോലെ വായിച്ച് മനസ്സിലാക്കുന്ന ഒരു മഹാനാണ്. 85 വയസ്സോളം പ്രായമുള്ള അദ്ദേഹം കേസരിയിൽ ഞാനെഴുതിയ ലേഖനങ്ങൾ വായിച്ച് അളവററ സ്നേഹവും, ആദരവും എന്നിൽചൊരിഞ്ഞു. യാതൊരു പരിചയവുമില്ലാത്ത ആ മാന്യവ്യക്തി ഞാൻ ആവശ്യപ്പെടാതെതന്നെ നാലുതവണ പണമയച്ച് എന്നെ സഹായിച്ചു. ഗീതാനിരൂപണ ലേഖനങ്ങൾ ഉടനേ പുസ്തകമാക്കി പ്രസിദ്ധീകരിയ്ക്കണമെന്നും, അത് കർണ്ണാടകഭാഷയിലേക്ക് പരിഭാഷപ്പെടുത്തുവാൻ അദ്ദേഹത്തെ അനുവദിയ്ക്കേണമെന്നും അദ്ദേഹം എന്നോട് അപേക്ഷിച്ചു. വാതരോഗഗ്രസ്തനായിരുന്നതിനാൽ എനിക്ക് ഇതു് പ്രസിദ്ധീകരിക്കുവാൻ കഴിഞ്ഞില്ല. ഇന്നു ഞാൻ മിക്കവാറും രോഗവിമുക്തനാണ്. എന്നെ അനുഗ്രഹിച്ച ശ്രീ. കെ. കേശവഭട്ടിനു് അകമഴിഞ്ഞു് നന്ദിപറയുന്നു.

ഈ പുസ്തകം പ്രസിദ്ധീകരിക്കുന്നതിൽ എനിയ്ക്ക് പ്രചോദനം നൽകിയ മറെറാരു മാന്യവ്യക്തിയാണ് ശ്രീ. കെ. പി. മാധവൻ അവർകൾ. രോഗിയായിട്ടും വേദാന്തചിന്തകനായ അദ്ദേഹം പ്രൂഫ് നോക്കിയും, മററു നിർദ്ദേശങ്ങൾ നൽകിയും എന്നെ അനുഗ്രഹിച്ച അദ്ദേഹത്തിനും നന്ദി. എന്തു കഷ്ടനഷ്ടങ്ങൾ സഹിച്ചും ഈ പുസ്തകം പ്രസിദ്ധീകരിയ്ക്കേണമെന്ന് എന്നെ സദാ പ്രേരിപ്പിച്ച ഗീതാഭക്തയായ എന്റെ ധർമ്മപത്നി മണ്ണത്തുകണ്ടി ലളിതയേയും ഞാനിവിടെ നന്ദിപൂർവ്വംസ്മരിയ്ക്കട്ടെ. അവരുടെ സഹായവും പ്രേരണയുമില്ലായിരുന്നെങ്കിൽ എനിയ്ക്കീ പുസ്തകം പ്രസിദ്ധീകരിക്കുവാനൊക്കുമായിരുന്നില്ല. ഈ സന്ദർഭത്തിൽ എന്നെ സഹായിച്ച മറെറാരാൾ എന്റെ പ്രിയശിഷ്യൻ ശ്രീ സി. കെ. രാധാകൃഷ്ണനാണ്. അദ്ദേഹത്തിനും നന്ദി രേഖപ്പെടുത്തട്ടെ.

മാത്രമല്ല ഈ പുസ്തകത്തിനു് സുന്ദരമായ ഗീതോപദേശം ചിത്രവും, ബ്ലോക്കും നിർമ്മിച്ചുതന്ന് എന്നെ സഹായിച്ച ലൂക്കോസ് ബ്ലോക്സ് (കോഴിക്കോട്) ഉടമയും, ഉദാരമതിയുമായ

ശ്രീ സി.എൽ. തോമസ്സ് അവർകളോടും നന്ദി രേഖപ്പെടുത്തട്ടെ. ലോഡ്ഷെഡ്ഡിങ്ങ് ഉണ്ടായിട്ടും ഇത്രയും വേഗം ഭംഗിയായി ഈ പുസ്തകം അച്ചടിച്ചുതന്ന എമ്പയർ പ്രസ്സ് പ്രവർത്തകരോടും, വിശിഷ്യ പ്രസ്സുടമ ശ്രീ. കെ. ദേവരാജൻ അവർകളോടും നന്ദി പറയുവാൻ ഈ അവസരം ഞാൻ ഉപയോഗിയ്ക്കട്ടെ.

ഈ പുസ്തകത്തിൽ ചില അച്ചടിപിശകുകൾ വന്നിട്ടുണ്ട്. തിരുത്തുന്നതിനായി പുസ്തകത്തിന്റെ അവസാന ഭാഗത്ത് ഒരു ശുദ്ധിപത്രം നൽകിയിട്ടുണ്ട്. ദയവായി അതു നോക്കി തിരുത്തിയതിനു് ശേഷം പുസ്തകം വായിക്കുവാനപേക്ഷ. അഗാധവും, ദുരൂഹവുമായ ഭഗവദ്ഗീതയെപ്പററി ഞാനെഴുതിയ ഈ കൃതിയിൽ വല്ല പ്രമാദവും വന്നുപോയിട്ടുണ്ടെങ്കിൽ, സഹൃദയരായ വായനക്കാർ അതു പൊറുക്കുമെന്ന് കരുതുന്നു. മീമാംസാചാര്യരായ കുമാരിലഭട്ടരുടെ വാക്കുകളോടെ ഞാനിവിടെ നിർത്തട്ടെ:

ഗച്ഛതഃ സ്ഖലനം ക്വാപി ഭവത്യേവ പ്രമാദതഃ
ഹസന്തി ദുർജ്ജനാസ്തത്ര സമാധതി സജ്ജനാഃ

(ശ്ലോകവാർത്തികം)

ഉദയഭവൻ,
കാരപ്പറമ്പ്,
കോഴിക്കോട്_10.
1989 ജൂൺ 30

ഹർഷവർദ്ധനൻ

# യുക്തിവാദി ആചാര്യൻെറ ഭഗവദ്ഗീതാവിമർശനപഠനത്തിന് ഒരു പ്രത്യാഖ്യാനം

ഭഗവദ്ഗീത ഭാരതീയരായ ഋഷീശ്വരന്മാരുടെ ചിരന്തന ചിന്തയുടെ സൽഫലമാണെന്ന് ആസ്തികരായ എല്ലാ ഹിന്ദുക്കളും വിശ്വസിച്ചുവരുന്നു. യശശ്ശരീരനായ വാഗ്ഭടാനന്ദ ഗുരുദേവൻ ഭഗവദ്ഗീതയെപ്പററി പ്രസ്താവിച്ചതു് ശ്രദ്ധേയമാണ്: ''ഭാരതീയരായ ഋഷീശ്വരന്മാരുടെ നിരന്തരചിന്തകളുടെ ഫലങ്ങൾ സമൂഹീകരിച്ച ഒന്നാണ് ഭഗവദ്ഗീതയെന്ന് പണ്ഡിതന്മാരേവരും നിസ്സന്ദേഹം സമ്മതിയ്ക്കുന്നു. അത്രയും മഹനീയമായ ആ ഗീതാഗ്രന്ഥത്തെ അപേക്ഷിച്ചാണ് ഞാനിപ്പോൾ ഒരു വിമർശനം എഴുതുവാൻ വിചാരിയ്ക്കുന്നതു്. ഇതു് സുസാധ്യമല്ലെന്ന വിശ്വാസം എനിയ്ക്കുണ്ടെങ്കിലും ഗീതാഗ്രന്ഥത്തെ വേദനിർവ്വിശേഷം വിശ്വസിച്ചും പാരായണം ചെയ്തും വരുന്ന അനേകം ഭക്തന്മാർ ഗീതാഹൃദയത്തെ അറിയാതെ അലയുകയും വലയുകയും ചെയ്യുന്നതു കണ്ടുകൊണ്ടു് ഒതുങ്ങിയിരിക്കാൻ മനസ്സ് അനുവദിക്കായ്കയാൽ എൻെറ ബുദ്ധിവികാസത്തിനനുസരിച്ച് ഒരു വിമർശനം വെളിക്കു കൊണ്ടുവരുവാൻ ഞാൻ പരിശ്രമിക്കുകയാണ്. ഗീതയെ അനുസരിക്കുന്നതിനു് മുമ്പു് ഗീതാകാരൻ തൻെറ വിശാലമായ ഹൃദയത്തിൽ സങ്കേതിച്ചുവെച്ചിരിക്കുന്ന ചില അഭിപ്രായങ്ങളെ അപേക്ഷിച്ച് കുറഞ്ഞൊന്നു് പറഞ്ഞുകൊള്ളട്ടെ. പാണ്ഡവന്മാരുടെയും കൌരവന്മാരുടെയും സൈന്യങ്ങൾ നിറഞ്ഞതും ഗംഭീരമായ ഭേരീനാദവും ശംഖനാദവും മററും മുഴങ്ങിക്കൊണ്ടിരിക്കുന്നതും ഭയങ്കരവുമായ ഒരു പോർക്കളത്തിലേയ്ക്കാണ് ഗീതാകാരൻ നമ്മെ ക്ഷണിക്കുന്നതു്. ആ ഭയാനകമായ പ്രക്ഷോഭണം നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ ശ്രീകൃഷ്ണൻ അർജ്ജുനനു് പരിശുദ്ധങ്ങളായ ധർമ്മാദർശങ്ങളെ ഉപദേശിക്കുന്നതായി നമുക്കു് ചൂണ്ടിക്കാണിച്ചുതരുന്നു. അങ്ങിനെ ചെയ്യുന്നതിൽ അതിമഹത്തായ ഒരു രഹസ്യമുണ്ടു്. അതാവിതു്, ധർമ്മങ്ങൾ, അധർമ്മങ്ങൾ, സുഖങ്ങൾ, ദുഃഖങ്ങൾ, ജനനങ്ങൾ, മരണങ്ങൾ എന്നിവയുടെ പരസ്പരമുള്ള ഏററവും ഭയങ്കരയുദ്ധം നടന്നുകൊണ്ടിരിക്കുന്ന ഒരു വമ്പിച്ച പോർക്കളമാകുന്നു ഈ ലോകം. അപ്രകാരമുള്ള ഈ ലോകത്തിൽ പ്രക്ഷോഭണങ്ങളെല്ലാം കുറഞ്ഞൊന്നു ഒതുങ്ങിയിട്ടാവാം ധർമ്മോപദേശങ്ങളെ സ്വീകരിക്കുന്നതും എന്നിങ്ങനെ പ്രായേണ ജനങ്ങൾ ധരിക്കുന്നതും അപ്രകാരം പ്രസ്താവിക്കുന്നതും കേവലം അബദ്ധമാകുന്നു.'' ('അഭിനവകേരളം'-ലക്കം-4, 1921 ഡിസമ്പ്ര്)

മഹത്തായ ഈദൃശ രഹസ്യങ്ങരം അടങ്ങിയ ഗീതയെപ്പററി ശ്രീമാൻ ഇടമറുക് തൻെറ വിമർശന പഠനത്തിൽ ഇങ്ങിനെ പറയുന്നു: 'പരസ്പര വിരുദ്ധമായ ആശയങ്ങളുടെ ഒരു സമാഹാരമാണ് ഈ കൃതി. (ഭഗവദ്ഗീത ഒരു വിമർശനപഠനം, പേജ് നമ്പറില്ല. 'ആമുഖം') ചെറുപ്പം മുതൽതന്നെ ശ്രീ ഇടമറുകിനെ ഉപനിഷത്തുകളും ഗീതയും വളരെ ആകർഷിച്ചിരുന്നുപോലും. ബൈബിളിനെ അപേക്ഷിച്ച് മനുഷ്യജീവിതത്തെയും മററും കൂടുതൽ ആഴത്തിൽ ദർശിക്കാൻ ഈ കൃതികരംക്ക് കഴിഞ്ഞിട്ടുണ്ടെന്നുള്ളത് ശരിയാണ്. ജയിലിൽ രണ്ടുതവണ കിടന്നപ്പോഴാണത്രെ ശ്രീ ഇടമറുക് ഗീതയും ഉപനിഷത്തുക്കളും അഗാധമായി പഠിച്ചതു്. ആധുനികമനുഷ്യന് ഇവയിൽനിന്നും കാര്യമായൊന്നും പഠിക്കാനില്ലെന്നു് അദ്ദേഹം ഒരു നിഗമനത്തിലും എത്തിച്ചേർന്നു. ആരാണീ ആധുനികമനുഷ്യൻ? ശ്രീമാൻ ഇടമറുകവർകളും അനുയായികളും തന്നെയായിരിക്കാം. കാരണം നാസ്തികരായ പണ്ഡിതന്മാർ ആസ്തികദർശനത്തിൻെറ വ്യാഖ്യാനമായ ഗീത പഠിക്കുന്നതെന്തിനാണെന്നു് ഒരു കൊച്ചുകുട്ടിക്കു പോലും അറിയാമല്ലൊ. ഗീതയും ഉപനിഷത്തുകരംക്കും ഇടമറുക് അവർകരം വിശദമായ വ്യാഖ്യാനമെഴുതുവാൻ പോകുന്നു, നല്ല കാര്യം. കുഞ്ഞാടുകളിൽ ഭഗവദ്ഗീതയുടെ സത്യമായ അർത്ഥം സ്വാധീനം ചെലുത്തിയാൽ ശ്രീമാൻ ഇടമറുകിൻെറ പ്രത്യയശാസ്ത്രത്തിന്നു് വിലയില്ലാതെവരും. കാലഹരണപ്പെട്ട അദ്ദേഹത്തിൻെറ പ്രത്യയശാസ്ത്രം പഴഞ്ചരക്കായി അധഃപതിക്കും. '1970ൽ കൃത്രിമമായി ഒരു നക്സൽ കേസിൽ പ്രതിയാക്കി താൻ അറസ്റ്റ് ചെയ്യപ്പെട്ടു' എന്നു് 'ഇടമറുക്' എന്ന പരിചയക്കുറിപ്പിൽ അദ്ദേഹംതന്നെ പറയുന്നു. 'റവല്യൂഷണറി കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ കേന്ദ്രകമ്മിററിയംഗവും കേരള സ്റ്റേററ് സെക്രട്ടറിയുമായിരുന്നു' എന്നും ആ കുറിപ്പിൽത്തന്നെ പ്രസ്താവിച്ചിട്ടുണ്ട്. ഈ കുറിപ്പുകളിൽനിന്നും ശ്രീ. ഇടമറുകിൻെറ പ്രത്യയശാസ്ത്രം വ്യക്തമായല്ലൊ. ഈ പ്രത്യയശാസ്ത്രത്തിനു് അണുവിട കോട്ടംതട്ടാതെയും, മറിച്ച് അവയുടെ സംരക്ഷണത്തിനുവേണ്ടിയും കൂടിയാണ് അദ്ദേഹം ഇത്തരം വിമർശനപഠനങ്ങരം എഴുതുന്നതെന്നും വായനക്കാർ മനസ്സിലാക്കണം. ലോക നാസ്തികസംഘത്തിൻെറ വൈസ്പ്രസിഡണ്ടായ ശ്രീ. ജോസഫ് ഇടമറുക് വിശ്വാസികളുടെ മസ്തിഷ്കത്തിൽനിന്നും ഈശ്വരവിശ്വാസത്തെയും, തത്സംബന്ധിയായ മററു് ആചാരങ്ങളെയും പാടെ പിഴുതെറിയുവാൻവേണ്ടി ഇത്തരം വിമർശനപഠനങ്ങളിലൂടെ വിപ്ലവം സൃഷ്ടിക്കുവാൻ കച്ചകെട്ടി ഇറങ്ങിയിരിക്കുകയാണ്.

ഈ പ്രവൃത്തി ശ്ലാഘനീയംതന്നെ. പക്ഷേ, ആധുനികമനുഷ്യന് മടുപ്പ് തോന്നിക്കുന്നതും കാലഹരണപ്പെട്ടതുമായ

തൻെറ വൈരുദ്ധ്യാധിഷ്ഠിതമായ പ്രത്യയശാസ്ത്രത്തിൽ കാലാനസൃതമായ മാററങ്ങരം വരുത്തുവാൻ ശ്രമിയ്ക്കുകയായിരുന്നില്ലേ കൂടുതൽ ശ്ലാഘനീയം എന്ന ചോദ്യം അദ്ദേഹത്തെ അലട്ടുന്നില്ലെന്നു് തോന്നുന്നു. ചുവരെഴുത്തുകൊണ്ടും, കടലാസ്സുപുലിയെക്കൊണ്ടും വിപ്ലവം നടത്തി രാഷ്ട്രീയാധികാരം നേടിയെടുക്കാമെന്നു് വ്യാമോഹിയ്ക്കുന്ന വ്യാമൂഢന്മാർക്കു് കൂടുതൽ പ്രായോഗികമായ വിപ്ലവസിദ്ധാന്തം പഠിപ്പിയ്ക്കാനുള്ള പരസ്യസാഹിത്യം എഴുതി പ്രസിദ്ധീകരിയ്ക്കുന്നതാണു് ശ്രീമാൻ ഇടമറുകു് ചെയ്യേണ്ടിയിരുന്നതെന്നു് അദ്ദേഹത്തിൻെറ ഗീതാവിമർശനപഠനം വായിയ്ക്കുന്ന ആക്കും മനസ്സിലാകും. ഭഗവദ്ഗീത വായിച്ചു ഗ്രഹിയ്ക്കാനുള്ള സംസ്കൃത പാണ്ഡിത്യം ശ്രീമാൻ ഇടമറുകിനുണ്ടോ? ഇല്ലെന്നു് അദ്ദേഹത്തിൻെറ പഠനം തെളിയിയ്ക്കുന്നു. ഒരൊററ ഉദാഹരണംകൊണ്ടു് ഞാനീ ആശയം സമത്ഥിയ്ക്കാം.

സ്വധർമ്മ: എന്നതിനു് സ്വന്ത ജാതിധർമ്മം എന്നു് ശ്രീ ഇടമറുകു് (പേജ് 102) വ്യാഖ്യാനിച്ചതു് സ്വധർമ്മം എന്ന വാക്കിൻെറ ശരിയായ അർത്ഥമറിയാതെയാണു്. ഭഗവാൻ പറയുന്നു: ഇന്ദ്രിയം ഇന്ദ്രിയത്തിൻെറ ഭോഗങ്ങളിൽ നിലകൊള്ളുന്ന രാഗദ്വേഷങ്ങരംക്കു് വശീഭൂതമാകരുതു്. നമ്മയുടെ മാർഗ്ഗത്തിലെ രണ്ടു മഹാശത്രുക്കളാണു് രാഗവും ദ്വേഷവും. അതുകൊണ്ടു് രാഗദ്വേഷങ്ങളെ ജയിച്ചിട്ടു് ജാഗ്രതയോടെ സ്വന്തം കർത്തവ്യധമ്മത്തെ അനുഷ്ഠിയ്ക്കണം' എന്നാണു് ഈ പറഞ്ഞതിനർത്ഥം. ഈ അർത്ഥം മനസ്സിലാക്കാതെ ശരിയ്ക്കു് പഠിയ്ക്കാതെ ഇടമറുകു് ''സ്വന്തം ജാതിധർമ്മത്തെ'' (പേജ് 102) എന്നു് എഴുതിവെച്ചതു് വായയ്ക്കു് തോന്നിയതു് കോതയ്ക്കു് പാട്ടു് എന്ന പഴമൊഴിയെ അന്വർത്ഥമാക്കുന്നു. ഇത്തരം അബദ്ധങ്ങളുടെ ''ഒരു മൂലധന'' ഗ്രന്ഥംതന്നെയാണു് ഈ വിമർശനപഠനം. ശബ്ദശക്തികരം പരിചയമില്ലാത്ത ചില വിദ്വാന്മാർ വേദാന്തമെട്ടുത്തു് ഗോഷ്ടികളിയ്ക്കുന്നതു് കാണുമ്പോരം, കുഞ്ഞാടുകരം ''ബലേഭേഷ്'' വിളിയ്ക്കുന്നു.

ഭഗവദ്ഗീത മുഴുവൻ പ്രക്ഷിപ്തമാണെന്നാണു് ശ്രീ ഇടമറുകു് പറയുന്നതു്. 1953ൽ 'ക്രിസ്തു ഒരു മനുഷ്യൻ' എന്ന പുസ്തകം പ്രസിദ്ധീകരിച്ചതോടെയാണു് തനിയ്ക്കു് ഭഗവദ്ഗീതയുമായി ബന്ധപ്പെടാൻ ഇടവന്നതെന്നു് അദ്ദേഹം അഭിമാനിയ്ക്കുന്നു. ആ സാഹചര്യം അദ്ദേഹം വിവരിക്കുന്നുണ്ടു്. എന്നാൽ അദ്ദേഹം ഇപ്പോരം 30 വർഷത്തിനു ശേഷം ''ക്രിസ്തു ജനിച്ചിട്ടില്ല'' എന്നും പറയുന്നു. മാത്രമല്ല, കൃഷ്ണഭഗവാനും ജീവിച്ചിരുന്നില്ല എന്നു് അദ്ദേഹം ഗവേഷണം ചെയ്തു കണ്ടുപിടിച്ചിരിക്കുകയും ചെയ്തിട്ടുണ്ടു്. അതേപ്പററി അദ്ദേഹം അടുത്തുതന്നെ ഒരു പുസ്തകം പുറത്തിറക്കുന്നു. പക്ഷെ, താനെഴുതിയ വിമർശനപഠന

ത്തിൽ ''അവസാനം കൃഷ്ണൻ വിശ്വരൂപം കാണിച്ചുകൊണ്ടു പറയുന്ന വാക്കുകളും ശ്രദ്ധേയമാണ്'' എന്ന് 80-ാം പേജിൽ പറഞ്ഞിരിക്കുന്നതു് സംശയം ജനിപ്പിക്കുന്നു. ഇതിനെന്താണർത്ഥം? ഇതു് പരസ്പര വൈരുദ്ധ്യമാണോ, യുക്തിഹീനതയാണോ? അറിവില്ലായ്മയാണോ? സഹൃദയരായ അനുവാചകർ തന്നെ തീരുമാനിക്കട്ടെ.

ഹൈന്ദവരുടെ വേദങ്ങളൊക്കെ കലക്കിക്കുടിച്ച മട്ടിലാണ് മി. ഇടമറുക് കാര്യങ്ങൾ പ്രസ്താവിക്കുന്നതു്. മി. ഇടമറുക് പറയുന്നു: ''വേദങ്ങൾ, ഉപനിഷത്തുകൾ, പുരാണങ്ങൾ തുടങ്ങിയ ഭാരതീയ മതഗ്രന്ഥങ്ങളുടെ 'മഹത്വം' പുറത്തു കൊണ്ടുവരുന്നതിനു് ബ്രിട്ടീഷുകാർ ശ്രമിച്ചപ്പോൾ അതിൻെറ നല്ലവശം മാത്രമെ നമ്മൾ കണ്ടിരുന്നുള്ളു, ഇന്ത്യക്കു് പററിയതു് ഈ മതഗ്രന്ഥങ്ങളിൽ അധിഷ്ഠിതമായ പൌരാണിക സംസ്കാരമാണെന്നും വിദേശത്തുണ്ടാകുന്ന പുത്തൻ ചിന്താഗതികളേക്കാൾ അതു മഹത്തരമാണെന്നുമുള്ള മട്ടിലുള്ള പ്രചരണങ്ങൾ അവർ നടത്തിയതു്, ഫ്രാൻസിലും മററും വളർന്നുവന്ന വിപ്ലവാശയങ്ങളും യുക്തിവാദ ചിന്തയും ഇന്ത്യയിൽ പ്രചരിക്കരുതെന്ന ഉദ്ദേശത്തോടെയാണ്''. (ഭ. വി. പ. ആമുഖം)

എന്തൊരജ്ഞാതാവിലാസം. മാർക്സ് പറഞ്ഞ ചെകുത്താൻ ഇതുതന്നെ. പത്തൊമ്പതാം നൂററാണ്ടിൽ പുത്തൻ ചിന്തയെന്നു് കരുതിയിരുന്ന റേഷനലിസം ഇരുപതാം നൂററാണ്ടിൻെറ വെളിച്ചത്തോടെ വിദേശിയർ തല്ലിപ്പൊളിയെന്നു് പറഞ്ഞു് വലിച്ചെറിഞ്ഞു. ആത്മജ്ഞാനത്തിനുവേണ്ടി ദാഹിച്ചുനടക്കുന്ന വിദേശികൾ ഇന്ത്യൻ തെരുവുകളിൽ ചുററിനടക്കുന്നു. പത്തൊമ്പതാം നൂററാണ്ടിൽ, 'ഈശ്വരനില്ല', 'മതം വേണ്ട' എന്ന പറഞ്ഞു നടന്നിരുന്നതു് ഒരു ഫേഷനായിരുന്നു. അതു് ഇന്നൊരു ചത്ത കുതിരയാണ്. മൈക്കിൽ ബേക്കുനീനും അനുയായികളും സഞ്ചരിച്ച് ചത്ത ആ കുതിരയേയുമെടുത്താണ് ഇടമറുകും കുഞ്ഞാടുകളും പുരോഗമിക്കുന്നതു്. പത്തൊമ്പതാം നൂററാണ്ടിൽ ചില മതഭ്രാന്തന്മാർ സ്വതന്ത്ര ചിന്തകന്മാർക്കെതിരെ ആക്രമണം തുടങ്ങി. അതിനാൽ സ്വതന്ത്രചിന്തകന്മാർ മതത്തെ എതിർത്തു. ശരിയായ മതവും, ഈശ്വരവിശ്വാസവും എന്താണെന്നു് ചില മതഭ്രാന്തന്മാരെപ്പോലെ തന്നെ സ്വതന്ത്ര ചിന്തകന്മാരും അറിഞ്ഞിരുന്നില്ല. ശ്രീ. ഇടമറുകിനും മതത്തെപ്പററിയും. ഈശ്വരവിശ്വാസത്തെപ്പററിയും വലിയ പിടിപാടൊന്നുമില്ല. ''ഇല്ലാത്ത ദൈവം'' എന്നു് വിതണ്ഡയടിച്ചു് നടക്കുന്ന അദ്ദേഹത്തിനു് തെളിവുകൾ നിരത്തിവെച്ചു് 'ഈശ്വരനില്ല' എന്നു് സ്ഥാപിക്കുവാൻ ഇതുവരെ കഴിഞ്ഞിട്ടില്ല. അദ്ദേഹത്തിനു് ചില പൂർവ്വ ധാരണകളുണ്ടു്. ആ പൂർവ്വ ധാരണകൾ സമർത്ഥി

ക്കുവാൻ അദ്ദേഹം പല യുക്തിഹീനമായ പ്രസ്താവനകളും ഇറക്കിയിട്ടുണ്ട്. സാമ്രാജ്യത്വ മൂരാച്ചികളായ ബ്രിട്ടീഷ് ചരിത്രകാരന്മാർ എഴുതിവെച്ച കാര്യങ്ങൾ ചില ഇന്ത്യക്കാർ ഏറ്റുപാടി. അതുതന്നെ കണ്ണുമടച്ച് ശ്രീ. ഇടമറുകവർകളും വിശ്വസിക്കുന്നു. ഉദാഹരണം നോക്കുക:

''ബി. സി. 1500–നും 1200–നും ഇടയ്ക്കുള്ള കാലഘട്ടത്തിലാണ് ഋഗ്വേദം രചിക്കപ്പെട്ടത് എന്ന് മാക്സ്മുള്ളർ കണക്കാക്കുന്നു.'' (ഭ. വി. പ. പേജ് 40)

ഇതാണ് ഇടമറുകവർകളുടെ ആധുനികത്വം.

ഇടമറുക് സ്വയമേവ ഗവേഷണം ചെയ്ത് കണ്ടുപിടിച്ച കാലഘട്ടമല്ല ഇത്. ചില പാശ്ചാത്യ പണ്ഡിതന്മാർ അഭ്യൂഹിച്ച് തട്ടിവിട്ടതൊക്കെ സത്യമാണെന്ന് ഇടമറുക് കണ്ണുമടച്ച് വിശ്വസിക്കുന്നു, ഏറ്റുപാടുന്നു, അത്രമാത്രം.

സർദാർ കെ. എം. പണിക്കരുടെ അഭ്യൂഹവും സത്യമാണെന്ന്കരുതി അദ്ദേഹത്തിന്റെ വചനം ഇടമറുക് ഉദ്ധരിച്ചത് നോക്കുക:

''മോഹൻജദാരോവിലെ ലക്ഷ്യങ്ങളിൽനിന്ന് തെളിയുന്നത് ആര്യന്മാർ ആദ്യമായി ഭാരതത്തിൽ പ്രവേശിച്ചത് ക്രി. മു. 2500–ാമാണ്ടോടുകൂടി ആയിരിക്കണമെന്നാണ്''.

(ഭ. വി. പ. പേജ് 39)

ചില ചരിത്രകാരന്മാർ നോവലിസ്റ്റുകൾ നോവലുകളെഴുതുമ്പോലെ പല അഭ്യൂഹങ്ങളും എഴുതിവെച്ചിട്ടുണ്ട്. ആദ്യം ഒരു മുൻവിധിയോടെ ആര്യന്മാർ ക്രി. മു. 2500–ാമാണ്ടോടെ ഇന്ത്യയിലേക്ക് വന്നതായിരിക്കണം എന്നൊരു ചരിത്രകാരൻ തട്ടിവിട്ടു. ഇടമറുക് കണ്ണുമടച്ച് അത് വിശ്വസിച്ചു. കുഞ്ഞാടുകൾ അത് വേദപ്രമാണമായി അംഗീകരിച്ചു, ആര്യന്മാർ പുറമെനിന്ന് വന്നവരല്ലെന്നും, ഇന്ത്യയിൽനിന്ന് പുറമേക്കു് പോയവരാണെന്നും പറഞ്ഞാൽ, ഈ അന്ധവിശ്വാസികൾ പൊട്ടിച്ചിരിക്കും. പൊട്ടിച്ചിരിച്ചാൽ അത് പ്രശ്നത്തിന് പരിഹാരമാകുമോ? ഒരു ചൊറിച്ചിലിന് അല്ലെങ്കിൽ ഇക്കിളിക്ക് ചിരി ആശ്വാസമാണ്. പക്ഷെ അത് പ്രശ്നത്തിന് പരിഹാരം തരുന്നില്ല. ആര്യന്മാർ ഭാരതത്തിൽനിന്ന് പുറത്തേക്ക് പോയവരല്ല എന്ന് ഇടമറുകിന് തെളിയിക്കുവാൻ സാധിക്കുമോ? ജാംബവാന്റെ കാലത്തെ ചരിത്രവുമായി അദ്ദേഹം ജയഭേരി അടിച്ച നടക്കുകയാണ്,

ശ്രീ. ഇടമറുക് എല്ലാ വേദങ്ങളും വായിച്ച് പഠിച്ചു എന്ന് ആരും കരുതണ്ട. വേദങ്ങൾ വായിച്ചാൽ അദ്ദേഹത്തിന് ഒട്ടും മനസ്സിലാവുകയില്ല,

ആക്കും എന്തും പറയുവാൻ ഇന്നു് സ്വാതന്ത്ര്യമുണ്ടു്. പക്ഷെ, അയാൾ പറയുന്നതു് യുക്തിയാണോ എന്നു് പരീക്ഷിയ്ക്കാതെ നാം വിടരുതു്.

വിവേകാനന്ദസ്വാമികൾ ഒരിയ്ക്കൽ ഇന്ത്യാചരിത്രമെഴുതിയ ഛലവാദികളെ നോക്കി ഇങ്ങിനെ ചോദിച്ചു:

''ഏതു് വേദത്തിൽ, ഏതു സൂക്തത്തിലാണു് വിദേശത്തു നിന്നാണു് ആര്യന്മാർ ഇന്ത്യയിലേക്കു് വന്നതെന്നു് നിങ്ങൾ കണ്ടുപിടിയ്ക്കുന്നതു്? അവർ ആദിമനിവാസികളെ കൊന്നൊടുക്കി എന്ന ആശയം നിങ്ങൾക്കെവിടെനിന്നു് കിട്ടുന്നു? ഇത്തരം അസംബന്ധങ്ങൾ പറയുന്നതുകൊണ്ടു് നിങ്ങൾക്കെന്താണു് പ്രയോജനം? നിങ്ങൾ രാമായണം പഠിച്ചതുകൊണ്ടൊരു പ്രയോജനവുമില്ല. അതിൽനിന്നും അത്തരമൊരു ആകർഷണീയമായ കെട്ടുകഥ ചമച്ചുണ്ടാക്കുന്നതെന്തിനു്?''

(ദി ഈസ്ററ് ആൻറ് വെസ്ററ്)

വിവേകാനന്ദസ്വാമികളുടെ ചോദ്യം ഞാൻ ഇടമറുകിൻെറ മുമ്പിലും വെയ്ക്കുട്ടെ. ഇത്തരം അസംബന്ധങ്ങൾ സംസാരിച്ചിട്ടു് നിങ്ങൾക്കെന്തു് പ്രയോജനമാണുണ്ടാകുന്നതു്? നിങ്ങളുടെ ഭഗവദ്ഗീതാപഠനം വ്യർത്ഥമാണു്. ഗീതയിലില്ലാത്ത വ്യാജമെന്തിനു് കെട്ടിച്ചമയ്ക്കുന്നു?'' ഭഗവദ്ഗീത എന്ന ശീർഷകത്തിനർത്ഥം പറയുവാനുള്ള പാണ്ഡിത്യം നിങ്ങൾക്കില്ല എന്നു് നിങ്ങളുടെ കൊച്ചു പുസ്തകം സാക്ഷി പറയുന്നു. പിന്നെയല്ലെ ഗീതാരഹസ്യം പിടികിട്ടുന്നതു്.

ചരിത്രചിന്തകനായി രംഗത്തുവന്ന ഇടമറുകു് ചോദിയ്ക്കുന്നു: ''പ്രേംചന്ദിൻേറയും, ബങ്കിംചന്ദിൻേറയും, തകഴിയുടെയുമൊക്കെ നോവലുകൾ പോലുള്ള വെറും കല്പിതകഥയാണു് മഹാഭാരതം എന്നു വരാമോ ?''

(ഭ. വി. പ. പേജ് 35)

ഇടമറുകും ധരിച്ചുവെച്ചിരിയ്ക്കുന്നതു് എന്താണെന്നോ? ചരിത്രം പരമസത്യമാണെന്നാണു് അദ്ദേഹത്തിൻെറ ധാരണ. സായിപ്പന്മാർ വലിച്ചെറിഞ്ഞ ആ പഴയ കീറക്കോട്ടുതന്നെ അണിഞ്ഞു് നടക്കുന്നതു കാണുമ്പോൾ ചിരി വരാതിരിയ്ക്കുന്നതെങ്ങിനെ? ചരിത്രം ഒരു കെട്ടുകഥയല്ലേ? പ്രസിദ്ധ ശാസ്ത്രീയ ചരിത്രചിന്തകനായ എച്ച്.ജി. വെൽസ് തൻെറ 'എ ഷോർട്ട് ഹിസ്ററി ഓഫ് ദി വേൾഡ്', (ലോകചരിത്ര സംഗ്രഹം) എന്ന ഗ്രന്ഥത്തിൻെറ ആമുഖത്തിൽ പറഞ്ഞ സത്യം നമ്മുടെ ആധുനിക മനുഷ്യനും കുഞ്ഞാടുകളും വായിയ്ക്കാൻ ഇവിടെ ഉദ്ധ

രിക്കുട്ടെ. "This Short History of the world is meant to be read straight forwardly almost as a novel is read".

("ഈ ലോകചരിത്ര സംഗ്രഹം ഒരു നോവൽ വായിക്കുന്നതുപോലെ നേരെ അങ്ങു് വായിച്ചാൽ മതി")

തകഴിയുടേയും, പ്രേംചന്ദിൻേറയും നോവൽപോലെ ചരിത്രം വായിച്ചാൽ മതിയെന്ന ആശയമാണ് വെൽസിനുള്ളതു്. പക്ഷെ, ക്രിസ്ത്യാനികൾ ബൈബിളിനേയും, മുഹമ്മദീയർ ഖുറാനേയും, ഹിന്ദുക്കൾ ഗീതയേയും കണ്ണുമടച്ചാരാധിക്കുന്നതുപോലെതന്നെ ശ്രീമാൻ ഇടമറുകും ചരിത്രം ശാസ്ത്രമാണെന്നു് മണ്ണുമടച്ചു് വിശ്വസിക്കുന്നു. ഭാരതീയ ഗ്രന്ഥങ്ങളെ താഴ്ത്തിക്കെട്ടാൻ പാശ്ചാത്യപണ്ഡിതനായ ജോൺ മൂർ 200 പവൻ പ്രഖ്യാപിച്ചതു് ഇടമറുക് അറിഞ്ഞിട്ടില്ല. എന്നിട്ടു്, ഭാരതീയ ഗ്രന്ഥങ്ങളെ വാഴ്ത്തിയതു് പുത്തൻ ചിന്തകൾ ഇന്ത്യയിലേയ്ക്കു് കടക്കാതിരിക്കാനാണെന്നു് അദ്ദേഹം കണ്ടുപിടിച്ചിരിക്കുന്നു. എന്തൊരജ്ഞതാവിലാസം. ഫ്രഞ്ചുവിപ്ലവത്തിനാവേശം പകർന്ന വോൾട്ടയറും മററും ഭാരതീയ ചിന്തയെ വാഴ്ത്തിപ്പറഞ്ഞതും ഇടമറുകിൻെറ അഭിപ്രായത്തെ സമർത്ഥിക്കുന്നുണ്ടോ? ഇല്ല എന്നുതന്നെ പറയാം. ഇടമറുക് അതൊന്നും വായിച്ചിട്ടില്ല, തനിക്കു് തോന്നിയതു് വിളിച്ചുപറഞ്ഞു. അത്രമാത്രം. വോൾട്ടയർ എന്ന മഹാൻ "ചരിത്ര"ത്തെപ്പററി പറഞ്ഞ സത്യങ്ങളും, ഇടമറുകവർകൾ അറിഞ്ഞിട്ടില്ല. അറിഞ്ഞിരുന്നുവെങ്കിൽ ഈ വങ്കത്തം പറയുമായിരുന്നില്ല. ചരിത്രലേഖനത്തെപ്പററി വോൾട്ടയർ പറഞ്ഞ വാക്കുകൾ ഇവിടെ ഉദ്ധരിക്കുട്ടെ. കാലഹരണപ്പെട്ട ഭൌതികവാദികളുടെ വാക്ജാലത്തിൽ ഈശ്വരവിശ്വാസികൾ കുരുങ്ങരുതു്. അതിനാണ് ഇത്തരം മഹദ് വചനങ്ങൾ ഞാൻ ഉദ്ധരിക്കുന്നതു്.

"History is nothing more than a picture of crimes and misfortunes". ("ചരിത്രം എന്നു പറയുന്നതു് കുററകൃത്യങ്ങളുടേയും നിർഭാഗ്യസംഭവങ്ങളുടേയും ഒരു ചിത്രം എന്നതിൽ കവിഞ്ഞൊന്നുമല്ല.")

(തത്വചിന്താ കഥ—ഡ്യൂറൻറ്, പേജ് 168)

വോൾട്ടയർ, 1768 ജൂലായ് 15-ാംനു- ഹോറസ് വോൾപോളിനു് എഴുതിയ ഒരു കത്തിൽ ഇങ്ങിനെ പറയുന്നു: "Truly the history of the yorkists and lancastrians, and many others, is much like reading the history of high way robbers".

(യോർക്കിസ്ററുകളുടേയും, ലങ്കാസ്റ്ററിയന്മാരുടേയും മററു പലരുടേയും ചരിത്രം സത്യമായും, പെരുവഴിയിലെ തീവെട്ടിക്കൊള്ളക്കാരുടെ ചരിത്രം വായിക്കുന്നതുപോലെയാണ്.)

(Story of philosophy. W. Durant Page 168.)

''സത്യം പറയുന്ന ആപ്തരായ തത്വചിന്തകന്മാർ മാത്രമേ ചരിത്രം എഴുതാവൂ'' എന്നാണ് വോൾട്ടയർ ഉൽഘോഷിച്ചത്. ചില രാഷ്ട്രീയക്കാർ അവരുടെ രാഷ്ട്രീയ പ്രചരണത്തിനുവേണ്ടി ചരിത്രത്തെ കോട്ടിവളയ്ക്കുന്നതും, അതിനെ ബലാൽക്കാരം ചെയ്യുന്നതും കണ്ട് ദുഃഖിതനായ വോൾട്ടയർ മദാം ദുഷേത്ത്ലേയ്ക്കെഴുതിയ കത്തിൽ ഇങ്ങിനെ പറഞ്ഞു:

"Only philosophers should write history"

(Pellissier. P. 213)

(''തത്വചിന്തകന്മാർ മാത്രമേ ചരിത്രം എഴുതാൻ പാടുള്ളു'')

''എസ്സെ സുലെമ്മാ'' എന്ന ഗ്രന്ഥത്തിന്റെ അവതാരികയിൽ വോൾട്ടയർ പറഞ്ഞതും ശ്രദ്ധേയമാണ്. ജ്ഞാനലവദുർവ്വിദഗ്ദ്ധന്മാരെ അത് പഠിപ്പിച്ചേ പററൂ.

''ഏതൊരു രാജ്യത്തു നോക്കിയാലും ചരിത്രം എന്നുള്ളത് കെട്ടുകഥകളെക്കൊണ്ട് വികൃതമാക്കപ്പെട്ടിരിയ്ക്കുന്നു. അവസാനം തത്വചിന്ത മനുഷ്യനിൽ വെളിച്ചം പകരുവാനെത്തുന്നതുവരെ ഈ വൈകൃതം തുടരുന്നു''.

വോൾട്ടയർ തുറന്നു പറഞ്ഞ ഈ സത്യം ഈ കാലഘട്ടത്തിലെ ചരിത്രസ്നേഹികളായ വിദ്യാർത്ഥികൾ ഗ്രഹിയ്ക്കേണ്ട സമയം വൈകി. വൈകൃതങ്ങളുടെ വിളഭൂമികളായ തലച്ചോറുകൾ, ആര്യന്മാരെപ്പററിയും, വേദങ്ങളെപ്പററിയും എഴുതിക്കൂട്ടിയ ചപ്പുകൾക്ക് തീകൊളുത്തേണ്ട കാലം വൈകി. ആധുനിക തലമുറയാണ് അത് ചെയ്യേണ്ടത്. ഭാരതത്തിന്ന് സ്വാതന്ത്ര്യം കിട്ടിയിട്ട് 41-ൽപരം വർഷങ്ങളായി. എന്നിട്ടും എം.ഡി., ബി.സി., യെന്ന ചക്കംകുററിയ്ക്ക് ചുററും ചക്രം തിരിക്കുന്ന പുരുഷർഷഭന്മാരാണ് നമ്മുടെ വിദ്യാർത്ഥികൾക്ക് ചരിത്രവിജ്ഞാനം നൽകുന്നത്. മൺമറിഞ്ഞ കാലഘട്ടത്തിനെക്കുറിച്ചും, കാലയവനികക്കുള്ളിൽ മറഞ്ഞുപോയ മഹാപുരുഷന്മാരുടെ ജീവിതത്തെക്കുറിച്ചും കെട്ടുകഥകൾ ചമച്ച് ദൂഷണം ചെയ്യുന്ന വികൃതബുദ്ധികളെ കഠിനമായി ശിക്ഷിയ്ക്കേണ്ടതുണ്ട്.

വോൾട്ടേയറുടെ അമൂല്യമായ അഭിപ്രായം മറെറാരു സത്യത്തെക്കൂടി നമ്മുടെ മുമ്പിൽ അനാവരണം ചെയ്യുന്നു.

"And when it (history) does finally arrive in the midst of this darkness it finds the human mind so blinded by centuries of errors, that it can hardly undeceive it, it finds, ceremonies, facts and monuments heaped up to prove lies.

(അവസാനം ഈ കൂരിരുട്ടിന്റെ നടുവിലെത്തുമ്പോഴേയ്ക്കും മനുഷ്യമനസ്സുകൾ തെററുകളുടെ നൂററാണ്ടുകളിൽ അന്ധമായി

ത്തീർന്നതും ആ തെററുകൾ തിരുത്തിയെടുക്കുവാൻ തനിയ്ക്കു് സാദ്ധ്യമാവുകയില്ലെന്നതും സത്യമായ ചരിത്രത്തിന്നു് മനസ്സി ലാകുന്നു. രണകൾ സത്യമാണെന്നു് തെളിയിയ്ക്കുവാൻ ചടങ്ങു കളേയും, വസ്തുതകളേയും, സ്മാരകങ്ങളേയും കൂട്ടിയിട്ടതായി ആ ചരിത്രത്തിന്നു് കാണേണ്ടിവരുന്നു''.

മുൻവിധിക്കാരും, പക്ഷപാതക്കാരുമായ ബ്രിട്ടീഷു് ചരിത്ര കാരന്മാരുടെ തട്ടിപ്പു് മനസ്സിലാക്കിയ ഒരു ഭാരതീയ ചരിത്രകാ രനാണു് പ്രൊ: വി. രംഗാചാര്യ. ബ്രിട്ടീഷുകാരുടെ ഏറാൻമൂളി കളും വിദേശചാരന്മാരും ഒരുപക്ഷെ രംഗാചാര്യയെപ്പോലുള്ള വിഖ്യാതചരിത്രകാരന്മാരെ മതഭ്രാന്തന്മാരാണെന്നു് പറഞ്ഞു് തടിതപ്പാൻ ശ്രമിച്ചേയ്ക്കാം. എന്നാലും സത്യം അവരെ വെറു തെ വിടുകയില്ല. പ്രൊഫസർ രംഗാചാര്യ പറയുന്നതും ചരി ത്രവിദ്യാർത്ഥികൾ ശ്രദ്ധിക്കേണ്ടതാണു്.

''ഈജിപ്തിന്നും, മെസോപ്പോട്ടോമിയായ്ക്കും പ്രാചീനകാലം കണക്കാക്കിയപ്പോൾ ആ കാലം ചുരുങ്ങിയതു് ക്രിസ്തുവിന്നും 5000 വർഷങ്ങൾക്കു് മുമ്പാണെന്നും ഭാരതത്തിന്റെ പ്രാചീന ചരിത്രം അവയെ അനുകരിക്കുന്നതാകയാൽ അവയേക്കാൾ എ ത്രയോ പിന്നീടുണ്ടായതാണെന്നും തോന്നിവാസം എഴുതിവെച്ച ബ്രിട്ടീഷുകാരും അമേരിക്കക്കാരുമായ വിദ്വാന്മാർ, വർണ്ണനാതീ തമായ ദ്രോഹമാണു് പടച്ചുവിട്ടിരിക്കുന്നതു്''. (History of Pre-Musalman India. Vol 11, page 145)

മദ്രാസു് സർവ്വകലാശാലയിലെ ചരിത്രവിഭാഗത്തിന്റെ മേധാവിയായിരുന്ന ശ്രീ നീലകണ്ഠശാസ്ത്രികൾ ആദ്യമാദ്യം വിദേശീയ ചരിത്രകാരന്മാരുടെ അഭിപ്രായങ്ങൾ ശരിവെച്ച വ്യക്തിയായിരുന്നു. പിന്നീടു് അദ്ദേഹത്തിന്റെ കണ്ണുംതുറന്നു;

''പത്തൊമ്പതാം നൂററാണ്ടിലെ യൂറോപ്പിന്റെ പൂർവ്വധാര ണകളുടെ വെളിച്ചത്തിൽ എഴുതപ്പെട്ട ഒരു വിമർശനപഠനമല്ലാ തെ ഇതു മറെറന്താണു്? ഈ വിമർശനപഠനം ആരംഭിച്ചതു് ഇം ഗ്ലീഷു് ഭരണകൂടവും, യൂറോപ്യൻ മിഷ്യനറിമാരുമാണു്. ഈ വിമർശന പഠനമാവട്ടെ മിസ്റ്റർ ലേസ്സന്റെ വിശാലമായ പാ ണ്ഡിത്യത്തിലൂടെ സാമർത്ഥ്യത്തോടെ രേഖപ്പെടുത്തിയിരിക്കുക യും ചെയ്തിരിക്കുന്നു. പത്തൊമ്പതാം നൂററാണ്ടിന്റെ ആരംഭ ത്തിൽ ജർമ്മനിയുടെ സഫലീകൃതമാകാതിരുന്ന പ്രത്യാശകൾക്കു് ലേസ്സന്റെ ചിന്താഗതിയെ വാർത്തെടുക്കുന്നതിൽ പങ്കുണ്ടായിരു ന്നു.'' (All Oriental Conference Dec 1941, p. 64)

ശ്രീ നീലകണ്ഠശാസ്ത്രികൾ പറയുന്നതും ചരിത്രവിദ്യാ ർത്ഥികൾ ശ്രദ്ധിക്കേണ്ടതാണു്. മറെറാരു പണ്ഡിതനെ പരിച യപ്പെടുക — ശ്രീ. സി. ആർ. കൃഷ്ണമാചാരലു. അദ്ദേഹം

ഇന്ത്യാഗവണ്മെൻറിൻെറ ആർക്കിയോളജി വിഭാഗം അദ്ധ്യക്ഷ നായിരുന്നു. കൃഷ്ണമാചാരലുവും ഞാൻ പറഞ്ഞ സത്യ ത്തിലേക്കു വിരൽ ചൂണ്ടുന്നു:

''അടുത്തകാലത്തു് വികസിച്ചുവന്ന രാഷ്ട്രങ്ങളിൽ ജനിച്ച ഈ പാശ്ചാത്യ ഗ്രന്ഥകൃത്തുകൾ, സാംസ്കാരികമായ ലക്ഷ്യ ത്തിനു് പകരം മററു് നിക്ഷിപ്തമായ താല്പര്യങ്ങൾക്കുവേണ്ടി എഴുതിയുണ്ടാക്കിയ ചരിത്രഗ്രന്ഥങ്ങൾ പല കാര്യങ്ങളിലും വർഗ്ഗീയമായ പക്ഷപാതം നിറഞ്ഞവയാകുന്നു. മാത്രമല്ല അവ പ്രാചീന ഭാരതത്തിൻെറ ചരിത്രത്തെ യഥാർത്ഥമായി പ്രതിപാ ദിക്കുന്നതിനു് ആപൽക്കരമാകുന്നു. ചരിത്രപ്രസിദ്ധമായ സത്യത്തിൻെറ തെളിവു് ഹാജരാക്കാൻ കഴിയാത്തതുകൊണ്ടു് സാംസ്കാരികമായ സഹാനുഭൂതി അത്തരം എഴുത്തുകാർക്കു് കിട്ടു കയില്ല''. ('ക്രാഡിൽ ഓഫ് ഇന്ത്യൻ ഹിസ്റ്ററി', പേജ് 3). കൃഷ്ണമാചാരലു പറഞ്ഞ അത്തരം പാശ്ചാത്യ ഗ്രന്ഥകൃത്തുക്ക ളുടെ പുറകെ കണ്ണുമടച്ചുപോയ ഒരു വിദ്വാനാണ് ശ്രീമാൻ ഇട മറുകു് അവർകൾ എന്നു് അദ്ദേഹത്തിൻെറ കൃതി വിളിച്ചു പറയു ന്നു. പ്രൊഫസർ ആർ സുബ്ബറാവു 1963 ഡിസമ്പർ 29-ാംനു- ഇന്ത്യൻ ചരിത്ര കോൺഗ്രസ്സിൽ, അതായതു് വാൾട്ടേയറിൽ വെച്ചു നടന്ന കോൺഗ്രസ്സിൻെറ 16-ാം സമ്മേളനത്തിൽ വെച്ചു ചെയ്ത അദ്ധ്യക്ഷപ്രസംഗം എന്താണ് പറയുന്നതെന്നു നോക്കുക: ''നിർഭാഗ്യമെന്നു പറയട്ടെ, പുരാണങ്ങളുടെ ചരിത്രപരതവും, അവയ്ക്കുള്ള തെളിവുകളും ചില പാശ്ചാത്യ പണ്ഡിതന്മാർ മലീ മസമാക്കി.

മതഭ്രാന്തുപിടിച്ച അവക്കു് പുരാണങ്ങളുടെ പ്രാചീനത ക്രി സ്തുവിനും 2000 വർഷങ്ങൾക്കപ്പുറം കടന്നുകൂടാ എന്നു് നിഷ്കർഷ യുണ്ടായിരുന്നു. മഹാഭാരതയുദ്ധകാലം ക്രിസ്തുവിനും 1400 വർഷങ്ങൾ മുമ്പായിരുന്നു എന്നു് സ്ഥാപിക്കേണ്ട ആവശ്യമില്ല എന്നവർ പറഞ്ഞു. ബ്രാഹ്മണർ തങ്ങളുടെ പ്രാചീനതയെ പ്രാ ചീനതമമാക്കിത്തീർത്തു എന്നു് ബ്രാഹ്മണന്മാരെ അവർ അധി ക്ഷേപിച്ചു. ഹിന്ദുക്കളുടെ വാനനിരീക്ഷണശാസ്ത്രസംബന്ധമായ ഗ്രന്ഥങ്ങളേയും, ജ്യോതിർഗ്ഗണനാവിദ്യയുടെ ആധികാരികതയേ യും അവർ വിവാദപരമാക്കിത്തീർത്തു.''

(J. A. H. R. S. Vol X, p. 187)

ഇത്തരം മതഭ്രാന്തരുടെയും, പക്ഷപാത ജീവികളുടെയും 'കണ്ടംബെച്ച' കോട്ടുമണിഞ്ഞു് ആധുനികത നടിച്ചാൽ ചരിത്ര ചിന്തകനാകുമെന്നു് ആരും വിചാരിക്കേണ്ട. അതു് കുഞ്ഞാടു കൾ വകവെയ്ക്കുമായിരിക്കും. പക്ഷെ, ബുദ്ധിമാന്മാർ അത്തരം ആശയങ്ങളെ പുച്ഛിച്ചുതള്ളും.

കിം ബഹുനാ, പാശ്ചാത്യപണ്ഡിതന്മാരായ വെബർ, വിൽസൺ, റോത്തു്, ബൊറിയഹ്ത്ത്ലിങ്ക്, മണിയർ വില്യംസ്, റുഡോൾഫ് ഹാർണൽ, റിച്ചാർഡ് ഗാർബ്ബേ, തുടങ്ങിയവർക്കു് ഹൈന്ദവ ഗ്രന്ഥങ്ങളെ വ്യാഖ്യാനിക്കുന്നതിൽ മുൻവിധിയോടുകൂടിയുള്ള പല ഉദ്ദേശങ്ങളും ഉണ്ടായിരുന്നു. അവർ ഭാരതീയ ബ്രാഹ്മണരുടെ പരമശത്രുക്കളായിരുന്നു. കാരണം ദിവ്യമായ ബ്രാഹ്മണരുടെ ധർമ്മം കാരണം ഇന്ത്യയെ ഒട്ടുക്കും മതപരിവർത്തനം ചെയ്യാൻ അവർക്കു് കഴിയാതായി. അതിനു വഴിയാലോചിച്ച റുഡോൾഫ് ഹെർണൽ പറഞ്ഞതു് ഹിന്ദുക്കൾ തങ്ങളുടെ തെററ് മനസ്സിലാക്കിയാൽ ഹിന്ദുമതം ഉപേക്ഷിക്കും എന്നാണ്. അദ്ദേഹം പറയുന്നു: "Something more or less new must follow. We hope it may be Christianity." (A. F. R. H. quoted in the Arya Samaj by Lajpat Rai. p. 42) റുഡോൾഫ് ഹെർണലിൻെറ തനി പ്രതിരൂപമാണ് ശ്രീമാൻ ഇടമറുക് എന്നു പറയാം.

വോൾട്ടേയർ എന്ന മഹാപുരുഷൻ പറഞ്ഞതുപോലെ നുണകളാണ് നമ്മുടെ ചരിത്രകാരന്മാരെന്നഭിമാനിക്കുന്ന പണ്ഡിതന്മാർ പ്രസംഗിയ്ക്കുന്നതും പ്രചരിപ്പിയ്ക്കുന്നതും. ഇതിന്നെതിരായി കൂട്ടായ ശബ്ദം ഉയരേണ്ടതുണ്ട്. അല്ലെങ്കിൽ വിദേശച്ചൂഷകരായ രാഷ്ട്രീയ സമ്പന്നന്മാരുടെ ചില്ലിക്കാശിനുവേണ്ടി കൊതിയ്ക്കുന്ന താഴ്ന്ന നിലവാരത്തിലുള്ള ഗവേഷകമാന്യന്മാരുടെ പുസ്തകങ്ങൾ വായിച്ച നമ്മുടെ ഭാവിതലമുറ തകർന്നുപോകും. രക്ഷിതാക്കന്മാരും, സാംസ്കാരികപ്രേമികളും ഇത്തരം പ്രവണതകളെ ആര്യാവർത്തത്തിൽനിന്നും തുത്തുമാററാൻ കച്ചകെട്ടിയിറങ്ങേണ്ട കാലം വൈകി.

# ഭഗവദ്ഗീതയും ശാസ്ത്രവും

ഭഗവദ്ഗീതയിൽ ആധുനികശാസ്ത്ര സിദ്ധാന്തങ്ങളുടെ ബീജാങ്കുരം കാണുന്നുണ്ടെന്നു പറയുന്നവരെ നോക്കി ശ്രീമാൻ ഇടമറുകവർകാം ഇങ്ങിനെ പറയുന്നു:

''ഭഗവദ്ഗീതയുടെ മാഹാത്മ്യത്തെപ്പററി പറയുന്നവർ പലപ്പോഴും അവകാശപ്പെടാറുണ്ട്, ആധുനികശാസ്ത്രസിദ്ധാന്തങ്ങളുടെ പലതിൻെറയും ബീജാങ്കുരം അതിൽകാണാമെന്നു്. വിശ്വാസികാം പറയുന്നതുപോലെ പ്രപഞ്ചത്തെ നിയന്ത്രിക്കുന്ന ഒരു ദൈവമാണു് ഗീതോപദേശം നൽകിയതെങ്കിൽ അതു ശരിയാകാം''. (ഭ. വി. പ. പേജ്: 133)

ഭഗവദ്ഗീതയെ ആക്ഷേപിക്കുന്ന വിമർശകൻെറ ശാസ്ത്രീയജ്ഞാനം നിസ്തുലം തന്നെ. അനുവാചകർ അതിനെപ്പററി അറിയേണ്ടതുണ്ട്. ചില മതക്കാർ തങ്ങളുടെ വിശുദ്ധഗ്രന്ഥങ്ങളിൽ കണ്ണുമടച്ചു് വിശ്വസിക്കുന്നു. അതുപോലെ ആധുനികശാസ്ത്രത്തിൽ കണ്ണുമടച്ചു് വിശ്വസിക്കുകയാണ് ശ്രീമാൻ ഇടമറുക്. ശാസ്ത്രം അദ്ദേഹത്തിനു് വേദപ്രമാണമാണ്.

ശാസ്ത്രം എന്നു പറഞ്ഞാലെന്താണ്? സർ ഐസക്ന്യൂട്ടൺ ആപ്പിാംപ്പഴം വീഴുന്നതു കണ്ടപ്പോാം അതിൻെറ രഹസ്യം കണ്ടുപിടിച്ചു. അതിനെന്താണർത്ഥം? ഈ പ്രപഞ്ചത്തിൽ കോടിക്കണക്കിനു് വർഷമായിട്ടു് നടന്നുവരുന്ന ഒരു പഴയ നിയമം അദ്ദേഹം കണ്ടുപിടിച്ചു. ഒരു ചെടിയുടെ മുരട്ടിൽ വെള്ളമൊഴിച്ചാൽ അതു തലപ്പുവരെ എത്തുന്നു എന്നു് സർ ജഗദീശ് ചന്ദ്രബോസ് കണ്ടുപിടിച്ചു. അതിനെന്താണർത്ഥം? ഈ പ്രപഞ്ചത്തിൽ അനന്തകാലമായി നടന്നുവന്ന ഒരു ശാസ്ത്രീയനിയമം അദ്ദേഹം കണ്ടുപിടിച്ചു. എന്നല്ല, ഇങ്ങിനെ ഓരോ കണ്ടുപിടുത്തവും മനുഷ്യൻെറ നാളിതുവരെയുള്ള അറിവില്ലായ്മയുടെ ഒരു സർട്ടിഫിക്കററായിത്തീരുന്നു. ഈ പ്രമാണപത്രമാണ് ശാസ്ത്രം എന്നു പറയുന്നതു്. മാറിമാറിക്കൊണ്ടിരിക്കുന്ന ശാസ്ത്രീയ നിഗമനങ്ങളിൽ ഒരു ശാസ്ത്രജ്ഞനും കണ്ണടച്ചു വിശ്വസിക്കില്ല. നമ്മുടെ നാസ്തികന്മാരാകട്ടെ കണ്ണും മൂക്കുമടച്ചു് വിശ്വസിക്കുന്നു.

പ്രകാശത്തെപ്പററി ഗീതാവിമർശകൻ സ്പർശിച്ചിട്ടുണ്ട്. അതിനു് പിന്നീടു് മറുപടി പറയാം. പ്രകാശം എന്നുള്ളതെന്താണെന്നറിയാതെ ആധുനികശാസ്ത്രം അന്തംവിട്ടു നില്ക്കുകയാണ്. പ്രസിദ്ധ ആധുനിക ശാസ്ത്രജ്ഞനായ ജെ. ഡബ്ല്യു. എൻ. സള്ളിവൻ ''ശാസ്ത്രത്തിൻെറ പരിമിതികാം'' എന്ന ഗ്രന്ഥത്തിൽ ആ സത്യം തുറന്നു പറയുന്നു.

''പ്രകാശത്തിന്റെ പ്രകൃതി ഇനിയും ശാസ്ത്രത്തിനു് അടിസ്ഥാനപരമായ ഒരു അത്ഭുതപ്രശ്നമാണ്'''.

''ശാസ്ത്രചരിത്രത്തിൽ 19-ാംനൂററാണ്ടിന്റെ ആരംഭഘട്ടത്തിലെ ശാസ്ത്രജ്ഞന്മാക്കു് പ്രകാശത്തെപ്പററി എല്ലാം അറിയുമെന്നു് ധാരണയുണ്ടായിരുന്നു. അന്നു് അവർ ഈഥർ (ether) തിയറി (ഈഥർസിദ്ധാന്തം) പരീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. അതിനുശേഷവും മുമ്പത്തെപ്പോലെതന്നെ പ്രകാശം ഒരു നിഗൂഢവസ്തുവായി തീർന്നിരിക്കുകയാണു്.'' (Web of Reason. page 47) ഒരു മഹാശാസ്ത്രജ്ഞന്റെ അഭിപ്രായമാണിതു്. പക്ഷെ, 'ശാസ്ത്രം' 'ശാസ്ത്രം' എന്നു പറഞ്ഞു് കടലാസ് പുലിയെ കാട്ടി ഇടമറുകവർകൾ മതവിശ്വാസികളെ ഭയപ്പെടുത്തുവാൻ ശ്രമിക്കുന്നതു് മറെറാരു വിധത്തിലാണ്. സൂര്യന്റെ ദീപ്തോജ്ജ്വലതെ മതക്കാരെപ്പോലെതന്നെ ആ വിമർശകനും പ്രകാശമാണെന്നു കരുതുന്നു. എന്താണ് ശാസ്ത്രമെന്നതു് എന്നു് അദ്ദേഹത്തിനറിയില്ല എന്നുള്ളതു് അദ്ദേഹത്തിന്റെ യുക്തികൾ തെളിയിക്കുന്നു. ശാസ്ത്രത്തെപ്പററി ശാസ്ത്രജ്ഞന്മാർക്കുതന്നെ വലിയ അഭിപ്രായമൊന്നുമില്ല. ഓരോ നൂററാണ്ടിലും കണ്ടുപിടിക്കപ്പെട്ട ശാസ്ത്രീയ നിയമങ്ങൾ മാറിമാറിക്കൊണ്ടിരിക്കുന്നു. അത് പുതിയ പുതിയ ശാസ്ത്രജ്ഞന്മാർ തിരുത്തിക്കൊണ്ടിരിക്കുന്നു. അതാണ് ശാസ്ത്രചരിത്രം.

പദാത്ഥങ്ങൾ ഇന്നും സൃഷ്ടിക്കപ്പെട്ടുകൊണ്ടിരിക്കുന്നു, എന്നു ആധുനികശാസ്ത്രം പറയുന്നു. എന്നാൽ ആ സൃഷ്ടിയുടെ പുറകിൽ വത്തിക്കുന്ന പ്രതിഭയെപ്പററി ശാസ്ത്രജ്ഞന്മാക്കറിവില്ലത്രെ. അതാണ് നാസ്തികനും ഈശ്വരനിൽ വിശ്വസിക്കാത്തത്. പത്താംതരത്തിലെ ഭൗതികശാസ്ത്രം പഠിച്ചവൻ താൻ വലിയ ശാസ്ത്രജ്ഞനാണെന്ന ഭാവേന ഈ പ്രപഞ്ചത്തിന്റെ മൂലകാരണത്തെ വെല്ലുവിളിക്കുന്നു. അദ്ധ്യാപകനെന്ന ഭാവേന കുട്ടികളുടെ മസ്തിഷ്കത്തിൽ അബദ്ധവും ശാസ്ത്രപരമായ അന്ധവിശ്വാസവും പരത്തുന്നു. അത്തരക്കാരെപ്പററി ലിയോ ടോൾസ്റ്റോയ് പറഞ്ഞതിങ്ങനെയാണ്:

''മതം പഴഞ്ചനാണ്. ശാസ്ത്രത്തിലല്ലാതെ മററ് എന്തിലെങ്കിലും വിശ്വസിക്കുന്നതു് അജ്ഞതയാകുന്നു. നമുക്കാവശ്യമുള്ളതൊക്കെ ശാസ്ത്രം തരും. ശാസ്ത്രംമാത്രമായിരിക്കണം ഓരോരുത്തനും ജീവിതമാർഗ്ഗദർശനം നൽകേണ്ടതു്.'' ഇങ്ങിനെയാണ് ശാസ്ത്രജ്ഞന്മാർ തന്നെയും ശാസ്ത്രമെന്തെന്നറിയാത്ത പാമരന്മാരും ചിന്തിക്കുകയും പറയുകയും ചെയ്യുന്നതു്.

ശാസ്ത്രമെന്താണെന്നറിയാത്തവർ ശാസ്ത്രജ്ഞന്മാർ പറയുന്നതൊക്കെ കണ്ണുംപൂട്ടി വിശ്വസിക്കുന്നു. എന്നിട്ട് മതം ഒരു

പഴഞ്ചൻ അന്ധവിശ്വാസമാണെന്നും ശാസ്ത്രം മാത്രമായിരിക്കണം നമ്മുടെ ജീവിതം നയിക്കുന്നതെന്നും മററും വിളിച്ചു് പറയുന്നു, എന്നു പറഞ്ഞാൽ സത്യത്തിൽ ഒന്നുംതന്നെ നമുക്കു മാർഗ്ഗദർശനം നൽകേണ്ടതില്ലെന്നാണ് അർത്ഥം. കാരണം, ശാസ്ത്രത്തിന്റെ ലക്ഷ്യം ജീവിതത്തിനു് മാർഗ്ഗദർശനം നൽകുക എന്നുള്ളതല്ല. നിലവിലുള്ളതിനെയെല്ലാം പഠിക്കുക എന്നുള്ളതാണ് അതിന്റെ ലക്ഷ്യം. മനുഷ്യജീവിതത്തിനു് മാർഗ്ഗദർശനം നല്കുവാൻ ശാസ്ത്രത്തിനു് സാദ്ധ്യമല്ല.'' (What is Religion - Leo Tolstoy)

1913ൽ ഇദംപ്രഥമമായി ന്യൂക്ലിയർ ഫിഷൻ (ആണവിക വിഘടനം) എന്ന പ്രതിഭാസത്തെ തിരിച്ചറിയുകയും അതിനു് ഒരു സുന്ദരമായ വ്യാഖ്യാനം നല്കുകയും ചെയ്ത മഹാശാസ്ത്രജ്ഞനാണ് ഓട്ടോ ആർ ഫ്രിഷ്. ഇടമറുകു് അവർകൾക്കു് ആധുനികശാസ്ത്രം വേദാന്തമാണല്ലൊ. ആ ശാസ്ത്രത്തിന്നു് പദാർത്ഥത്തിന്റെ ഉൽപ്പത്തിയെപ്പററി എന്തറിയാം എന്നു് അത്യന്താധുനിക ന്യൂക്ലിയർഫിഷൻ ശാസ്ത്രജ്ഞനായ ഫ്രിഷ് പറയുന്നതു് ശ്രദ്ധേയമാണു്. നാസ്തികന്മാരുടെ പൊള്ളയായ ശാസ്ത്രാന്ധവിശ്വാസത്തിന്റെ തനിനിറം ഇതിൽനിന്നും വ്യക്തമാകും.

''ഒരു വർഗ്ഗത്തിൽപ്പെട്ട അണുകണങ്ങളെല്ലാം തന്നെ കൃത്യമായും ഒന്നുപോലെ ഇരിയ്ക്കുന്നതു് എന്തുകൊണ്ടാണെന്നു് പ്രതിപാദിയ്ക്കുന്ന ഭാവിയിലുണ്ടാകാവുന്ന ഏതെങ്കിലും ഒരു സിദ്ധാന്തം ആ കണങ്ങൾ എങ്ങിനെയുണ്ടായി എന്നും ഭാവിയിൽ പ്രതിപാദിക്കുമായിരിക്കാം''. (Atomic Physics Today — page 159)

എന്നു പറഞ്ഞാൽ, ദ്രവ്യം എങ്ങിനെ ഉണ്ടായി എന്നു പറയുവാൻ ആധുനിക ശാസ്ത്രത്തിനു് ഇന്നുവരെ കഴിഞ്ഞിട്ടില്ല, എന്നർത്ഥം. എന്നാൽ ചില നാസ്തികന്മാർ ജീവനെവരെ ആധുനികശാസ്ത്രം സൃഷ്ടിച്ചു എന്നു് കൊട്ടിഘോഷിക്കാറുണ്ടു്. ശുദ്ധ അസംബന്ധം.

ഒരു പ്രയോഗശാലയിൽവെച്ചു് എലക്ട്രോണുകളെ ഉണ്ടാക്കാൻ കഴിയുന്നുണ്ടെന്നതു് ശരിതന്നെ. റേഡിയോ ഏക്ററീവ് ബീററാ ഡീക്കെ കൊണ്ടോ അല്ലെങ്കിൽ എലക്ട്രോൺ പോസിട്രോൺ ദ്വന്ദങ്ങളെ ഉല്പാദിപ്പിച്ചുകൊണ്ടോ എലക്ട്രോണുകളെ ഉണ്ടാക്കാൻ ഇന്നു് ആധുനികശാസ്ത്രത്തിനു് കഴിയും. എന്നാൽ ദ്രവ്യം എങ്ങിനെ നിലവിൽവന്നു എന്നു് കണ്ടുപിടിക്കുവാൻ ആധുനികശാസ്ത്രത്തിനു് ഇതുവരെ കഴിഞ്ഞിട്ടില്ല. പ്രപഞ്ചത്തിലുള്ള പദാർത്ഥങ്ങളെ ഉപാദാനകാരണങ്ങളാക്കി മററു പദാർത്ഥങ്ങളുണ്ടാക്കാൻ മനുഷ്യനു് കഴിയും. അതുകൊണ്ടവൻ സ്രഷ്ടികർത്താവാകുന്നില്ല. മതവിശ്വാസികളെപോലെത്തന്നെ

ശാസ്ത്രജ്ഞന്മാർക്കും സൃഷ്ടിയുടെ ആരംഭത്തെപ്പററി പല അന്ധ വിശ്വാസങ്ങളുമുണ്ട്. 'ദ്രവ്യം എങ്ങനെ ഉണ്ടായി?' എന്ന ചോദ്യത്തിന് മറുപടി പറയാൻ കഴിയാത്ത ശാസ്ത്രജ്ഞന്മാർ രണ്ടു അന്ധമായ നിഗമനങ്ങളിലെത്തിയിട്ടുണ്ട്.

1. അനന്തകാലമായിട്ട് ദ്രവ്യം നിലനിന്നുവരികയാണ്, അതിനാൽ അതു് എപ്പോഴുണ്ടായി എന്ന ചോദ്യത്തെ ഈ നിഗമനം തട്ടിത്തെറിപ്പിക്കുന്നു. അതായതു് ചുരുക്കത്തിൽ അതു് ചോദിക്കേണ്ട എന്നു സാരം.

2. പത്തു് ബില്യൻ കൊല്ലങ്ങൾക്കുമുമ്പ് എല്ലാ ദ്രവ്യങ്ങളും സൃഷ്ടിക്കപ്പെട്ടു.

ഇതിനെപ്പററി ആത്യാധുനിക ശാസ്ത്രജ്ഞനായ ഫ്രിഷ് തന്നെ പറയുന്നു: "But this does not answer the question how matter at large came into being. One view is that all matter has existed for an infinite time; this eliminates the question about its origin. Another view is that all matter was created about ten billion years ago as a very compact assembly (perhaps as a kind of gigantic super-atom) which promptly blew up in an enormous explosion' (A. P. T. page 159)

ഇതിന്റെ സാരം മറെറാന്നുമല്ല. റേഡിയോ ബീററാ ഡീക്കേ കൊണ്ടും മററും എലക്ട്രോണുകളെ ലേബോററററികളിൽ ഉണ്ടാക്കാമെന്നുള്ളതു് ശരിയാണ്. പക്ഷെ, ഈ പ്രപഞ്ചത്തിൽ ആദ്യം ദ്രവ്യം എങ്ങിനെ സൃഷ്ടിക്കപ്പെട്ടു? എപ്പോൾ സൃഷ്ടിക്കപ്പെട്ടു? ആരു് സൃഷ്ടിച്ചു? എന്തിന് വേണ്ടി സൃഷ്ടിച്ചു? എന്നീ ചോദ്യങ്ങളൊന്നും എടുത്തുകൊണ്ടു് ആധുനികശാസ്ത്രത്തിന്റെ അരികിലേക്കു് പോകണ്ട എന്നാണ്, ഈ ലോകത്തിന് ശാസ്ത്രീയ സംഭാവനകൾ നല്കിയ മഹാശാസ്ത്രജ്ഞന്മാർ പറയുന്നതു്. പക്ഷെ, നാസ്തികന്മാരുണ്ടോ അതൊക്കെ അറിയുന്നു. സൃഷ്ടിയെങ്ങിനെ ഉണ്ടായി എന്ന് യുക്തിയുക്തം തെളിയിക്കാൻ കഴിയാതെ, സൃഷ്ടികർത്താവായ ദൈവത്തിന്റെ സൃഷ്ടിയല്ല ഈ പ്രപഞ്ചം എന്ന് തെളിയിക്കുവാൻ യുക്തിയില്ലാതെ യുക്തിവാദമെന്ന അന്ധവിശ്വാസം പരത്തുവാൻ ചിലർ കച്ചകെട്ടിയിറങ്ങുന്നതു കാണുമ്പോൾ, ചത്തു മണ്ണടിഞ്ഞ ചാർവ്വാകന്മാരെയും നീററ്ഷേ, മൈക്കൾ ബാക്കുനിൻ തുടങ്ങിയ പത്തൊമ്പതാം നൂററാണ്ടിലെ ബോൾഷെവിക്കുകളേയും ഓർമ്മവരികയാണ്.

ഇത്രയും പറഞ്ഞതു് നാസ്തികന്മാർ ഊതിവീർപ്പിക്കുന്ന ശാസ്ത്രീയഭ്രമത്തിന്റെ നിരർത്ഥകത സൂചിപ്പിക്കുവാനാണ്. ഈ പ്രപഞ്ചത്തിൽ ഓരോ നിമിഷവും സൃഷ്ടി നടന്നുകൊണ്ടിരിക്കുകയാണ്. ആ സൃഷ്ടി ശാസ്ത്രീയമാണ്. അതിന് പുറ

കിൽ മഹത്തായ ഇച്ഛാശക്തിയുണ്ട്. സർവ്വജ്ഞനായ ഈശ്വര നാണ് അതിന്റെ സൃഷ്ടികർത്താവ് എന്ന് ഭഗവദ്ഗീത പറ യുന്നു. പക്ഷെ പ്രപഞ്ചത്തെ നിയന്ത്രിക്കുന്നത് ദൈവമല്ലെ ന്നാണ് ഇടമറുകുവർകൾ നമ്മെ ഉപദേശിക്കുന്നത്. അങ്ങിനെ യാണെങ്കിൽ അദ്ദേഹവും പാർട്ടിയും തന്നെയായിരിക്കണം ഈ പ്രപഞ്ചത്തെ നിയന്ത്രിക്കുന്നത്. അതുകൊണ്ടായിരിക്കണം അദ്ദേഹം ഇത്ര ഉറപ്പോടെ ദൈവമല്ല പ്രപഞ്ചത്തെ നിയന്ത്രി ക്കുന്നതെന്ന് ധരിക്കുന്നതും ഉപദേശിക്കുന്നതും. എന്നാൽ ഇത്ത രം വിതണ്ഡകൾ കുഞ്ഞാടുകളെമാത്രം പഠിപ്പിക്കുന്നതായി രിക്കും നല്ലത്. ഗീതാഭക്തന്മാർക്ക് അത് വകവെച്ച് കൊടു ക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ടവർക്ക് യാതൊരു പ്രയോജ നവുമില്ല.

ഭഗവദ്ഗീതയിൽ ശാസ്ത്രീയ തത്വമില്ലെന്ന് നമ്മുടെ ഗീ താവിമർശകൻ മനസ്സിലാക്കിയിരിക്കുന്നു. അതിൽ അദ്ദേഹ ത്തിനു് അത്ഭുതവുമില്ല. കാരണം, ഗീത, 1500 വർഷം മുമ്പ് എഴുതിയതാണുപോലും. അത് എഴുതിയ കാലംപോലും തിട്ട പ്പെടുത്തി അദ്ദേഹം പറഞ്ഞുകളഞ്ഞു. മഹാ ചരിത്ര പണ്ഡിത നായ അങ്ങോർ പറയുന്നത് എങ്ങിനെ വിശ്വസിക്കാതിരിക്കും? ആപ്തോപദേശമല്ലെ? ഗീതക്കെതിരായി അദ്ദേഹം ജലത്തിലെ രസത്തെയാണെടുക്കുന്നത്. ആ ശാസ്ത്രജ്ഞൻ പറയുന്നത് ശ്ര ദ്ധിക്കുക:

''വെള്ളമെന്ന് നമ്മൾ സാധാരണ പറയുന്ന ദ്രാവകം ഹൈഡ്രജനും ഓക്സിജനും കൂടിയുണ്ടാകുന്നതാണെന്ന് ഇ പ്പോൾ ഏതു കൊച്ചുകുട്ടിക്കും അറിയാം. $H^2O$ എന്നാണ് ജല ത്തിന്റെ ശാസ്ത്രീയനാമം. ഇങ്ങിനെ ഹൈഡ്രജനും, ഓക്സി ജനും കൂടിച്ചേർന്നുണ്ടാകുന്ന ശുദ്ധജലത്തിൽ വേറെയൊന്നുമില്ല''. (ഭ വി പ പേ. 132)

''വല്ലാത്ത ശാസ്ത്രീയജ്ഞാനം, അപാര ശാസ്ത്രപാണ്ഡി ത്യം'' എന്ന് കുഞ്ഞാടുകൾ വിളിച്ചുപറയട്ടെ. $H_2$ എന്നത് ഹൈ ഡ്രജൻ ഐസട്ടോപ്പിന്റെ (സമസ്ഥാനീയം) സിംബലാകുന്നു. ഈ ഐസട്ടോപ്പിന്റെ പേർ ഡ്യൂയിററിറിയം എന്നാണ്. അതൊരു രസഘടകമാണ്. രസായന മൂലകങ്ങളുടെ വർഗ്ഗത്തിൽ പ്പെട്ട ഒന്നാണത്. ഹൈഡ്രജനിൽ മൂന്നുതരം ഐസട്ടോപ്പുകള ണ്ട്. അവ പ്രോട്ടിയം, ഡ്യൂയിററീറിയം, ടൈററിയം എന്നീ പേരുകളിൽ അറിയപ്പെടുന്നു. ഇവയുടെ ആണവഭാരം യഥാ ക്രമം, 1, 2, 3എന്നുള്ളതാണ്. $H_2$ എന്ന സിംബൽ ഡ്യൂയിററീ റീയം ഐസട്ടോപ്പിനെ സൂചിപ്പിക്കുന്നു.

ഇതൊന്നും അറിയാതെ, നമ്മുടെ വിമർശകൻ ഭഗവദ്ഗീതയിൽ ശാസ്ത്രപരാമർശമില്ലെന്ന് പറയുന്നു. എന്തൊരു ചങ്കൂററം. അദ്ദേഹം ഗീതാകർത്താവിനെ പരിഹസിക്കുന്നതു് കാണുമ്പോൾ എങ്ങിനെ ചിരിവരാതിരിക്കും? അദ്ദേഹം ഹസിക്കുന്നതിങ്ങിനെയാണ്: ''ഒരുപക്ഷെ, ഗീതയുടെ ഗ്രന്ഥകർത്താവു് ജീവിച്ചിരുന്ന സ്ഥലത്തു ലഭ്യമായിരുന്ന വെള്ളം ഏതെങ്കിലും ധാതുക്കൾ കലർന്നതായിരിക്കാം. അതു് ജലത്തിലെ രസമാണെന്നു് അദ്ദേഹം തെററിദ്ധരിച്ചു എന്നു വരാം''.
(ഭ. വി. പ. പേ. 134)

കൊള്ളാം, നല്ല യുക്തിവാദം. തെററിദ്ധരിച്ചതു് വ്യാസ ഭഗവാനല്ല, ശ്രീമാൻ വിമർശകൻതന്നെ. അതെങ്ങിനെ? വെള്ളം ഒരു രസഘടകമാണെന്നുള്ളതു് ശ്രീ. ഇടമറുക് അറിഞ്ഞിട്ടില്ല. മനുഷ്യശരീരത്തിലെ പ്രധാനമായ രസഘടകം വെള്ളമാകുന്നു. ശരീരത്തിലെ ഘടകങ്ങളിൽ 75% ഈ രസായനഘടകമാണുൾക്കൊള്ളുന്നതു്. അതാകട്ടെ ദേഹത്തിലെ എല്ലാ കോശങ്ങളിലും വ്യാപിച്ചുകിടക്കുന്നു. അപ്പോൾ വെള്ളത്തിനു് ഇൻററ്റാസെല്ലുലർ ഫ്ളൂയിഡ് എന്നു് പറയുന്നു. കോശങ്ങൾക്ക് പുറമെ വ്യാപിച്ചുകിടക്കുന്ന രസഘടകമായ ജലത്തിനു് എക്സ്ട്രാ സെല്ലൂലർ ഫ്ളൂയ്ഡ് എന്നും പറയുന്നു. ഇതൊന്നും നമ്മുടെ തഥാകഥിതനായ വിമർശകനറിയില്ല. ഇരുപതാം നൂററാണ്ടിലെ ശാസ്ത്രം പിറക്കുന്നതിനു് മുമ്പുതന്നെ, അതായത് വിമർശകൻെറ കണക്കിൽ 1500 വർഷങ്ങൾമുമ്പ് ജീവിച്ച ഗീതാകർത്താവിന്നു് അതൊക്കെ നല്ലതുപോലെ അറിയാമായിരുന്നു എന്നു വ്യക്തം. വയസ്സുകാലത്തു് ഇനി ശാസ്ത്രം പഠിച്ചാൽ അദ്ദേഹത്തിനു് അതൊക്കെ എങ്ങിനെ മനസ്സിലാകും?

ശരീരത്തിലെ എല്ലാ ദ്രവങ്ങളിലും, ജലം രസമായി ഉൾക്കൊള്ളുന്നുണ്ടു്. രക്തം, ലിംഫ് (ലസീക) ടിഷ്യൂ (കല) ഫ്ളൂയിഡ് എന്നു പറയുന്നവയിലൊക്കെ ജലം രസമായുൾക്കൊള്ളുന്നു.

ഇതുണ്ടോ നമ്മുടെ നാസ്തികനേതാവിനറിയുന്നു.

ഈ ഗീതാവിമർശകൻെറ മറെറാരജ്ഞത നോക്കുക: ''ഇങ്ങനെ ഹൈഡ്രജനും ഓക്സിജനുംകൂടി ചേർന്നുണ്ടാകുന്ന ശുദ്ധജലത്തിൽ മറെറാന്നുമില്ല'', എന്നു് ജലത്തിൻെറ സൃഷ്ടികർത്താവെന്നപോലെ അദ്ദേഹം തട്ടിവിടുന്നു.

ശുദ്ധജലത്തിൽ മറെറാന്നുമില്ലേ? ഉണ്ടെന്നു് ആധുനികശാസ്ത്രംതന്നെ പറയുന്നു.

1. സാർവ്വലൌകികമായ ലായകം-യൂനിവേർസൽ സോൾവെൻറ്_എന്നഗുണം ജലത്തിനുണ്ട്. അതുകൊണ്ടാണ് ജലത്തിന് ആ പേരുതന്നെ വന്നത്.

2. ആസിഡുകളും, ബെയ്സുകളും (Bases) (രാസസംയുക്തങ്ങൾ) ലവണങ്ങളും വ്യാപിക്കുന്ന ഒരു മാദ്ധ്യമം എന്ന ഗുണവും ജലത്തിലുണ്ട്.

3. ഇവയുടെ സാരാംശങ്ങളെന്നറിയപ്പെടുന്ന എലക്ട്രോലൈററുകളും (വൈദ്യുതി വിശ്ലേഷകങ്ങൾ) ക്രമീകരിച്ചെടുക്കുന്നതിനുള്ള സുഗമമായ ഒരു മാദ്ധ്യമത്തിനുവേണ്ട ഗുണം ജലത്തിനുണ്ട്.

4. ഉന്നതവും, വിശിഷ്ടവുമായ താപം (heat) ഉൾക്കൊള്ളുന്നതിനുള്ള ശക്തി ജലത്തിലുണ്ട്.

5. ബാഷ്പീകരണത്തിനുതകിയ താപശക്തി ജലത്തിൽ കളിയാടുന്നു.

6. നിരന്തരമായ ശരീര താപനില സംരക്ഷിക്കുന്നതിന്നാവശ്യമായ ക്ഷമത ജലം ഉൾക്കൊള്ളുന്നു.

7. ഉന്നതമായ (surface tension) പ്രതലത്തിൻെറ ആയതിയും ജലത്തിനുണ്ട്.

8. ജലം ഒരു (reacting agent) പ്രതിപ്രവർത്തന വസ്തുവാണ്.

(ഹൈഡ്രോലിററിക്ക് പ്രതിപ്രവത്തനങ്ങളിൽ ജലത്തിന് അനപേക്ഷണീയമായ പങ്കുണ്ട്.)

ലേഖകനാദ്യം സൂചിപ്പിച്ചപോലെ മനുഷ്യശരീരത്തിലെ എല്ലാ ഗ്രന്ഥിപ്രസ്രവണങ്ങളിലും ജലം ഒരു പ്രധാന രസഘടകമാകുന്നു. ഉമിനീർ, വാതനീർ, പിത്തം, കഫം, വിയർപ്പ്, മൂക്കട്ട എന്നിവയിലൊക്കെ ജലം ഒരു സുപ്രധാന രസഘടകമായി വർത്തിക്കുന്നു.

ജലത്തിൻെറ ഗുണങ്ങളെപ്പററി വിമർശകന്ന് വേണമെങ്കിൽ ആയുർവ്വേദപണ്ഡിതന്മാരോട് ചോദിച്ചുപഠിക്കാം. ആധുനികശാസ്ത്രം വളരുന്നതിനെത്രയോ മുമ്പുതന്നെ അതൊക്കെ ഭാരതീയ ശാസ്ത്രജ്ഞന്മാരായ ഋഷിമാർ പറഞ്ഞുവെച്ചിട്ടുണ്ട്. വിവരമുള്ളവരുടെ പാദങ്ങളിലിരുന്നു പഠിച്ചാലേ അതൊക്കെ മനസ്സിലാവുകയുള്ളൂ. അതിനുള്ള വിനയവും, ജിജ്ഞാസയും ആദ്യം സമ്പാദിച്ചാൽ മതി.

ഇവിടെ ജലത്തെപ്പററി ഇത്രയും പറഞ്ഞത്, ഭഗവദ്ഗീതാ വിമർശകൻെറ ഫലവാദത്തെ സ്പഷ്ടമാക്കുവാൻവേണ്ടി മാത്രമാണ്. ഒരാൾ പറയുന്ന വാക്യത്തിൻെറ അർത്ഥത്തെ മാററിപ്പ

റഞ്ഞു് അതിനെ തനിയ്ക്കിഷ്ടമായ വിധത്തിൽ അർത്ഥം കല്പിച്ച്, വിമർശനപഠനം നടത്തുകയോ, വ്യാഖ്യാനിയ്ക്കുകയോ ചെയ്യുന്നതിന്നാണ് ഭാരതീയ ഋഷിമാരായ യുക്തിവാദികൾ ഛലമെന്നു് പറഞ്ഞിട്ടുള്ളതു്. ഈ ഛലം ഒരു തട്ടിപ്പാണെന്നു് ന്യായദർശനം പറയുന്നു. ഭഗവദ്ഗീതാ വിമർശനപഠനം ഛലത്തിന്നു് ഉത്തമമായ ഉദാഹരണമാണ്.

കൃഷ്ണഭഗവാൻ പറഞ്ഞ ''രസോഹമപ്സു'' എന്ന പ്രയോഗത്തിന്നു് ഇടമറുക് പറഞ്ഞതും, മനസ്സിലാക്കിയതുമായ അർത്ഥമാണോ ഉള്ളതു്? അതു് ചിന്തനീയമാകുന്നു. ഏതാണ് ആ ശ്ലോകം? വരൂ നമുക്കു് നോക്കാം,

> രസോഽഹമപ്സു കൌന്തേയ
> പ്രഭാസ്മി ശശിസൂര്യയോഃ
> പ്രണവഃസർവ്വവേദേഷു
> ശബ്ദഃഖേ പൌരുഷം നൃഷു
>
> (ഭ. ഗീ. 7–8)

അർജ്ജുനനോടു ഭഗവാൻ പറയുകയാണ്: ''ജലത്തിൽ ഞാൻ രസമാകുന്നു, ചന്ദ്രസൂര്യന്മാരിൽ ഞാൻ പ്രഭയാകുന്നു, എല്ലാവേദങ്ങളിലും ഞാൻ ഓങ്കാരമാകുന്നു, ആകാശത്തിൽ ഞാൻ ശബ്ദമാകുന്നു, പുരുഷന്മാരിൽ ഞാൻ പൌരുഷമാകുന്നു''. (ആകാശത്തിൽ ഞാൻ ശബ്ദമാകുന്നു എന്ന ശാസ്ത്രീയമായ ഉല്ലേഖം ഇടമറുക് മനഃപൂർവ്വം വിട്ടുകളഞ്ഞു.)

ഇവിടെ ശ്രീകൃഷ്ണഭഗവാൻ പറയുന്നതു് ആത്മീയതത്വമാകുന്നു. ആധുനികശാസ്ത്രസിദ്ധാന്തമല്ല.

അതിസൂക്ഷ്മമായ ''അഹം'', അതായത് ആത്മാവു്, പച്ചമലയാളത്തിൽ പറഞ്ഞാൽ ''ഞാൻ'' എന്ന ചൈതന്യം സർവ്വവ്യാപകമായ ഒരു മഹാശക്തിയുടെ അംശമാകുന്നു. ഈ പ്രപഞ്ചത്തിൻെറ അന്തസ്സത്തയുടെ ഒരംശമാണ് ''ഞാൻ'' എന്ന ആ ചൈതന്യം. ഈ തത്വമാണ് ശ്രീകൃഷ്ണഭഗവാനിലൂടെ ഗീതാകാരൻ പ്രതിപാദിയ്ക്കുന്നതു്.

അതിഗഹനമായ തത്വങ്ങൾ എളുപ്പത്തിൽ അതിസുന്ദരമായി വിവരിച്ചുകൊടുക്കുന്നതിന്നായി കവികൾ അലങ്കാരങ്ങൾ ഉപയോഗിയ്ക്കാറുണ്ടു്. കവികൾ അലങ്കാരങ്ങളിലൂടെ സൂക്ഷ്മതത്വങ്ങളെ ശോഭാകരങ്ങളാക്കിത്തീർക്കുന്നു. ഗീതയിലെ ഈ പ്രകരണത്തിൽ ഗീതാകാരൻ ഉല്ലേഖമെന്ന അലങ്കാരത്തിലൂടെ ആത്മാവിൻെറ വ്യാപകതത്വത്തെപ്പററിയാണ് പ്രതിപാദിയ്ക്കുന്നതു്. അപ്പയ്യദീക്ഷിതർ, തൻെറ ''കുവലയാനന്ദം'' എന്ന അലങ്കാരഗ്രന്ഥത്തിൽ, ഉല്ലേഖത്തെപ്പററി ഇങ്ങിനെ പറയുന്നു :

ക്കാൻ ശ്രമിക്കുന്നു. ശ്രീകൃഷ്ണൻ ദൈവമല്ലെന്നു് പറയുമ്പോൾ, ഇടമറുകിനു് നന്നായറിയുന്ന മറ്റേതോ ദൈവമുണ്ടെന്നു് അർത്ഥാപത്തിന്യായേന അദ്ദേഹം സമ്മതിക്കുകയാണു്. ശാസ്ത്രീയ ജ്ഞാനമില്ലാത്തതുകൊണ്ടാണ് യോഗേശ്വരനായ കൃഷ്ണൻ ദൈവമല്ലെന്നു് ഗീതാനിരൂപകൻ ആക്ഷേപിക്കുന്നതു്.

അദ്ദേഹം ഭഗവദ്ഗീതയിൽ പരസ്പരവൈരുദ്ധ്യം തേടി നടക്കുന്നു, അദ്ദേഹം എടുത്തുകാട്ടിയ വൈരുദ്ധ്യങ്ങളൊന്നും വൈരുദ്ധ്യങ്ങളല്ല. ശ്രീകൃഷ്ണഭഗവാനു് ശാസ്ത്രീയമായ അറിവുണ്ടായിരുന്നില്ലെ? ഇടമറുകിനോടല്ല ചോദിക്കേണ്ടതു്–ഗീതയോടു് ചോദിക്കാം.

പ്രകാശത്തെപ്പററിയും നമ്മുടെ നാസ്തികാചാര്യനു് വലിയ പിടിപാടൊന്നുമില്ല. ''ജ്യോതിശ്ശാസ്ത്രം വികസിച്ചിട്ടില്ലാത്ത കാലത്തു് ഭൂമിയിൽനിന്നു് നോക്കുമ്പോൾ ചന്ദ്രൻ പ്രകാശിക്കുന്ന ഒരു വസ്തുവായി തോന്നിയിരിക്കാം'' എന്നദ്ദേഹം യുക്തിയുന്നയിക്കുന്നു. (ഭ. വി. പ. പേ. 134)

ഇപ്പോൾ വിമർശകനു് അങ്ങിനെ തോന്നുന്നില്ലായിരിക്കാം. ചന്ദ്രിക കണ്ടാൽ, വെയിലാണെന്നായിരിക്കും ഈ ആധുനിക ജ്യോതിശ്ശാസ്ത്രപണ്ഡിതന്റെ വിചാരം. അപ്പോൾ മൂൺലൈററ്, നിലാവു് എന്നിത്യാദിശബ്ദങ്ങളൊക്കെ ജ്യോതിശ്ശാസ്ത്രം വികസിച്ചിട്ടില്ലാത്ത കാലത്തുണ്ടായവയാണു്. പിന്നെയെന്താണു് ഇന്നാരും ആ ശബ്ദങ്ങൾ ഉപേക്ഷിക്കാത്തതു്? ജ്യോതിശ്ശാസ്ത്രം വികസിക്കാതിരുന്നതു് വിമർശകൻ സ്തുതിപാടുന്ന പാശ്ചാത്യഭൂമിയിലായിരിക്കും, ഇന്ത്യയിലല്ല. ഭാരതീയ ജ്യോതിശ്ശാസ്ത്രത്തെപ്പററി അദ്ദേഹത്തിനു് യാതൊരു വിവരവുമില്ല, കേട്ടുകേൾവിപോലുമില്ല. അതേപ്പററി ഏതെങ്കിലും പാശ്ചാത്യപണ്ഡിതൻ പറഞ്ഞാലെ നമ്മുടെ മഹാവിമർശകൻ വിശ്വസിക്കൂ. ദൈവമായ ശ്രീകൃഷ്ണനും, വേദവ്യാസനും സൂര്യപ്രകാശത്തെപ്പററിയും, ചന്ദ്രപ്രഭയെപ്പററിയും ഒന്നും അറിഞ്ഞുകൂടെന്നു്, അതായതു് ഈ നിരൂപകശർദ്ദൂലത്തിനെല്ലാം അറിയാമെന്നു്, കൊള്ളാം. പ്രകാശം എന്നു പറയുന്നതെന്താണു്? ആധുനികശാസ്ത്രം അതേപ്പററി വല്ലതും പറഞ്ഞിട്ടുണ്ടോ? നമുക്കന്വേഷിക്കാം.

ഫിസിക്സിൽ ലൈററു് എന്നു പറയുന്നതു് എലക്ട്രോ മേഗ്നററിക്കു് റേഡിയേഷനാണു്–(രശ്മിപ്രസരമാണു്) പ്രകാശം എന്നു് പറയുന്നതു് ഊർജ്ജത്തിന്റെ ഒരു രൂപമായ പ്രദീപ്തതാപമാകുന്നു. ഈഥർ എന്ന സാങ്കല്പികമായ വിയൽപഥത്തിലൂടെ തരംഗമായി അതു് പ്രവഹിക്കുന്നുണ്ടെന്നു് ഫിസിക്സ് നമ്മെ പഠിപ്പിക്കുന്നു. കാഴ്ചകളുള്ള ഇന്ദ്രിയങ്ങൾ അതിന്നു

നേരെ പ്രതികരിക്കുന്നു. ആ പ്രതികരണമാണ് കാഴ്ച. ഈ റേഡിയേഷന്റെ തരംഗദൈർഘ്യം ഏതാണ്ട് 4000 തൊട്ട് 7000 ഏങ്സ്ട്രോം ഏകകങ്ങളാണ്. അവ ഒരു സെക്കന്റിൽ 186300 മൈൽ സഞ്ചരിയ്ക്കുന്നു. അതിനു പ്രോജ്ജ്വല ഊർജ്ജം (Radiant Energy) എന്നു പറയുന്നു. സൂര്യന്റെ ഈ ഊർജ്ജത്തെയാണ് ഇടമറുക് സൂര്യന്റെ പ്രകാശമാണെന്ന് തെററി ദ്ധരിച്ചത്. ''അഞ്ജനമെന്നത് ഞാനറിയും മഞ്ഞളുപോലെ വെളുത്തിരിയ്ക്കും'' എന്നു പറഞ്ഞവനെ ഗീതാ വിമർശകൻ കടത്തിവെട്ടിയിരിയ്ക്കുന്നു. ഇതാണ് നമ്മുടെ വിമർശകന്റെ യുക്തിവാദം. അദ്ദേഹത്തിന്റെ പൊള്ളയായ ശാസ്ത്രീയ ജ്ഞാനത്തെ ബുദ്ധിയുള്ളവർക്ക് വകവെച്ചുകൊടുക്കുവാൻ തരമില്ല.

ഊർജ്ജത്തിനും മററും ഗീതയിൽ അവ്യക്തം എന്നാണ് പറയുന്നത്. പദാത്ഥങ്ങളൊന്നും നമുക്ക് വ്യക്തമായി കാണുവാൻ സാദ്ധ്യമല്ല. നാം കണ്ടുകൊണ്ടിരിയ്ക്കുന്ന അവ താൽക്കാലികമായ ഒരു പ്രതിഭാസം മാത്രം. ആ പ്രതിഭാസം ആദ്യം ഉണ്ടായിരുന്നില്ല. വത്തമാനകാലത്ത് ഉണ്ടെന്ന് തോന്നുന്നു. ഭാവിയിൽ ഉണ്ടാവുകയുമില്ല. ആയിരം വർഷം മുമ്പ് ഗീതാ വിമർശകനായ ഇടമറുകോ, ഗീതാഭക്തനായ ഞാനോ ഉണ്ടായിരുന്നില്ല. 1000 കൊല്ലം കഴിഞ്ഞാൽ ഞങ്ങൾ രണ്ടാളും ഉണ്ടാവുകയുമില്ല. ഇടയ്ക്കുള്ള അമ്പതോ അറുപതോ വർഷം ഞങ്ങൾ ജീവിയ്ക്കുന്നു എന്നത് ഞങ്ങളുടെ ഹ്രസ്വസത്യമാണ്, മുണ്ടൻ യുക്തിയാണ്.

പക്ഷെ ദീർഘവീക്ഷകനും, മഹാശാസ്ത്രജ്ഞനുമായ ഭഗവാൻ കൃഷ്ണന്റെ ഭാഷയിൽ ഇടമറുകും, ഞാനും ഇല്ലാത്തവരാണ്. ഇവിടെ രണ്ടു വീക്ഷണങ്ങളുണ്ട്. 1) ദീർഘവീക്ഷണം. 2) ഹ്രസ്വവീക്ഷണം. ശാസ്ത്രജ്ഞന്മാരുടെ വീക്ഷണം ദീർഘമാകുന്നു. അതുതന്നെയാണ് ഭഗവദ്ഗീതയിലേയും വീക്ഷണം. അതാണ് ഭഗവാന്റെ വീക്ഷണം. ഹ്രസ്വവീക്ഷണം ഇടമറുകിന്റേതും. ഗീതാവിമർശകൻ ഗീതയിൽനിന്നും ഉദ്ധരിച്ച, അദ്ദേഹത്തിനർത്ഥം മനസ്സിലായിട്ടില്ലാത്ത. ഒരു ശ്ലോകം ഇവിടെ ഉദ്ധരിയ്ക്കട്ടെ:

''അവ്യക്താദീനി ഭൂതാനി
വ്യക്തമദ്ധ്യാനിഭാരത
അവ്യക്തനിധനാന്യേവ
തത്ര കാ പരിദേവനാ''
(ഭ. ഗീ. 2-28)

അത്ഥംകൊണ്ടുതന്നെ ഈ ശ്ലോകത്തിലെ ശാസ്ത്രീയ തത്വം നമുക്കു കണ്ടുപിടിയ്ക്കാം.

''ഹേ ഭാരത! സകല ശരീരങ്ങളും ആദിയിൽ അവ്യക്ത ങ്ങളാകുന്നു. മധ്യകാലങ്ങളിൽ മാത്രം വ്യക്തങ്ങളായിത്തീരുന്നു. അവസാനത്തിലും അവ്യക്തങ്ങൾതന്നെ ആയിത്തീരുന്നു.'' അപ്പോൾ പിന്നെന്താണ് വ്യസനിപ്പാനുള്ളത്? ഒരു വടവൃക്ഷത്തിൻെറ ബൃഹത്തായ ശരീരം അതിൻെറ വിത്തിൽ അവ്യക്തമായി നിലകൊണ്ടു്, പിന്നീടു് അതു് മദ്ധ്യകാലത്തു് മുളച്ചു വൃക്ഷമായി വളരെക്കാലം നിലനില്ക്കുന്നു. അവസാനം അതു ഉണങ്ങി നശിച്ചു് ഇല്ലാതാവുന്നു. അതു് അവ്യക്തമായിത്തീരുന്നു. സസ്യശാസ്ത്രത്തിലെ ഒരു സാമാന്യനിയമമാണിതു്. ഒരു കുഞ്ഞ് അതിൻെറ അച്ഛൻെറ ബീജത്തിലും അമ്മയുടെ അണ്ഡത്തിലും അവ്യക്തമായി ആദ്യം കിടന്നു. മദ്ധ്യകാലത്തിൽ അതു് വളർന്നു് ഒരു മനുഷ്യനായി മരിക്കുന്നു. അവസാനം അയാളുടെ ശരീരം അവ്യക്തമായി പ്രകൃതിയിൽ ലയിക്കുന്നു. അതു് ശരീരശാസ്ത്രത്തിലെ ഒരു നിയമമാകുന്നു.

ഇങ്ങിനെ ഏതു ശാസ്ത്രത്തിലും ഉൾക്കൊള്ളുന്ന സിദ്ധാന്തങ്ങൾ പ്രതിപാദിക്കുന്ന നിയമങ്ങളും ഭഗവദ്ഗീതയിലുണ്ടു്. ഭൂതത്തിൽ ഇല്ലാത്തതും, വർത്തമാനത്തിലുണ്ടെന്നു തോന്നുന്നതും, ഭാവിയിൽ ഇല്ലാത്തതും സത്യത്തിൽ ഇല്ലാത്തതാണെന്ന് പാരമാർത്ഥികന്മാർ പറയുന്നു. അതിനു് അവർ മായ എന്നാണ് പറയുന്നതു്. ആധുനികശാസ്ത്രം നന്നായി പഠിയ്ക്കാത്തവനു് മായാവാദം അന്ധവിശ്വാസമായി തോന്നും. നാം കാണുന്ന ഒരു വസ്തു അതല്ലെന്നുവരിക. മൗലികവസ്തു കണ്ണുകൊണ്ടു കാണാൻവയ്യാതെ വരിക. അതു മനുഷ്യൻെറ ദൗർബ്ബല്യതയെ സൂചിപ്പിക്കുന്നു. ഗീതാ വിമർശകൻ ഗീതാകാരനു് ശാസ്ത്രമറിഞ്ഞുകൂടെന്ന് പറഞ്ഞ് കൊണ്ടുവന്ന പ്രകാശത്തിൻെറ ഉദാഹരണംതന്നെ എടുക്കാം.

പ്രഭ, പ്രകാശം എന്നൊന്നില്ല എന്ന് ആധുനികശാസ്ത്രജ്ഞന്മാർ പറയുന്നു. അതു് ഉജ്ജ്വലമായ ഊർജ്ജം മാത്രമാണെന്നാണ് അവർ ഉപദേശിക്കുന്നതു്. പക്ഷെ ശാസ്ത്രജ്ഞനെന്നു നടിക്കുന്ന നമ്മുടെ വിമർശകൻ പറയുന്നു: ''സൂര്യപ്രകാശം അഥവാ സൂര്യപ്രഭ തട്ടിയിട്ടാണ് ചന്ദ്രനിൽ പ്രകാശമുണ്ടെന്നു് നാം തെററിദ്ധരിക്കുന്നതു്''. സൂര്യനു് പ്രഭയുണ്ടെന്നു് ഇടമറുകും തെററിദ്ധരിച്ചിരിക്കുന്നു. വാസ്തവത്തിൽ സൂര്യൻെറ ഉജ്ജ്വലമായ ഊർജ്ജത്തെയാണ് ഈ ഗീതാവിമർശകൻ പ്രഭയായി ഭ്രമിച്ചതു്. ഈ ഭ്രമംതന്നെയാണ് മായയുടെ അടിസ്ഥാനം. ഒരു വസ്തു അതല്ലാത്തതായി പ്രതിഭാസിയ്ക്കുന്നതിന്നാണ് മായ എന്നു പറയുന്നതു്. നമ്മുടെ കണ്ണിലെ റെട്ടിനയിൽ (തൃതീയപടലിത്തൽ) എലക്ട്രോ

മാഗ്നെററിക്ക് റേഡിയേഷൻ ഉണ്ടാക്കുന്ന സംവേദനമാണ് പ്രഭ, അല്ലെങ്കിൽ പ്രകാശം. ഇത്തരം ശാസ്ത്രീയ നിയമങ്ങളൊന്നുമറിയാതെ ഭഗവദ്ഗീതാകാരനു് ശാസ്ത്രജ്ഞാനമില്ലെന്നു് വരുത്താൻ ഗീതാവിമർശന പഠനക്കാരൻ പരിശ്രമിച്ചതു് അജ്ഞതയുടെ പാരമ്യംകൊണ്ടു മാത്രമാണ്.

ഭഗവദ്ഗീതയിൽ ആധുനികശാസ്ത്രത്തിൻെറ ബീജാങ്കുരമല്ല, വടവൃക്ഷംതന്നെ പന്തലിച്ചു നിൽക്കുന്നതായി കാണാം. കാണാൻ കണ്ണും, അറിയുവാൻ ജ്ഞാനവും, വകതിരിച്ചറിയുവാൻ പ്രതിഭയും, ഉണ്ടാകണം. ശാസ്ത്രത്തിൻെറ ഉടുതുണികളഴിഞ്ഞു ആകാശത്തിലേയ്ക്ക് നോക്കിയിരുന്നാൽ ജ്യോതിശ്ശാസ്ത്രജ്ഞനാകുമെന്നു് ആരും ധരിക്കേണ്ട.

ഗീതാശാസ്ത്രത്തെപ്പററി മഹാദാർശനികനായ അരവിന്ദഘോഷ് പറഞ്ഞതു് എവരും അറിഞ്ഞിരിക്കേണ്ടതാണ്.

''പ്രാചീനഭാരതത്തിൽ ക്രമബദ്ധമായ അദ്ധ്യാപനത്തിനും, വിജ്ഞാനത്തിനുമാണ് ശാസ്ത്രം എന്നു പറഞ്ഞിരുന്നതു്. ജീവിതത്തിലെ ഓരോ ശാഖയ്ക്കും ഓരോ കർമ്മപദ്ധതിയ്ക്കും, ഓരോ ജ്ഞാനവിഷയത്തിനും അതിൻേറതായ ശാസ്ത്രമുണ്ടായിരുന്നു...........ഓരോ സൂക്ഷ്മവസ്തുവെയും, ഓരോ ബൃഹത്തായ വസ്തുവെയും ഭാരതീയ ഋഷിമാർ തുല്യമായ ശ്രദ്ധയോടെയും ജാഗ്രതയോടെയും പരീക്ഷിച്ചിരുന്നു. ഓരോന്നിനും അതിൻേറതായ കലയും ശാസ്ത്രവും നൽകപ്പെട്ടിരുന്നു. അന്നു് ഏററവും സമുന്നതമായ ആത്മജ്ഞാനത്തിനു് ശാസ്ത്രം എന്ന പേർ നൽകപ്പെട്ടു. ഉപനിഷത്തുകളിൽ അടങ്ങിയതുപോലുള്ള ആന്തരികജ്ഞാനത്തിൻെറയും ആന്തരികമായ അനുഭൂതിയുടേയും സംഹിതയ്ക്കു് ശാസ്ത്രം എന്ന പേർ അംഗീകരിയ്ക്കപ്പെട്ടു. രീതികളെയും ക്രമങ്ങളെയും ബുദ്ധിശക്തികൊണ്ടു് ഗ്രഹിയ്ക്കുക എന്ന അർത്ഥത്തിൽ സ്വീകരിയ്ക്കുമ്പോഠം ഗീതയിലെ അഗാധമായ ആത്മീയ പ്രബോധനത്തെ നിഗൂഢമായ ശാസ്ത്രം (ഗുഹ്യതമം ശാസ്ത്രം) എന്നു് വിളിയ്ക്കുവാൻ നമുക്കു് കഴിയുന്നു''
"LIGHT FROM THE GITA" (Writings of Aurobindo P. 77)

# പുനർജന്മവും, നിരീശ്വരന്മാരും

ശ്രീമാൻ ഇടമറുക് ഒരു അന്ധമായ മുൻവിധിയോടെയാണ് എല്ലാ മതഗ്രന്ഥങ്ങളെയും സമീപിയ്ക്കുന്നത്. അദ്ദേഹം അങ്ങിനെ ചെയ്യുന്നതിനു പല പ്രത്യേക ഉദ്ദേശങ്ങളുമുണ്ടായിരിയ്ക്കും. തനിയ്ക്കു് അനുയായികളുണ്ടാകണം, ആത്മാനാത്മവിവേകമില്ലാത്ത മനുഷ്യർ മുമ്പേ പോയ ഗോവിന്റെ പിമ്പേ പോകുന്ന ഗോക്കളെപ്പോലെയാണ്. അവർ കാര്യകാരണബോധമോ, യുക്തിയോ ഉള്ളവരല്ല. ഏതു യുക്ത്യാഭാസവും പറഞ്ഞു അവരെ തെററിദ്ധരിപ്പിയ്ക്കാം. ഇത്തരം ആളുകൾ മതങ്ങളിലുമുണ്ട്. യുക്തിവാദം കേട്ട ആ വിവേകശൂന്യർ മതത്തെ വെറുക്കമ്പോൾ, നിരീശ്വരവാദത്തിലേയ്ക്കു കാലുമാറുന്നു. കറെക്കാലം കഴിഞ്ഞാൽ നിരീശ്വരവാദം മടുത്ത ആ കുഞ്ഞാടുകൾ വീണ്ടും മതഭക്തരായിത്തീരുന്നു. ഇടമറുകവർകൾ മുൻവിധിയോടെയാണ് എല്ലാ തീരുമാനവും എടുക്കുന്നത്. അദ്ദേഹത്തിന്റെ വാക്കുകൾ നോക്കുക:— ''പിതൃക്കൾക്കെന്നു് സങ്കല്പിച്ച് കാക്കയ്ക്കും വവ്വാലിനും തീററ കൊടുക്കുന്ന അന്ധവിശ്വാസികളായ ഇന്ത്യക്കാരും ഈ പ്രാകൃതഗോത്രങ്ങളും ഒരേ മാനസ്സിക (മാനസിക എന്നതിനു് പകരം പലയിടത്തും മാനസ്സിക എന്നെഴുതിക്കാണുന്നു.) നിലവാരത്തിലുള്ളവരാണെന്നുള്ള കാര്യത്തിൽ സംശയമില്ല.''

(ഭ. വി. പ. പേ. 162)

ഇടമറുകിനു് ഇന്ത്യക്കാർ അന്ധവിശ്വാസികളാണെന്നുള്ള കാര്യത്തിൽ മുൻവിധിയുണ്ട്. അതു് പിൻവിധിയാക്കി അദ്ദേഹം ഒരു തീർപ്പിലെത്തുന്നു. അതിന്നായി ചില ഹേത്വാഭാസങ്ങളും ഉന്നയിയ്ക്കുന്നു. അതൊക്കെ പാമരന്മാർക്കു് വിശ്വസിയ്ക്കാൻ കൊള്ളാം. ഇടമറുകിന്റെ വാദഗതിയെ ഒന്നു തൊലി പൊളിച്ചുനോക്കാം. കഴമ്പുണ്ടോ, അതോ പുഴക്കുത്തുണ്ടോ എന്നു നോക്കേണ്ടതു് യുക്തിവാദമാണ്.

ആഫ്രിക്കയിലേയും, ആസ്ട്രേലിയയിലേയും ചില ഗോത്രക്കാർ പുനർജ്ജന്മത്തിൽ വിശ്വസിയ്ക്കുന്നു. അതുപോലെയുള്ള അന്ധവിശ്വാസമാണ് ഹിന്ദുക്കളും പുലർത്തുന്നതെന്നാണ് അദ്ദേഹത്തിന്റെ നിഗമനം. എന്തൊരു മഹത്തായ താരതമ്യപഠനമാണ്! ആഫ്രിക്കയിലെ കാട്ടാളന്മാരുടെ ഇടയിൽ ഈശ്വരവിശ്വാസവും, മതവിശ്വാസവുമില്ലാത്തവരുണ്ട്. അവരെ കണ്ടിട്ടാണ് ഇടമറുകും നിരീശ്വരവാദിയായതു് എന്നു് അദ്ദേഹത്തിന്റെ വാദമനുസരിച്ച് വിശ്വസിയ്ക്കേണ്ടിവരുന്നു. 60000 വർഷങ്ങൾക്കു മുമ്പു് ജീവിച്ചിരുന്ന നിയേണ്ടർതാൽ മനുഷ്യനു് യാതൊരു ഈശ്വരവിശ്വാസവുമുണ്ടായിരുന്നില്ല. അതുപോലുള്ള പ്രാകൃത

വിശ്വാസമാണ് ഇടമറുകിന്റെ യുക്തിവാദവും എന്നു നമുക്ക് വിശ്വസിക്കാം. ഇവിടെ ചിന്ത്യമായിട്ടുള്ളത് എന്താണ്? ഭാര തീയരുടെ പുനർജ്ജന്മസിദ്ധാന്തം യുക്തിയുക്തമാണ് എന്നു സമർത്ഥിക്കുവാനാണ് ഞാനിതെഴുതുന്നത്. ആത്മാവാണ് പുനർജ്ജന്മമെടുക്കുന്നത്. അതിനാൽ ആത്മാവെന്താണെന്നും മനസ്സിലാക്കേണ്ടതുണ്ട്.

''പുനരപിജനനം പുനരപിമരണം
പുനരപിജനനീ ജഠരേശയനം''

എന്നു ആപ്തന്മാർ പറയുന്നു.

ഇവിടെ പുനർജ്ജന്മമുണ്ടാകുന്നത് ശരീരത്തിനല്ല, ശരീരി ക്കാണ്. ശരീരിയെയാണല്ലൊ ആത്മാവ്, ദേഹി എന്നൊക്കെ പറയുന്നത്. ''ഗീതയിൽ തറപ്പിച്ച് പറയുന്ന പുനർജ്ജന്മസി ദ്ധാന്തം ഋഗ്വേദത്തിൽ ഒരിടത്തും കാണുന്നില്ല'' എന്നു ഇടമറുക് പറയുന്നു. എന്തു് ചങ്കൂറ്റം! ഋഗ്വേദം മൂലം വായിച്ചു മനസ്സിലാ ക്കിയിട്ടാണ് ഇതു പറയുന്നതെന്നു ധരിക്കരുത്. ഋഗ്വേദത്തിലെ ഒരൊററ ശബ്ദത്തിന്റെ വ്യുല്പത്തി പറയാൻ ഇടമറുകിനു് പാണ്ഡിത്യമില്ല. പിന്നെ എങ്ങിനെ അദ്ദേഹം ഇതു പറഞ്ഞു? ക്രിസ്തുമതഭ്രാന്തന്മാരും ഹിന്ദുമത വിദ്വേഷികളുമായ ആർ. എച്ച്. ഹ്യൂം, ഗ്രിഫിത്ത്, വിൽസൺ തുടങ്ങിയ ചില സായിപ്പന്മാ രുടെ പക്ഷപാതപരമായ അഭിപ്രായവും തർജ്ജമയും കടം വാങ്ങിയിട്ടാണ് ഇടമറുക് നവീന വേദപണ്ഡിതരായി നടി ക്കുകയും നടക്കുകയും ചെയ്യുന്നത്. ഋഗ്വേദത്തിലെ ഏതെങ്കി ലും ഒരു പദത്തിന്റെ സ്വരം പോലും പറയാൻ കഴിവില്ലാത്ത ഇത്തരക്കാർ ഋഗ്വേദത്തിൽ പുനർജ്ജന്മ സിദ്ധാന്തമില്ലെന്നും മററും തറപ്പിച്ച് പറയുന്നു. എന്തു തൊലിക്കട്ടി! ഋഗ്വേദത്തിലെ നാലാംമണ്ഡലത്തിലെ ഇരുപത്തേഴാം സൂക്തത്തിലേക്കു് അനു വാചകരുടെ ശ്രദ്ധ ക്ഷണിക്കട്ടെ. അതിലെ ഒന്നാം മന്ത്രമാണ് പുനർജ്ജന്മസിദ്ധാന്തത്തിനു് തെളിവായി ഇവിടെ ഉദ്ധരിക്കു ന്നത്.

''ഗർഭേനു സന്നന്വേഷാമവേദമഹം
ദേവാനാം ജനിമാനിവിശ്വാ
ശതം മാ പുര ആയസീരര–
ക്ഷന്നധശ്യേനോ ജവസാ നിരദീയം''

എന്താണർത്ഥം?

''വിദ്വാനായ ഞാൻ ഗർഭത്തിൽ വർത്തിക്കുന്ന ഈ ജീവാ ത്മാക്കളുടെ മുഴുവനും ജന്മങ്ങളെ ഗവേഷണപൂർവ്വമായി അറിയു ന്നു. സ്വർണ്ണസ്വരൂപവും, ആയസസ്വരൂപവുമായ (സുന്ദരവും, സുദൃഢ വുമായ) ശരീരങ്ങളാകുന്ന അനേകം പുരങ്ങൾ എന്നെ രക്ഷി

ച്ചുന്നു. അങ്ങിനെയുള്ള ഞാൻ ശ്യേനപ്പക്ഷിയെപ്പോലെ വളരെ വേഗത്തിൽ ശരീരത്തിൽ നിന്നും എന്നന്നേക്കമായി പറന്നകലു മാറാകട്ടെ''. അതായത്ു് ജനനമരണങ്ങളിൽ നിന്നും എനിയ്ക്കു് മുക്തി ലഭിയ്ക്കുമാറാകട്ടെ എന്നാണർത്ഥം. ജീവാത്മാവിന്റെ ഈ അർത്ഥന ഋഗ്വേദകാലത്ത് പുനർജ്ജന്മവിശ്വാസമുണ്ടായിരുന്ന എന്നുള്ളതിനു് തെളിവാണു്. വേദങ്ങളിൽനിന്നും പുനർജ്ജന്മത്തിനു് ഇനിയും തെളിവുകഠം ഉദ്ധരിയ്ക്കാം. എന്നാൽ ഇടമറുകു് പറയുന്ന ഋഗ്വേദത്തിൽ പുനർജ്ജന്മവാദമില്ലെന്നു്, കൊള്ളാം, എന്താണീ ആത്മാവു്? ഇടമറുകു് പറയുന്ന ഊർജ്ജമാണു് ആത്മാവു് എന്നു്. പാവം ഇടമറുകു് കഷ്ടപ്പെട്ടു് ഗവേഷണംചെയ്തു കണ്ടുപിടിച്ചതു് ആത്മാവെന്നു പറഞ്ഞാൽ ഊർജ്ജമാണെന്നാണു്. അതിന്നു് ഇംഗ്ലീഷിൽ എനർജി എന്നു പറയുന്നു. വല്ലാത്ത കണ്ടുപിടുത്തം! ഹിന്ദുക്കളുടെ ആചാര്യന്മാർ പറഞ്ഞ ആത്മാവു് ഊർജ്ജമല്ല. എന്നിലും, നിന്നിലും, ഇടമറുകിലും, മറെറല്ലാ നിരീശ്വരവാദികളിലും, ഈശ്വരവിശ്വാസികളിലുമുള്ള 'ഞാൻ' എന്ന 'ചൈതന്യം' ആണു് ആത്മാവു്. ഇടമറുകിലെ 'ഞാൻ' എന്ന ചൈതന്യം ഊർജ്ജമല്ല. അദ്ദേഹത്തിലെ 'ഞാൻ' എന്ന ചൈതന്യമാണു് യുക്തിവാദം നടത്തുന്നതും 'ജീവൻ' ആത്മാവല്ല ഊർജ്ജമാണു്'' എന്നു വാദിയ്ക്കുന്നതും. ഊർജ്ജത്തിനെങ്ങിനെ വാദിയ്ക്കാൻ കഴിയും. ഊർജ്ജം എന്നു പറയുന്നതെന്താണു്? ഇടമറുകവർകഠക്ക അതറിയില്ല. അദ്ദേഹത്തോടു് ചോദിച്ചിട്ടു് കാര്യമില്ല. 'അറോമിക്ക് ഫിസിക്സ് ഇന്നു്'' (ATOMIC PHYSICS TODAY) എന്ന ശാസ്ത്രീയ ഗ്രന്ഥമെഴുതിയ മഹാനായ ശാസ്ത്രകാരനെ നമുക്കു് സമീപിയ്ക്കാം. ഓട്ടോ ആർ. ഫ്രിഷ് എന്നാണു് അദ്ദേഹത്തിന്റെ പേർ. ആദ്യമായി ന്യൂക്ലിയർഫിഷന്റെ പ്രതിഭാസത്തേയും അതിന്റെ സുനിശ്ചിതമായ അഭിജ്ഞാനത്തേയും പററി പ്രതിപാദിച്ച ആധുനിക മഹാശാസ്ത്രജ്ഞനാണു് അദ്ദേഹം, അദ്ദേഹം എനർജി (ഊർജ്ജം) യെപ്പററി പ്രതിപാദിയ്ക്കുന്നതു് നോക്കുക. അതിൽ നിന്നും ഊർജ്ജം ആത്മാവല്ലെന്നു് മനസ്സിലാകും.

''ആവിയന്ത്രം ഏതാണ്ടു് ഒരു നൂററാണ്ടോളം ആളുകഠം ഉപയോഗിച്ചുവന്നു. പിന്നീടു് (ഏതാണ്ടു് 1805_ൽ) താപത്തെ (ചൂടിനെ) പ്രവൃത്തിയാക്കിമാററുക മാത്രമാണു് ആവിയന്ത്രം ചെയ്യുന്നതെന്നു് അവർ പൂർണ്ണമായും മനസ്സിലാക്കി. കൽക്കരി കത്തിച്ചപ്പോഠം എന്താണു് താപമായി മാറുന്നതു് എന്നു മനസ്സിലാക്കുവാൻ അവർ കൂടുതൽ കാലമെടുത്തു. ആ ഒഴിഞ്ഞുമാറുന്ന എന്തോ ഒന്നിനു് ഒരു രൂപത്തിൽനിന്നും മറെറാരു രൂപമായി മാറാൻ കഴിഞ്ഞു. പിന്നീടു് അതിനു് പേരിടുക എന്നുള്ളതു് വളരെ പ്രയാസമായി. ഒടുവിൽ അതിനു് എനർജി, (ഊർജ്ജം)

എന്ന പേർ നിർബ്ബന്ധപൂർവ്വം നൽകപ്പെട്ടു. (ഏതാണ്ട് 1830–ലാണെന്ന് തോന്നുന്ന തോമസ്‌യങ്ങാണ് ഈ നാമം നടപ്പിലാക്കിയത്. കുറെ കൂടുതൽ പരിസീമിതമായ ഒരു ഉദ്ദേശത്തിനു വേണ്ടിയായിരുന്ന ഈ പേരിട്ടതും)

(Unlocking the Store house of Energy Page 7)

തുടർന്നുകൊണ്ടു ഊർജ്ജമെന്താണെന്ന ഫ്രിഷ് വിവരിയ്ക്കുന്നത് ഭൗതിക വിദ്യാർത്ഥികൾക്കും, ആത്മീയവിദ്യാർത്ഥികൾക്കുംപഠിയ്ക്കാനുള്ളതുതന്നെ.

''ഊർജ്ജത്തിനു ഒരു നിഷ്കൃഷ്ടമായ നിർവ്വചനം നല്കുക എളുപ്പമല്ല. "Capacity for doing work" (പ്രവർത്തിയെടുക്കുവാനുള്ള കഴിവ്) എന്ന നിർവ്വചനം മതിയാകും. പക്ഷെ, ദൈനംദിന ജീവിതത്തിലെ പ്രവൃത്തിയല്ല ഭൌതികശാസ്ത്രത്തിലെ പ്രവൃത്തി. എന്നാലും നമുക്ക് ചില ഉദാഹരണങ്ങളെടുക്കാം. ഒരു വലിയ മുത്തപ്പൻ ക്ലോക്കിനു നിങ്ങൾ താക്കോലു് കൊടുക്കുമ്പോൾ, നിങ്ങൾ ഒരു പ്രവൃത്തിചെയ്യുന്നു: ആ പ്രവൃത്തി ചെയ്യുമ്പോൾ, ഭാരത്തിനു ഒരു പൊട്ടെൻഷ്യൽ എനർജി കിട്ടുന്നു എന്നു പറയുന്നു. ഇതാകട്ടെ, അടുത്ത ആഴ്ച ക്ലോക്കിനെ നടത്തിയ്ക്കുമ്പോൾ വീണ്ടും ക്രമത്തിൽ നശിയ്ക്കുന്നു, ആ ഊർജ്ജത്തിൻെറ ഭൂരിഭാഗവും, ഉരച്ചിൽകൊണ്ടു് ക്ലോക്കിന്നകത്തുവെച്ചുതന്നെ താപമായി (ചൂടു്) മാറുന്നു, ആ ഊർജ്ജത്തിൻെറ അല്പഭാഗം 'ടിക്ക്, ടിക്ക്' ശബ്ദത്തിൽ ലയിക്കുന്നു. ഈ ഊർജ്ജത്തിന് (acoustic energy) എക്കൂസ്റ്റിക്ക് ഊർജ്ജം എന്നു പറയുന്നു. തൂങ്ങുന്ന ഭാരക്കട്ടിയുടെ ചരട് മുറിച്ചാൽ ഭാരക്കട്ടി വീഴുന്നു. അത് അതിൻെറ പൊട്ടെൻഷ്യൽ ഊർജ്ജത്തെ കൈനെററിക്ക് ഊർജ്ജമെന്ന ചലനോർജ്ജമാക്കി മാററുകയും ചെയ്യുന്നു. അതാകട്ടെ ഭാരക്കട്ടി നിലത്തുചെന്നിടിക്കുമ്പോൾ, പകരം താപമായി മാറുകയും ചെയ്യുന്നു. താപം (ചൂടു്) എന്തായാലും, പ്രച്ഛന്നരൂപത്തിലുള്ള ചലനോർജ്ജമാകുന്നു''.

(ഊർജ്ജത്തിൻെറ ഭണ്ഡാരപ്പുരതുറക്കൽ പേജ് 7–ഉം 8–ഉം)

മഹാശാസ്ത്രജ്ഞൻെറ ഈ പ്രവചനത്തിൽനിന്നും എന്താണ് മനസ്സിലാകുന്നതു്? താപം, പ്രവർത്തനക്ഷമത എന്നിത്യാദികളാണ് ഊർജ്ജമെന്നതു്. അതാണോ ആത്മാവ്? ഇടമറുകിൻേറയും ശിഷ്യന്മാരുടെയും ആത്മാവ് അതാകട്ടെ. അതു് ഇന്ത്യയിൽ പ്രചരിപ്പിക്കേണ്ട.

ആത്മാവിനെപ്പററി നാം പഠിയ്ക്കേണ്ടതു് വേദങ്ങളിൽ നിന്നും, മററു ഹൈന്ദവശാസ്ത്രങ്ങളിൽനിന്നുമാണ്. ഋഗ്വേദം ആത്മാവിനെപ്പററി ഇങ്ങിനെ പറയുന്നു:

''ഈ മുഖ്യനായ ഹോതാവ് ജീവാത്മാവാകുന്നു. മർത്ത്യരിൽ ഇത് അനശ്വരപ്രകാശമായി വിളങ്ങുന്നു. ഇതു് സുസ്ഥിരവും വികസിയ്ക്കുന്ന ശരീരത്തോടൊപ്പം വ്യക്തമാവുകയും ചെയ്യുന്ന അനശ്വരനാകുന്നു''.

മന്ത്രമിതാ:

''അയം ഹോതാ പ്രഥമഃ പശ്യതേമ-
മിദം ജ്യോതിരമൃതം മർത്ത്യേഷു
അയം സജജ്ഞെ ധ്രുവ ആനിഷ-
ത്തോഽമർത്ത്യ സ്തനവാ വർദ്ധമാനഃ'' ഋ 6. 9. 4.

ഉപനിഷത്തുകളിലും ആത്മാവിനെപ്പററി സുന്ദരമായി പ്രതിപാദിച്ചിട്ടുണ്ടു്. ഊർജ്ജമാണു് ആത്മാവെന്നു് കരുതുന്നവനു് വേദങ്ങളും, ഉപനിഷത്തുകളും, ദർശനശാസ്ത്രങ്ങളും ഗീതയുമെല്ലാം പരസ്പരവിരുദ്ധമായിത്തോന്നും.

ആത്മാവിനെപ്പററി സാംഖ്യദർശനം ഇങ്ങിനെ പറയുന്നു:

''അസ്ത്യാത്മാ നാസ്തിത്വസാധനാഭാവാത്.'' (സാംഖ്യം 6/1) ആത്മാവു് ഉണ്ടു്. കാരണം, ആത്മാവു് ഇല്ല എന്നതിനു് തെളിവുകളൊന്നുമില്ല.

യോഗദർശനം ആത്മാവിനെപ്പററി എന്തു പറയുന്നു എന്നു നോക്കുക:

''തദർത്ഥ ഏവ ദൃശ്യസ്യ ആത്മാ''.

യോ. ദ. 21,

മുൻപറഞ്ഞ കാഴ്ചയുടെ സ്വരൂപം, ദ്രഷ്ടാവായ ജീവാത്മാവിനുവേണ്ടിയുള്ളതാകുന്നു.

ന്യായദർശനവും ആത്മാവിനെപ്പററി ഇങ്ങിനെ പറയുന്നു:

''ദർശനസ്പർശനാഭ്യാം ഏകാർത്ഥഗ്രഹണാത്''(ന്യാ.3-1-1)

ആദ്യം മൺകുടത്തെ കണ്ണുകൊണ്ടു് കണ്ട വ്യക്തി 'ഞാനാ'ണു്. അതിനെ ത്വക്കുകൊണ്ടു് സ്പർശിച്ചു് മൺകുടമാണെന്നു് തീരുമാനിച്ചതും 'ഞാനാണു്'. കണ്ണുകൊണ്ടു കണ്ടതും, കൈക്കൊണ്ടു് സ്പർശിച്ചതും 'ഞാൻ' തന്നെ. ഇതു് മൺകുടമാണെന്നു് തിരിച്ചറിഞ്ഞതും 'ഞാൻ' തന്നെ. എന്റെ ശരീരത്തിലെ ഊർജ്ജമാണു് അതു് തിരിച്ചറിഞ്ഞതു് എന്നു് പറയുന്നതു് മൂഢതയാണു്.

വേദാന്തദർശനം എന്തു പറയുന്നു എന്നറിയേണമോ?

''തദാഭാവോ നാഡീഷു
തച്ഛ്രുതേരാത്മനിച,'' 3-2-7

പുരീതത് നാഡിയിൽ സ്വപ്നാവസ്ഥയില്ല. കാരണം പുരീതത് നാഡിയും, ആത്മാവും സുഷുപ്തിക്ക് വിധേയമാണ്. ശ്രുതിയും അങ്ങിനെയാണ് പറയുന്നത്.

ഇടമറുകിന് ഊർജ്ജത്തെപ്പററിയും വലിയ വിവരമൊന്നുമില്ല. ''അഞ്ജനമെന്നത് ഞാനറിയും മഞ്ഞളുപോലെ വെളുത്തിട്ടാണ്''' എന്ന യുക്തിഹീനമായ ചിന്തയാണ് ഇവിടെ ഇടമറുക് വ്യക്തമാക്കുന്നത്. ഇടമറുക് ആത്മാവാണ് പ്രാണൻ എന്നു തെററിദ്ധരിക്കുന്നു. ജീവൻ എന്നു പറയുമ്പോൾ പ്രാണവായു എന്നാണ് ഇടമറുക് വിവക്ഷിക്കുന്നതെങ്കിൽ അതും തെററാണ്. പ്രാണവായു, ഇടമറുകിലെ ''ഞാൻ'' എന്ന ആത്മചൈതന്യത്തെ നിലനിർത്തുവാൻവേണ്ടിയുള്ള ഉപാധി മാത്രമാകുന്നു. ആത്മാവ് ശരീരം വിട്ടുപോകണമെന്നുവച്ചാൽ പ്രാണവായുകൊണ്ടും രക്ഷയില്ല. ഹിന്ദുമതക്കാർ, പറയുന്ന ''ഞാൻ'' എന്ന ആത്മാവ് മാതൃഗർഭത്തിൽ വന്നുചേരുമ്പോഴാണ് പുനർജ്ജന്മമാരംഭിക്കുന്നത്. എന്നിലെ ''ഞാൻ'' എൻെറ ശരീരത്തെ വിട്ടുപോകുമ്പോൾ, മരിക്കുന്നു എന്നുപറയുന്നു.

''മരണത്തോടെ നമ്മുടെ ബോധം നശിക്കുന്നു'' എന്ന് ഇടമറുക് പറയുന്നു. (പേജ് 157). ആരാണീ നമ്മൾ? അത് ''ഞാൻ'' എന്ന ഉത്തമപുരുഷസർവ്വനാമത്തിൻെറ ബഹുവചനമാണ്. ഇടമറുകിൻെറ വാക്യം ഏകവചനത്തിലാക്കിയാൽ, ഇങ്ങിനെയാകും. ''മരണത്തോടെ എൻെറ ബോധം നശിക്കുന്നു.'' ആരാണീ ഞാൻ?

പാമരന്മാർ പറയും ''ഞാൻ എന്നൊരു ചൈതന്യമേയില്ല അത് എന്തോ ഒരു ഊർജ്ജമാണ്''' എന്ന്.

''മരണത്തോടെ നമ്മുടെ ബോധം നശിക്കുന്നു. ശരീരം ചീയാൻ തുടങ്ങുന്നു.'' എന്ന് യുക്തിവാദിയായ ഇടമറുക് പറയുന്നു. മരണത്തോടെയാണ് നമ്മുടെ ബോധം നശിക്കുന്നത് എന്നു പറഞ്ഞാൽ മരണം വന്നതിന് ശേഷമാണ് ബോധം നശിക്കുന്നത് എന്നല്ലേ അർത്ഥം? ബോധം നശിച്ചാൽ മരിക്കുമോ? ഇടമറുക തന്നെ പറയുന്നു, ''ക്ലോറോഫോം എന്ന വസ്തു മണപ്പിച്ചാൽ നമുക്ക് ബോധക്ഷയം ഉണ്ടാകും. തലച്ചോറിൻെറ പ്രവർത്തനത്തെ ക്ലോറോഫോം ബാധിക്കുന്നതുകൊണ്ടാണ് ബോധക്ഷയമുണ്ടാകുന്നതെന്നാണ് ശാസ്ത്രം നമ്മെ പഠിപ്പിക്കുന്നത്.''
(പേജ് 158)

എന്തൊരു ശാസ്ത്രീയജ്ഞാനം? ബോധക്ഷയം മരണമാണെന്നാണ് ഇടമറുകിൻെറ ധാരണ. ബോധക്ഷയം വന്നവന്

വീണ്ടും ബോധം വരികയും ചെയ്യുന്നുണ്ടല്ലോ. അതേപ്പററി ഇട മറുകെന്താണ് മിണ്ടാത്തതു്. ബോധക്ഷയം വരാൻ ക്ലോറഫോം കൊടുക്കണമെന്നൊന്നുമില്ല. പല കാരണങ്ങളാലും മനുഷ്യക്ക് മോഹാലസ്യം വരാറുണ്ടു്. എങ്കിലും ബോധക്ഷയത്തിനുമുമ്പു ണ്ടായിരുന്ന, ''ഞാൻ'' എന്ന ചൈതന്യത്തിനു് തന്നെയാണ് വീണ്ടും ബോധമുണ്ടാകുന്നത്. അല്ലാതെ തലച്ചോറിനല്ല. ബോ ധക്ഷയത്തിൽ തലച്ചോറിന്റെ പ്രവർത്തനങ്ങൾ നടക്കുന്നില്ല എന്നു് പറയുന്നതു് ശാസ്ത്രം പഠിക്കാത്തതുകൊണ്ടാണ്.

ഇടമറുകിന്റെ ഒരു യുക്ത്യാഭാസം നിറഞ്ഞ ചോദ്യം കേൾ ക്കേണമോ? 'ജീവൻ ശരീരത്തിൽ നിന്നും ഭിന്നമായ ആത്മാ വാണെങ്കിൽ, ക്ലോറഫോം മണത്താൽ എങ്ങിനെ ബോധക്ഷയം ഉണ്ടാകും?' ഇതിനുത്തരം പറയേണ്ടത്, ജീവൻ എന്നതു് പ്രാണവായുവാണ് എന്നു് പറയുന്നവരാണ്. ആത്മാവിന്നു് ബുദ്ധിയും മനസ്സുമായുള്ള ബന്ധം വിച്ഛേദിക്കപ്പെടുമ്പോഴാ ണ് മോഹാലസ്യമുണ്ടാകുന്നതു്. ആ ബന്ധം പുനസ്ഥാപിത മാകുമ്പോൾ ബോധം വരുന്നു. ജീവൻ എന്നതു് പ്രാണവായു വായിരിക്കാം. ഭാരതീയ തത്വചിന്തയിൽ പറയുന്ന ജീവാത്മാ വ് പ്രാണനല്ല, പ്രാണനേയും ഒരു ശരീരത്തിൽ ജീവിപ്പിക്കുന്ന, അതായതു് നിലനിർത്തുന്ന ചൈതന്യമാണ് ആത്മാവു്. അ താണ്, 'ഞാൻ' എന്ന ചൈതന്യം. ഇടമറുകിലെ 'ഞാൻ' എന്ന ചൈതന്യത്തെ അദ്ദേഹം തന്നെ അനുഭവിച്ചറിയേണ്ടതാ ണ്. അതിനു് അദ്ദേഹം തയ്യാറില്ലെങ്കിൽ, എത്ര ജന്മങ്ങൾ ജനിച്ചാലും ആത്മാവെന്താണെന്നു് അദ്ദേഹത്തിനു് മനസ്സിലാ വുകയില്ല.

മനുഷ്യജന്മത്തിന്റെ വൈശിഷ്ട്യം തന്നെ ഈ ആത്മജ്ഞാ നമാണ്. മൃഗങ്ങൾക്കു ആത്മജ്ഞാനമില്ല.

ആത്മാവാണ് പ്രാണനെന്ന ജീവൻ എന്നു കരുതി ശ്രീ മാൻ ഇടമറുക് 'ചോദിക്കുന്നു?'

''ആത്മാവാണ് ജീവനെങ്കിൽ, അതിന്നു് ഓക്സിജന്റെ ആവശ്യമെന്തു്? (പേജ്-158)

നല്ല ചോദ്യം. ആത്മാവാണ് പ്രാണനായ ജീവനെന്നു് ഇടമറുകിനെ ആരാണ് പഠിപ്പിച്ചതു്? എന്തോ മനസ്സിലാക്കി എന്തോ പറയുന്ന ഒരു സ്വഭാവമാണോ നാസ്തികത്വം? ആത്മാ വിനു് നിലനില്ക്കാൻ ഓക്സിജൻ ആവശ്യമില്ല എന്ന ധാരണ എ വിടുന്നു കിട്ടി? 'ആത്മാവിനു് ഓക്സിജനില്ലാതെ ശരീരത്തിൽ നിലനില്ക്കാൻ കഴിയണം' എന്നു് മനുഷ്യനെ സൃഷ്ടിക്കുമ്പോൾ ഇടമറുക് എന്തേ ദൈവത്തെ ഉപദേശിക്കാതിരുന്നതു്? ഈ നി രീശ്വരവാദിയുടെ ആത്മാവുപോലെതന്നെയാണ് അയാളുടെ

ദൈവവും. ഇടമറുക പറയുന്ന ആത്മാവും, ഈശ്വരനും വിശ്വാസികളുടെ ആത്മാവും ഈശ്വരനുമല്ല. മറിച്ച് അവ അദ്ദേഹത്തിന്റെ സ്വന്തം സങ്കല്പസൃഷ്ടികളാണ്. ഭാരതീയരായ മഹർഷീശ്വരന്മാർ പ്രതിപാദിച്ച ആത്മാവിനെപ്പററി ഇടമറുകിനു് ഒന്നും തന്നെ അറിയില്ലെന്നു് അദ്ദേഹത്തിന്റെ 'ആത്മാവിന്റെ ആത്മഹത്യ' 'ആത്മാവെന്ന കെട്ടുകഥ' എന്നീ ഖണ്ഡികകൾ തെളിയിക്കുന്നു.

ആത്മാവെന്നതു് എന്താണെന്ന് തെളിയിക്കുവാൻ കഴിയാതെ, 'ഇടമറുക്' തന്റെ മുൻവിധി ഇങ്ങിനെ ഉപസംഹരിക്കുന്നു: 'ഇതൊക്കെ തെളിയിക്കുന്നതു് ജീവൻ എന്നു പറയുന്നതു് ശരീരത്തിൽനിന്നും ഭിന്നമല്ലെന്നാണ്'' (പേജ്_158)

ജീവൻ എന്നതു് ശരീരത്തിൽനിന്നും ഭിന്നമല്ലെങ്കിൽ, മരിച്ചുകിടക്കുന്ന ശവത്തിലും ജീവൻ ഉണ്ടാകേണ്ടതാണ്. ജീവൻ എന്നു പറയുമ്പോൾ പ്രാണവായു എന്നാണ് ഇടമറുക് വിവക്ഷിക്കുന്നതെങ്കിൽ അതും തെററാണ്. പ്രാണവായുകൊണ്ടു് മരിക്കാറായ ഒരാളെ രക്ഷിക്കാൻ സാധ്യമല്ല. ഓക്സിജൻ കൊടുത്തിട്ടും എത്രയോ പേർ മരിച്ചിട്ടുണ്ടു്.

ജീവനെപ്പററി ശ്രീമാൻ ഇടമറുക പറയുന്നതു് നോക്കുക:— ''രാസപ്രവർത്തനഫലമായുണ്ടാകുന്ന ഒരു പ്രത്യേകതരം ഊർജ്ജമാണു് ജീവൻ'' (പേജ് 158)

ഇടമറുക് തമ്പേറടിയ്ക്കുന്ന ഈ രാസപ്രവർത്തനം എന്താണ്? ഇതു് ആധുനികശാസ്ത്രജ്ഞർക്കറിയുമോ? ഇല്ലെന്നു് തോന്നുന്നു. മഹാശാസ്ത്രജ്ഞനായ ഇടമറുക് കണ്ടുപിടിച്ചതായിരിയ്ക്കും ഈ രാസപ്രവർത്തനം.

എന്നാൽ, ഈ രാസപ്രവർത്തനമുണ്ടാക്കി അതിന്റെ ഫലത്തിലൂടെ ജീവൻ നൽകി മരിയ്ക്കുന്ന മനുഷ്യനെ ജീവിപ്പിച്ചുകൂടെ? മിസ്ററർ ഇടമറുകിനു് വിമർശനപഠനങ്ങളെഴുതിയുണ്ടാകുന്ന വരുമാനത്തേക്കാൾ പതിനായിരമിരട്ടി വരുമാനമുണ്ടാക്കാമല്ലൊ. അതൊരു നല്ല കാര്യവുമല്ലെ? മരിയ്ക്കുവാൻ പോകുന്ന ഏതെങ്കിലും ഒരു കോടീശ്വരന്റെ ശരീരത്തിൽ ഇടമറുക പറഞ്ഞ രാസപ്രവർത്തനഫലമുണ്ടാക്കുക. ആ കോടീശ്വരൻ എഴുനേററ് നടക്കും. ഇടമറുകവർകൾക്കു് നല്ല സമ്പാദ്യവുംകിട്ടും.

പക്ഷെ, അത് നടപ്പുള്ള കാര്യമല്ല. ഏതോ ഒരു നിരീശ്വരഗുരു പടച്ചുവിട്ട ഒരു അറിവാണ് രാസപ്രവർത്തനഫലമായുണ്ടാകുന്ന ഊർജ്ജമാണ് ജീവൻ എന്നുള്ള മുദ്രാവാക്യം. പാവം ഇടമറുക് അതെടുത്തു വ്യാഖ്യാനിയ്ക്കുന്നു. ശാസ്ത്രജ്ഞന്മാരെന്ന് നടിയ്ക്കുന്ന ചില അനുയായികളും അതേററുപാടുന്നു. അത്രമാത്രം.

ഇടമറുകിൻെറ ഫലവാദം നോക്കുക: ''വസ്തുക്കൾ എരിയുമ്പോൾ, അവ അന്തരീക്ഷത്തിലെ ഓക്സിജനുമായി സംയോജിയ്ക്കും'' (പേ. 158). ഇതും ആത്മാവുമായി എന്തു ബന്ധം? ഇടമറുക് ആത്മാവില്ലെന്നുവരുത്താൻ അന്തരീക്ഷത്തിലെ ഒരു പ്രക്രിയയെയാണ് വിവരിയ്ക്കുന്നത്.

അദ്ദേഹം തുടർന്നു പറയുന്നു: ''ഈ രാസപ്രവർത്തനഫലമായുണ്ടാകുന്ന ഊർജ്ജം, താപം, പ്രകാശം എന്നീ രൂപങ്ങളിലും പുറത്തുവരും'' (പേജ് 158). അതായതു് ഇടമറുക് എന്ന ആളിലെ 'ഞാൻ' എന്ന ചൈതന്യം ഈ വിധത്തിലാണുണ്ടായതെന്ന് നാം മനസ്സിലാക്കണം എന്നർത്ഥം. ഇടമറുകിലെ ഞാൻ എന്ന ചൈതന്യം താപവും പ്രകാശവുമായി മാറും എന്നു്, വല്ലാത്ത ശാസ്ത്രജ്ഞാനം, വല്ലാത്ത യുക്തിവാദം.

തുടർന്നു് അദ്ദേഹം പറയുന്നു: ''നമ്മുടെ ശരീരത്തിലെ കോശങ്ങൾ ഓക്സിജനെ സ്വീകരിക്കുകയും, സാവധാനത്തിലുള്ള ദഹനം നടക്കുകയും ചെയ്യുന്നു''. (പേജ് 158)

ഇടമറുക് ഇപ്പറഞ്ഞതിനെന്താണർത്ഥം? 48 വയസ്സോ. 58 വയസ്സോ അതിലധികമോ ഉള്ള ഒരു ആളുടെ ശരീരത്തിലെ കോശങ്ങൾ ഓക്സിജനെ ഇങ്ങിനെ സ്വീകരിക്കുകയും അദ്ദേഹത്തിൻെറ വയററിൽ ദഹനം നടക്കുകയും ചെയ്യുന്നു എന്നർത്ഥം. പക്ഷെ, അദ്ദേഹം ജനിയ്ക്കുന്ന അവസരത്തിൽ അതായതു് തൻെറ അമ്മയുടെ ഗർഭപാത്രത്തിൽ ആദ്യമായി വന്ന നിമിഷം ഇപ്പറഞ്ഞ ഊർജ്ജമായിരുന്നോ, അതോ, ഭഗവദ്ഗീത പറയുന്ന ആത്മാവായിരുന്നോ? ഇതു രണ്ടും ഇടമറുകവർകൾക്കു് അറിയില്ല. മാത്രമല്ല, പുനർജ്ജന്മമില്ലെന്നു് പറയുന്ന ഒരു വിദ്വാനോടു് ചോദിയ്ക്കു, ''എന്തുകൊണ്ടാണ് താൻ പുനർജ്ജന്മത്തിൽ വിശ്വസിയ്ക്കാത്തതു്?'' ''അതു് പ്രത്യക്ഷമല്ല. അതുകൊണ്ടുതന്നെ'' എന്ന് അയാൾ മറുപടി പറയും. പുനർജ്ജന്മമില്ല എന്നു് യുക്തിയുക്തം സ്ഥാപിയ്ക്കാൻ മിനക്കെടാതെ, കണ്ണു മടച്ചു് 'ഇല്ല' എന്നു പറയുന്നവരോടു് യോജിക്കുവാൻ സാദ്ധ്യമല്ല. ജനിയ്ക്കുക എന്നതു് ഒരു ക്രിയയാണ്. ക്രിയയാണെങ്കിൽ, അതിനു് മൂന്നു കാലവുമുണ്ടാകും. ഭൂതം, വർത്തമാനം, ഭാവി. കളിക്കുക, പഠിയ്ക്കുക, വാദിയ്ക്കുക എന്നുവേണ്ട ഏതു് ക്രിയയെടുത്താലും മൂന്നു കാലമുണ്ടായിരിയ്ക്കണം എന്നതാണല്ലോ യുക്തി. അതുപോലെ ജനിയ്ക്കുന്നു എന്ന ക്രിയയ്ക്കു് ജനിച്ചു, ജനിയ്ക്കുന്നു, ജനിയ്ക്കും എന്ന മൂന്നു കാലങ്ങളുണ്ടു്. ആൺകുട്ടി ജനിച്ചു, ജനിയ്ക്കുന്നു, ജനിയ്ക്കും എന്ന ക്രിയകൾ ഒന്നു് അന്വയിക്കുക. ഇവിടെ ആൺകുട്ടി ജനിച്ചു എന്നു പറഞ്ഞുകഴിഞ്ഞാൽ പിന്നെ ജനിക്കുന്നു എന്നു പറ

യുവാനൊക്കുമോ ? അതുകൊണ്ടു് ആദ്യം ഭാവികാലം പറ യുക. അപ്പോഠം ആൺകുട്ടി എന്നു പറയാനൊക്കില്ല. കാര ണം കുട്ടി ആണോ, പെണ്ണോ എന്നു് അച്ഛനമ്മമാർക്കു് പറയാ നൊക്കുമോ? പിന്നെ ആൺകുട്ടി ജനിക്കും എന്നെങ്ങിനെ പ റയും? അപ്പോഠം ജനിക്കും എന്ന ക്രിയ ആദ്യം പറയേണ്ടി വന്നാൽ ജനിയ്ക്കും, ജനിയ്ക്കുന്നു, ജനിച്ചു എന്നു പുനർജ്ജന്മ സിദ്ധാന്തത്തിൽ വിശ്വസിയ്ക്കാത്തവർ അനുവദിയ്ക്കേണ്ടിവരുന്നു. ഞാൻ ഭക്ഷണം കഴിച്ചു എന്നു ഒരാഠം പറയുന്നു. ആ ക്രിയയെത്ത ന്നെ എങ്ങിനെ ഭാവിയാക്കും? പിന്നീടു് വേറെ ഭക്ഷണം കഴിയ്ക്കു ന്നതു് മറെറാരു ക്രിയയല്ലെ? അതുപോലെ ആൺകുട്ടി ജനിയ്ക്കുന്നു എന്നു പറഞ്ഞുകഴിഞ്ഞ ക്രിയയ്ക്കു് ഭൂതകാലം മാത്രമേയുള്ളു. ''ആൺകുട്ടി ജനിച്ചു എന്നുള്ളതാണു് ആ ക്രിയ. ആൺകുട്ടി പിന്നെ ജനിയ്ക്കും എന്നു പറയുവാനൊക്കുമോ? ഇല്ല. ഇവി ടെ കുട്ടി ജനിയ്ക്കുന്നതിനുമുമ്പു് 'ജനിയ്ക്കും' എന്നു പറയ ണം എന്നു് ഒരു വിദ്വാൻ പറയുന്നു എന്നു കരുതുക. അതു ശരി യാണോ? ഒരു കർത്താവു് ഒരു പ്രവൃത്തി ചെയ്യുമ്പോഠം അതു വർത്തമാനകാലം. ആ കാലത്തു് കർത്താവു് പ്രത്യക്ഷനായിരി യ്ക്കേണ്ടേ? അതേ പ്രവൃത്തി ചെയ്തുകഴിഞ്ഞാൽ ഭൂതകാലം അതേ പ്രവൃത്തി ആവർത്തിയ്ക്കുമെങ്കിൽ ഭാവികാലം. കുട്ടി ജ നിയ്ക്കുന്നു എന്ന ക്രിയ അതു ചെയ്തുകൊണ്ടിരിയ്ക്കുന്നതാ ണു്. ആ പ്രവൃത്തി ചെയ്തുകഴിഞ്ഞാൽ ജനിച്ചു എന്നു പറയുന്നു, പിന്നെ ആ ക്രിയയുടെ അടുത്ത പടിയായി ജനിയ്ക്കും എന്ന ഭാവി മാത്രം പറയാനൊക്കില്ല. അതായതു് ജനിച്ച കുട്ടി, ജ നിയ്ക്കും എന്നു പറയുവാനൊക്കില്ല. ജനിയ്ക്കും എന്നു പറ ഞ്ഞാൽ മരിച്ചു് വീണ്ടും ജനിയ്ക്കും എന്നാണർത്ഥം. ഇതൊരു പക്ഷെ സ്ഥൂലബുദ്ധികഠംക്കു് വേഗം മനസ്സിലാവുകയില്ല. ലോ കത്തിൽ എല്ലാക്രിയകഠംക്കും ആവർത്തനമുണ്ടു്. അതായതു് മനു ഷ്യൻ ചെയ്യുന്ന ഏതു ക്രിയയും അവൻ വീണ്ടും വീണ്ടും ചെയ്യുന്നു. തിന്നുന്നു, തിന്നു, തിന്നും, കുടിയ്ക്കുന്നു, കുടിച്ചു, കുടിയ്ക്കും. ഇങ്ങി നെ ഏതു ക്രിയ എടുത്തുനോക്കിയാലും മനുഷ്യൻ മാത്രമല്ല, ജീവ ജാലങ്ങളൊക്കെ വീണ്ടും വീണ്ടും ചെയ്യുന്നതായി കാണുന്നു. ജ നിക്കുന്നു, മരിക്കുന്നു, എന്നീ രണ്ടു ക്രിയകഠം മാത്രം ആവർത്തി ക്കുന്നില്ല എന്നാണല്ലൊ പുനർജ്ജന്മമില്ലെന്നു് പറയുന്നതിനർത്ഥം. അമ്പതോ, അറുപതോ വയസ്സു മാത്രമേ ജീവിതം എന്നു പറയു ന്നതുള്ളു എന്നു കരുതുന്ന മനുഷ്യൻ എത്ര നിസ്സാരൻ. എന്തു് മായൻ. ഊർജ്ജമായി താൻ ജനിക്കുന്നു, ഊർജ്ജമായി താൻ മരിക്കുന്നു. പിന്നെ എന്തിനു് മനുഷ്യനെ യുക്തിവാദിയാക്ക ണം? മനുഷ്യനെന്തിനീ സ്വതന്ത്രചിന്ത? നിരീശ്വരവാദി ആ

ത്മാവില്ലെന്ന് വാദിക്കുന്നതെന്തിന്? അയാാംക്ക് പുനർജന്മ മില്ല, പൂർവ്വജന്മവുമില്ല. അയാളും പാറക്കല്ലും തുല്യം. 48 വയസ്സുള്ള ഒരു നിരീശ്വരവാദി 49 വഷങ്ങാംക്കുമുമ്പ് ഇല്ലായിരുന്നു. ഇനി 20 വഷംകൂടി ജീവിച്ചിരുന്നാൽ അയാാം ഇല്ലാതാവും. അപ്പോാം 69-ാം വയസ്സിൽ അയാാം അന്ത്യം വരിച്ചാൽ അയാളുടെ ജീവിതത്തെപ്പററി എന്തു പറയും? 69 വയസ്സുവരെ ജീവിച്ച ആ നിരീശ്വരവാദിയുടെ ഊജ്ജം പോയി. 69 കൊല്ലത്തിനു മുമ്പ് ആ ഊജ്ജം ഉണ്ടായിരുന്നില്ല. 69 കൊല്ലം കഴിഞ്ഞപ്പോാം ആ ഊജ്ജം ഇല്ലാതായി, ആ നിരീശ്വരവാദിയുടെ ജീവിതം എന്നു പറയുന്നതെന്താണ്? ഒരു വത്തമാനകാലം മാത്രം. ഇടിഞ്ഞുപൊളിഞ്ഞു വീഴാറായ ഒരു ചുമരാണ് ഈ ആയുഷ്ക്കാലമെന്ന വത്തമാനകാലം. രണ്ടു ഭാഗത്തും കുററാകുററിരുട്ട് നിറഞ്ഞ ഇരുാം. ഭൂതകാലവും, ഭാവികാലവും ഇരുാം പരത്തി നിരീശ്വരവാദിയെ വിഴുങ്ങുവാൻ കാത്തിരിക്കുന്നു. ഒരു ഈശ്വരവിശ്വാസിയ്ക്കു് ആത്മാവു് അനശ്വരമാകുന്നു.

ഈ ആയുഷ്ക്കാലം എന്നു പറയുന്നതെന്താണ്? നക്ഷത്ര നിരീക്ഷകന്മാർ പറയുന്നതു്, ഗ്രഹങ്ങളുടെ ഭ്രമണപഥത്തിലെ ഒരു നിമിഷമാണ് മനുഷ്യൻെറ ആയുഷ്ക്കാലമെന്നാണ്. ഒരു ആയുസ്സ് ജീവിക്കുന്ന നിരീശ്വരവാദിയുടെ ജീവിതവും, അന്ധവിശ്വാസിയുടെ ജീവിതവുമായി എന്താണ് വ്യത്യാസം? രണ്ടും ഭാവിയുടെ ക്രൂരിരുളിൽ മറിഞ്ഞുവീഴുന്നു. ഒരു ബുദ്ധിമാൻെറ ഭാവിതന്നെ മഠയന്നും, ഒരു ശാസ്ത്രജ്ഞൻെറ ഭാവിതന്നെ, ഒരു പാമരന്നും, ഒരു യുക്തിവാദിയുടെ ഗതിതന്നെ, അന്ധവിശ്വാസിക്കും. പിന്നെ എന്തിനീ പരിഷ്കരണ വ്യഗ്രത?

ആത്മാവിനെപ്പററി ഭഗവദ്ഗീത ഇങ്ങിനെ പറയുന്നു:

''ഇന്ദ്രിയങ്ങാം പരങ്ങാം അതായതു് ശ്രേഷ്ഠങ്ങളാകുന്നു. ഇന്ദ്രിയങ്ങളേക്കാാം ശ്രേഷ്ഠമാകുന്നു മനസ്സ്. മനസ്സിനേക്കാാം ശ്രേഷ്ഠമാണ് ബുദ്ധി, ബുദ്ധിയേക്കാാം ശ്രേഷ്ഠമാണ് ആത്മാവ്''

മൂന്നാമദ്ധ്യായത്തിലെ 42-ാം ശ്ലോകത്തിൻെറ ഒരത്ഥമാണ് മുകളിൽ കൊടുത്തതു്, ശ്ലോകമിതാണ്:

ഇന്ദ്രിയാണി പരാണ്യാഹു:
ഇന്ദ്രിയേഭ്യ: പരംമന:
മനസസ്തു പരാ ബുദ്ധിർയ്യോ
ബുദ്ധേ: പരതസ്തു സ: 3/42

മറെറാരത്ഥമിതാണ്, ''ഇന്ദ്രിയങ്ങാം ശരീരത്തിനും അപ്പുറത്താകുന്നു; മനസ്സ് ഇന്ദ്രിയങ്ങാംക്കും അപ്പുറത്താകുന്നു; ബുദ്ധിയോ അതു് മനസ്സിനും അപ്പുറത്താണു്, ആത്മാവാകട്ടെ ബുദ്ധിയ്ക്കും അപ്പുറത്താകുന്നു.''

തനിക്ക് ശരീരം മാത്രമേയുള്ളവെന്ന് ഒരു പാമരൻ വിശ്വസിക്കുന്നു. പാമരനേക്കാൾ അല്പം കൂടി ബുദ്ധിമാനായവൻ താൻ ശരീരമല്ല ഇന്ദ്രിയങ്ങളാണെന്ന കരുതുന്നു; ഇന്ദ്രിയാത്മവാദിയേക്കാൾ ബുദ്ധിമാനായവൻ മനസ്സാണ് താൻ, അതായത്തു് ആത്മാവെന്ന് കരുതുന്നു; മനസ്സാണ് ആത്മാവെന്ന് കരുതുന്നവനേക്കാൾ ബുദ്ധിമാനായവൻ ബുദ്ധിയാണ് ആത്മാവെന്ന് കരുതുന്നു. എന്നാൽ, യഥാർത്ഥജ്ഞാനി, ബുദ്ധിക്കും അപ്പുറത്തായ 'ഞാൻ' എന്ന ചൈതന്യമാണ് ആത്മാവ് എന്നു മനസ്സിലാക്കുന്നു.

ശരീരം തന്നെയാണ് ആത്മാവ് എന്ന് കരുതുന്നവരുടെ പ്രതിനിധിയുടെ രൂപത്തിൽ സംശയാലുവായി നില്ക്കുന്ന അർജ്ജുനൻെറ സന്ദേഹം ഭഗവാൻ ദൂരീകരിക്കുന്നു. ആത്മാവെന്നതു്, എന്നിലും, നിന്നിലും, സർവ്വ ജീവരാശികളിലും നിലനില്ക്കുന്ന ''ഞാൻ'' എന്ന ചൈതന്യമാകുന്നു. അതു നിത്യവുമാകുന്നു.

അങ്ങിനെ സൂക്ഷ്മവും, ശ്രേഷ്ഠവുമായ ഈ ആത്മാവിനെ നല്ലതുപോലെ മനസ്സിലാക്കി ബുദ്ധിയിലൂടെ തന്നെത്തന്നെ നിയന്ത്രിച്ച് ജയിക്കുവാൻ കഴിയാത്ത ദുരാഗ്രഹത്തെ നശിപ്പിക്കുവാനാണ് ഭഗവാൻ തുടർന്നുകൊണ്ടു് അർജ്ജുനനെ ഉപദേശിക്കുന്നതു്.

എവം ബുദ്ധേഃ പരം ബുദ്ധ്വാ
സംസ്തഭ്യാത്മാനമാത്മനാ
ജഹി ശത്രും മഹാബാഹോ
കാമരൂപം ദുരാസദമ്. 3/43.

അർത്ഥം ''അല്ലയോ മഹാബാഹോ! ഇങ്ങിനെ ബുദ്ധിക്കപ്പുറത്തായ (അതു് ബുദ്ധിയേക്കാൾ സൂക്ഷ്മമായതാണ്) താകുന്ന ആത്മാവെന്നു് മനസ്സിലാക്കി, ബുദ്ധിയിലൂടെ ആത്മാവിനെ നിയന്ത്രിച്ച്, ജയിക്കുവാൻ കഴിയാത്ത കാമമെന്ന ശത്രുവിനെ വധിക്കുക.''

ഭാരതത്തിൽ പരമ്പരയായി അംഗീകരിച്ചുവന്ന യോഗവിദ്യ ഇതായിരുന്നു. ആത്മാവിനെ അറിഞ്ഞുകൊണ്ടു് അതായതു് ഓരോരുത്തരിലുമുള്ള ''ഞാൻ'' എന്ന ചൈതന്യം ഏതാണെന്നു് തിരിച്ചറിഞ്ഞു് ദുരാഗ്രഹങ്ങളിൽനിന്നും ദുരാചാരങ്ങളിൽനിന്നും അകന്നു ആത്മശക്തിയെ വളർത്തുക എന്നു് ഭഗവാൻ പറഞ്ഞ തത്വമാണ് മനു തുടങ്ങിയ രാജർഷിമാർ മനുഷ്യരാശിയെ ഉപദേശിച്ചതു്. ഈ ആത്മാവിൻെറ ശക്തിയെ ആത്മീയമായ ഊർജ്ജം എന്നു പറയാം. ഈ ഊർജ്ജമാണു് അഷ്ടൈശ്വര്യസിദ്ധി. ഈ സിദ്ധിയെ പാമരന്മാർക്കു് മനസ്സിലാവുകയില്ല, തന്നിൽത്തന്നെ ഉറങ്ങിക്കിടക്കുന്ന ഈ മഹത്തായ സിദ്ധിയെ,

ഊർജ്ജത്തെ മനസ്സിലാകാത്ത ആളുകൾ ആത്മാവുതന്നെ ഊർജ്ജമെന്നു കരുതുന്നു. ഭഗവദ്ഗീത വായിച്ചിട്ട് അർത്ഥം ഉൾക്കൊള്ളാൻ കഴിയാത്തതുകൊണ്ടു വന്ന തെററുകൾ പല നിരീശ്വരവാദികളുടേയും അഭിപ്രായങ്ങളിൽ നിഴലിച്ചുകാണുന്നു. സത്യമായ അർത്ഥം മനസ്സിലാകുമ്പോൾ അവർ തങ്ങളുടെ തെററ് തിരുത്തുമെന്നു വിശ്വസിയ്ക്കാം.

ആത്മാവെന്താണെന്നറിയാതെ അങ്ങിനെയൊന്നില്ല എന്നു പറഞ്ഞു നടക്കുന്നതു് ഇന്നൊരു ഫാഷനായിട്ടുണ്ട്. ഈ ഫേഷന്റെ അടിസ്ഥാനം അജ്ഞതയാകുന്നു. 19-ാം നൂററാണ്ടിലെ ചില യൂറോപ്യൻ യുക്തിവാദികൾ ആത്മാവെന്ന ഒന്നില്ല എന്നു സമർത്ഥിയ്ക്കാൻ ശ്രമിച്ചവരാണ്. അവരിൽ മുമ്പനായിരുന്നു ബ്രാഡ്ലെ. ആത്മാവില്ലെന്നു സമർത്ഥിക്കാൻ അദ്ദേഹം ഒരു പുസ്തകംതന്നെ എഴുതിയിട്ടുണ്ട്–Has Man A Soul? (മനുഷ്യന് ആത്മാവുണ്ടോ?) എന്നാണ് ആ പുസ്തകത്തിന്റെ പേർ. പക്ഷേ അദ്ദേഹത്തിന്റെ മിക്ക യുക്തികളും യുക്ത്യാഭാസങ്ങളായിരുന്നു. യുക്തിയാണെന്നു തോന്നുക, പക്ഷേ യുക്തിയല്ലാതിരിക്കുക, അതിനാണ് യുക്ത്യാഭാസം എന്നു പറയുന്നതു്. ശ്രീമാൻ ഇടമറുകവർകൾ യുക്തികളൊന്നും ഉന്നയിക്കാതെ, 'ആത്മാവിന്റെ ആത്മഹത്യ' എന്നും ആത്മാവെന്ന കെട്ടുകഥ' എന്നും മററും യുക്തിഹീനമായി എഴുതിവെച്ചിട്ടുണ്ട്. ഈ പ്രസ്താവനകളേക്കാൾ എത്രയോ ഉന്നതമായ യുക്തികളാണ് ബ്രാഡ്ലെ ഉന്നയിച്ചിട്ടുള്ളതു്.

പത്തൊമ്പതാം നൂററാണ്ടിലെ ഫാഷൻ ഇവിടെ പരത്താൻ ശ്രമിക്കുന്നതിന്നു മുമ്പ് ആ നൂററാണ്ടിൽ ജനിച്ച മനീഷികളുടെ സശക്തമായ യുക്തിവാദങ്ങളും ഇനിമേൽ പഠിക്കുന്നതു് ഇടമറുകവർകളെ സത്യാന്വേഷണത്തിനു് സഹായിക്കുമെന്നതിൽ സംശയമില്ല.

19-ാം നൂററാണ്ടിലെ ശാസ്ത്രജ്ഞന്മാരിൽ മിക്കപേരും അനാത്മവാദികളായിരുന്നു. എന്നാൽ. ഇരുപതാം നൂററാണ്ടിലെ മഹാശാസ്ത്രജ്ഞന്മാർ ആത്മാവിലും ഈശ്വരനിലും വിശ്വസിച്ചവരാണ്. ശ്രീമാൻ ഇടമറുകും അനുയായികളും അവരുടെ അഭിപ്രായങ്ങളൊന്നും വായിക്കാനിടയില്ല. വായിച്ചിട്ടുണ്ടെങ്കിൽ ആ ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം മറച്ചുപിടിക്കുകയാണ്. രണ്ടിൽ ഏതു സത്യമായാലും ശരി, വിശ്വാസികൾ ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായങ്ങൾ അറിഞ്ഞിരിയ്ക്കേണ്ടതാണ്. സിഗ്മണ്ട് ഫ്രോയിഡ് തുടങ്ങിയ ശാസ്ത്രജ്ഞന്മാർ ആത്മാവിൽ വിശ്വസിച്ചവരാണ്. പരിണാമവാദിയായ ഡാർവ്വിൻ ആത്മാവിനെപ്പററി ഇങ്ങനെ പറയുന്നു:

"To those who fully admit the immortality of the human soul the destruction of our world will not appear so dreadful".

Letters·

''ആത്മാവിന്റെ അനശ്വരതയെ സമ്പൂർണ്ണമായി അംഗീകരിക്കുന്നവർക്ക് നമ്മുടെ ഈ ലോകത്തിന്റെ നാശം അത്ര ഭീകരമായി തോന്നുകയില്ല.'' (ഡാർവിന്റെ കത്തുകൾ)

19ാം നൂററാണ്ടിൽ ജീവിച്ച ചാൾസ് ഡാർവ്വിനു് ഈ തത്വം 18ാം നൂററാണ്ടിൽ യൂറോപ്പിൽ പരന്ന ഗീതാ പരിഭാഷയിൽ നിന്നുതന്നെ കിട്ടിയതായിരിക്കാം. ഏതായാലും, ആത്മാവിന്റെ അനശ്വരത യുക്തിയുക്തമാണെന്നു് ആ മഹാശാസ്ത്രജ്ഞൻ അംഗീകരിച്ചു. ഏതൊരു മനുഷ്യനും നിത്യസമാധാനം നൽകുന്ന ഗീതാശ്ലോകം ഇതാ:

നൈനം ഛിന്ദന്തി ശസ്ത്രാണി
നൈനം ദഹതി പാവകഃ
ന ചൈനം ക്ലേദയന്ത്യാപോ
ന ശോഷയതി മാരുതഃ (ഭ. ഗീ. 2/23)

''ഈ ആത്മാവിനെ ആയുധങ്ങൾ ഛേദിക്കുന്നില്ല, തീയ്ക്കു് അതിനെ കത്തിക്കുവാൻ സാദ്ധ്യമല്ല. അതിനെ വെള്ളത്തിനു് അലിയിക്കുവാൻ സാദ്ധ്യമല്ല, വായുവിനു് അതിനെ ശോഷിപ്പിക്കുവാനും കഴിയില്ല.''

ആത്മാവിനെപ്പററി മഹാശാസ്ത്രജ്ഞനായ (Alexis Carrel) അലെക്സിസ് കേറൽ ഇങ്ങിനെ പറയുന്നു:

"The soul is the aspect of our selves that is specific of our nature and distinguishes man from all other animals."

Man the unknown

''ആത്മാവ്, (അതായതു് ആത്മജ്ഞാനം) എന്നുള്ളതു് മനുഷ്യരായ നമ്മുടെ പ്രകൃതിയുടെ പ്രത്യേക വശമാണു്. ഈ ആത്മജ്ഞാനമാകട്ടെ മററു് എല്ലാ മൃഗങ്ങളിൽനിന്നും മനുഷ്യനെ വേർതിരിച്ചുനിർത്തുന്നു.'' (മനുഷ്യൻ, അജ്ഞാതൻ)

ആത്മാവെന്ന ഈ ഉണ്മയെ നിർവ്വചിയ്ക്കുവാൻ പ്രയാസമാകുന്നു. അലക്സിസ് കേറൽ തുടർന്നു പറയുന്നു: 'We are not capable of defining this familiar and profoundly mysterious entity' (Man, the unknown)

''പരിചിതവും, അതിഗംഭീരമാംവണ്ണം നിഗൂഢവുമായ ഈ സത്ത (ആത്മാവ്) നമുക്കു് അനിർവചനീയമാകുന്നു.''

(അതേ പുസ്തകം)

ഇടമറുകു് ഊർജ്ജമാണെന്നു പറഞ്ഞ ആത്മാവിന്റെ ചിന്തപോലും ഊർജ്ജമല്ലെന്നു് അലക്സിസ്കേറൽ തുടന്നു പറയുന്നതു് ശ്രദ്ധിക്കുക:

"What is thought, that strange being, which lives in the depths of ourselves without consuming a measurable quantity of chemical energy?" നമ്മുടെ ഉള്ളകത്തിന്റെ അഗാധതയിൽക്കിടക്കുന്ന ചിന്ത എന്ന വസ്തു എന്താണ്? രാസോർജ്ജത്തെ അളക്കാവുന്ന ഒരു മാത്രയിൽ അശിക്കാത്ത ആ അപൂർവ്വ സത്തയെന്താണ്?

"Is it related to the known forms of energy?" ഊർജ്ജത്തിന്റെ ജ്ഞാതമായ രൂപങ്ങളോടു് അതുമായി വല്ല ബന്ധവുമുണ്ടോ?"

"Could it be a constituent of our universe, ignored by the physicists, but infinitely more important than light?"

"ഭൗതികശാസ്ത്രജ്ഞന്മാർ അവഗണിച്ച അതു് ഈ പ്രപഞ്ചത്തിന്റെ ഒരു ഘടകമാണെന്നു വരുമോ? പക്ഷെ, അതു പ്രകാശത്തേക്കാൾ കൂടുതൽ അനന്തമാംവിധം പ്രധാനമാണോ?"

(അതേ പുസ്തകം)

ആധുനികലോകം കണ്ട ഏററവും വലിയ ശാസ്ത്രജ്ഞനാണല്ലൊ ആൽബർട്ടു് ഐൻസ്റ്റീൻ. അദ്ദേഹം വിശ്വരൂപമായ, പ്രപഞ്ചാത്മകമായ മതത്തെപററി പറഞ്ഞിട്ടുള്ളതു് ഗീതാവചനം തന്നെയാണ്. അദ്ദേഹം പറയുന്നു:

"I maintain that cosmic religious feeling is the strongest and noblest incitement to scientific research. A contemporary has said, not unjustly, that in this 'age, of ours the serious scientific workers are the only profoundly religious people' (The world as I see it)"

"ബ്രഹ്മാണ്ഡമതാനുഭൂതിയാണ് ശാസ്ത്രീയ ഗവേഷണത്തിനു് നല്കുന്ന ഏററവും ശക്തവും ഏററവും ഉൽകൃഷ്ടവുമായ പ്രേരണ എന്നു് ഞാൻ വിശ്വസിക്കുന്നു. നാം ജീവിക്കുന്ന ഈ യുഗത്തിലെ ഗുരുതരമായ ശാസ്ത്രീയ ഗവേഷകന്മാർ അഗാധചിന്തകരായ മതവിശ്വാസികളാണെന്നു് ഒരു സമകാലീനൻ നീതിപൂർവ്വം പറഞ്ഞതു് ശരിയാണ്. — ഐൻസ്റ്റീൻ (ലോകം ഞാൻ കാണുന്നവിധം)

ഇത്രയും സമുന്നതമായ വീക്ഷണമുള്ളവർക്കമാത്രമെ ഗീതാതത്വം മനസ്സിലാവുകയുള്ളു. പാമരന്മാർ ഗീതയെ സമീപിച്ചാൽ ഫലം വിപരീതമായിരിക്കും.

സന്ദേഹിയായ അർജ്ജുനനുണ്ടായ ഈ ഭഗവദ്ദർശനത്തേയും ബ്രഹ്മാണ്ഡദർശനത്തേയുംപററി സഞ്ജയൻ ഗീതയിൽ സങ്കചിത ദൃഷ്ടിയായ ധൃതരാഷ്ട്രരോടു് ഇങ്ങിനെ പറയുന്നു:-

''ആകാശത്തിൽ, ആയിരമായിരം സൂര്യന്മാർ ഒരുമിച്ച് ഉദിച്ചപോലെയുള്ള പ്രകാശവും ആ പരമാത്മാവിൻെറ പ്രഭയ്ക്കു മുമ്പിൽ ഒന്നുമല്ല.''

'ദിവി സൂര്യസഹസ്രസ്യ
ഭവേദ്യുഗപദുത്ഥിതാ
യദി ഭാഃ സദൃശീ സാ സ്യാത്
ഭാസസ്തസ്യ മഹാത്മനഃ 11/12

1942_ൽ അന്തരിച്ച സുപ്രസിദ്ധ ബഹിരാകാശ ഭൌതിക ശാസ്ത്രജ്ഞൻ ഹെബർ ഡീ കേർട്ടീസ് ആത്മാവ് എന്ന ചേതന ഊർജ്ജമാണെന്നു പറഞ്ഞുനടന്ന പാശ്ചാത്യ പാമരന്മാരുടെ മുമ്പിൽ തൻെറ ശക്തമായ അഭിപ്രായം ഇങ്ങിനെ രേഖപ്പെടുത്തി: ''ഹേൻഡലിൻെറ 'ലാർഗോ'വും കീററ്സ് എഴുതിയ 'Ode to a Grecian urn' എന്ന കവിതയും ഉന്നത സാമ്രാജ്യിക തത്വസംഹിതയും, ഹൈഡ്രോകാർബൺ മോളിക്യൂളുകളുടെ ഒരു കൂട്ടത്തിൻെറ രാസപരമായ അന്തർപ്രവർത്തനത്തിൻെറ വെറും ഉല്പന്നങ്ങളാണെന്ന് കരുതുവാൻ എനിക്കൊട്ടും സാദ്ധ്യമല്ല''.

Los Angeles Times, Dec. 31-1926

ആത്മാവിൻെറ അനശ്വരതയെപററി സംശയിച്ചുനില്ക്കുന്ന പാമരനായ നിരീശ്വരനെ നോക്കി, ആ മഹാശാസ്ത്രജ്ഞൻ ചോദിക്കുന്നു:

''ഊർജ്ജവും, ദ്രവ്യവും, ബഹിരാകാശവും, കാലവും നിരന്തരമായി തുടർന്നുകൊണ്ടിരിക്കുന്നു. അവയൊന്നും പാഴാകുന്നില്ല, നശിക്കുന്നില്ല. എങ്കിൽ, 'നാം' എന്ന ഈ പ്രതിഭാസം മാത്രമാണോ ചരമമടയുന്നതു്, അവസാനിക്കുന്നതു്? അറുപതും എഴപതും വയസ്സാകുമ്പോഴേക്കും നാം വിധ്വംസനത്തിന് പാത്രമാകുന്നുവെന്നാണോ പറയുന്നതു്?''

ഹെബർ ഡി കേർട്ടിസ് 1926 ഡിസമ്പർ 31_ാംനു ലോസ് ആഞ്ജലസ് ടൈംസിൽ ഉന്നയിച്ച ഈ ചോദ്യത്തിനു് അന്നത്തെ നാസ്തികന്മാർ മറുപടി പറഞ്ഞിട്ടില്ല. ഏതാണ്ട് 63 വർഷങ്ങൾക്കുമുമ്പ് മഹാനായ ഒരു ശാസ്ത്രജ്ഞൻ ചോദിച്ച ഈ ചോദ്യം ആധുനികന്മാരെന്ന് സ്വയം അഭിമാനിച്ചു നടക്കുന്ന നാസ്തികന്മാരുടെ മുമ്പിൽ ഞാൻ സപ്രശ്രയം അവതരിപ്പിക്കുകയാണ്.

ഹെബർ ഡി കേർട്ടിസിൻെറ ബലിഷ്ഠമായ ഈ ചോദ്യത്തിനർത്ഥം ഒരു പക്ഷെ പാമരന്മാർക്കു് പിടികിട്ടാനിടയില്ല. അതിനർത്ഥം മറെറാന്നുമല്ല.

ഊർജ്ജവും, ദ്രവ്യവും, കാലവും, മററും ചിരന്തനങ്ങളാണെങ്കിൽ നാം ചിരന്തനർ തന്നെ. നാം എന്നു പറയുമ്പോഠം നമ്മു

ടെ ശരീരമാണെന്നു പാമരന്മാരും, അവരുടെ ഗുരുക്കന്മാരായ ഫലവാദികളും വാദിച്ചേക്കാം. അതിനു് എനിക്കെതിരില്ല. ഞാനുദ്ദേശിക്കുന്നതു് ഭഗവദ്ഗീതയിൽ ഭഗവാൻ പറഞ്ഞതും, മഹാശാസ്ത്രജ്ഞനായ ഹെർബർ ഡി കേർട്ടീസ് വ്യക്തമാക്കിയതുമായ അനശ്വരമായ ചേതനയാണ്. 'നാം' എന്നു പറയുന്നതു് 'ഞാൻ' എന്നതിന്റെ ബഹുവചനമാകുന്നു. 'ഞാൻ' എന്ന ചേതനയാണ് ആത്മാവ് — അതു എന്നിലും നിരീശ്വരനിലുമുണ്ടു്. 'ഇല്ല' എന്നു പറയുന്നതു് ആത്മവഞ്ചനയാണ്.

ആ ആത്മാവ് അനശ്വരമാകുന്നു എന്നാണ് ഡി. കേർട്ടീസ് പറഞ്ഞതു്. ഈ സത്യം എത്രയോ വർഷങ്ങൾക്കുമുമ്പ് ഗീതാകാരൻ പറഞ്ഞതു് ഗീതാ നിന്ദകന്മാർ ശ്രദ്ധിക്കുകയും, പഠിക്കുകയും ചെയ്യുന്നതു് ഇനിമേലാൽ പരമാബദ്ധങ്ങൾ എഴുതിക്കൂട്ടാതിരിക്കാനും പ്രസംഗിക്കാതിരിക്കാനും അവരെ സഹായിക്കും.

> ന ജായതെ മ്രിയതെ വാ കദാചിൻ
> നായം ഭൂത്വാ ഭവിതാ വാ ന ഭൂയഃ
> അജോ നിത്യഃ ശാശ്വതോഽയം പുരാണോ
> ന ഹന്യതേ ഹന്യമാനേ ശരീരേ 2/20

''ഈ ആത്മാവു് ഒരിക്കലും ഉണ്ടാകുന്നില്ല, ഒരിക്കലും മരിക്കുന്നില്ല. ആത്മാവു് ഉണ്ടായിട്ടു പിന്നീടുണ്ടാകുന്നതല്ല. കാരണം ആത്മാവ് ജന്മമില്ലാത്തതും നിത്യവും, ശാശ്വതവും പുരാതനവും, ശരീരം നശിച്ചാലും നശിക്കാത്തതുമാകുന്നു.''

ആ ആത്മാവിനെപ്പററി ഹെബർ ഡി. കേർട്ടീസ് വീണ്ടും പറയുന്നതു് ശ്രദ്ധേയമാണ്.

''ഇവിടെ ഒരു ജ്വാലയുണ്ടു്. അതു സ്വന്തം ജ്വലനത്തെ നിയന്ത്രിക്കുന്നു. അതു സർഗ്ഗാത്മകമായ സത്താകുന്നു.''

''അതു് നിരന്തരമായ കാലത്തേക്കാൾ കുറഞ്ഞ കാലം നിലനില്ക്കുന്ന ഒന്നാണെന്നു് വിശ്വസിക്കുവാൻ യുക്തികാണുന്നില്ല.''

(അതേ ലേഖനം)

ഈ തത്വം ഗീതയിൽ ഭഗവാൻ ഇങ്ങിനെ ഉപദേശിക്കുന്നു: ''അർജ്ജുനാ! ഈ ആത്മാവ് എല്ലാവരുടേയും ശരീരത്തിൽ നിത്യമാകയാൽ വധിക്കുവാൻ സാധിക്കാത്തതാകുന്നു. അതുകൊണ്ടു് എല്ലാ ജീവികളേയുമോർത്തു് നീ ദുഃഖിക്കേണ്ടതില്ല.''

ഗീതാശ്ലോകമിതാ:—

ദേഹീ നിത്യമവധ്യോƒയം
ദേഹേ സർവ്വസ്യ ഭാരത
തസ്മാത്സർവ്വാണി ഭൂതാനി
ന ത്വം ശോചിതുമർഹസി. 2/30

ആത്മാവില്ലെന്നും, അതു ഊർജ്ജമാണെന്നും പറഞ്ഞുനടക്കുന്ന ശാസ്ത്രം പഠിക്കാത്ത ചില വിദ്വാൻമാർ പാമരന്മാരെ വഴിപിഴപ്പിക്കുന്നു. അത്തരക്കാരുടെ പൊള്ളത്തരത്തെ പുറത്തു കൊണ്ടുവരുവാനും, ഗീതയുടെ ശാസ്ത്രീയവീക്ഷണത്തെ അനുവാചകരുടെ മുമ്പിൽ അവതരിപ്പിക്കുവാനും ഞാൻ വീണ്ടും മഹാനായ ബഹിരാകാശ ഭൗതികശാസ്ത്രജ്ഞനായ ഹൈബർ. ഡി. കേർട്ടസിന്റെ കൈ പിടിക്കട്ടെ. അദ്ദേഹം ആത്മാവിന്റെ അനശ്വരതയേയും അനിർവ്വചനീയതയേയുംപററി ഇങ്ങിനെ ഊന്നിപ്പറയുന്നു:

''ഈ ആത്മാവ്, സത്തായാലും ചിത്തായാലും ഒരപവാദമല്ല. ഒരു വിധത്തിൽ പറഞ്ഞാൽ, ഈ നിലയിൽ ആത്മാവ് ഇനിയും അനിർവ്വചനീയ സർവ്വസ്വമാണെങ്കിലും അതിന്നും (ആത്മാവിന്നും) ചിരന്തനത്വമുണ്ട്.'' (അതേ ലേഖനം)
ഡി കേർട്ടസിന്റെ സ്വന്തം വാക്യങ്ങളിതാ:—

"This thing, soul, mind or spirit cannot well be an exception· In some way, as yet impossible to define, it too, must possess continuity." (Ibid)

ഈ പ്രപഞ്ചത്തിൽ 'ചേതന' എന്നൊന്നില്ലെന്നും ചൈതന്യമായ ആത്മാവില്ലെന്നും പറയുന്ന പാമരന്മാരെ നോക്കി പത്തൊമ്പതാം നൂററാണ്ടിലെ വലിയ പരിണാമവാദിയും ഡാർവ്വിന്റെ സന്തതസഖാവുമായിരുന്ന തോമസ് ററി. എച്ച്. ഹക്സ്ലേ പറയുന്നതും നമ്മുടെ നാസ്തികന്മാർ വായിച്ചിട്ടില്ലെങ്കിൽ അവരുടെ പാരായണത്തിനുവേണ്ടി ഇവിടെ കുറിക്കട്ടെ.

''കാര്യകാരണനിയമത്തിന്റെ സർവ്വലൗകികത്വത്തിൽ നിന്നു് (പരീക്ഷണം) ആരംഭിക്കുന്ന, പ്രകൃതിയെ പഠനം ചെയ്യുന്ന വിദ്യാർത്ഥിക്കു് ശാശ്വതമായ ഒരു ഉണ്മയെ നിഷേധിക്കുവാൻ വയ്യ. അയാാം ഊർജ്ജസംരക്ഷണനിയമത്തെ അംഗീകരിക്കുന്നുണ്ടെങ്കിൽ ചിരന്തനമായ ഒരു ഊജ്ജത്തിന്റെ സാദ്ധ്യത അയാാംക്ക് നിഷേധിക്കുവാൻ വയ്യ, ബോധത്തിന്റെ അഥവാ അവബോധത്തിന്റെ രൂപത്തിൽ ഭൗതികമല്ലാത്ത ഒരു പ്രതിഭാസത്തെ അയാാം അംഗീകരിക്കുന്നുണ്ടെങ്കിൽ അത്തരം അനശ്വരങ്ങളായ പ്രതിഭാസങ്ങളുടെ തുടർച്ചയുടെ സാദ്ധ്യതയെ അയാാം അംഗീകരിച്ചേ മതിയാവൂ.

(വാഗ്വാദവിഷയമായ ചില ചോദ്യങ്ങളെ അവലംബിച്ച ലേഖനം)

തികഞ്ഞ നിരീശ്വരനും, ക്രിസ്തുമതത്തിനൊരു ഭീഷണിയുമായിരുന്നററി. എച്ച്. ഹക്സ്ലേയുടെ വാദമാണിത്.

ഇവിടെ ഹക്സലെ എന്ന പരിണാമവാദി ഉന്നയിച്ച വസ്തുത സ്ഥൂലബുദ്ധികളായ നാസ്തികരുടെ തലയിൽ കയറുമോ എന്നറിഞ്ഞുകൂടാ. എന്നാൽ അതൊന്നുകൂടി വ്യക്തമാക്കാം.

ബോധം, ബോധധാര എന്നൊക്കെ പറയുന്ന ഗുണങ്ങൾ ഭൌതികപദാർത്ഥങ്ങൾക്കുണ്ടാവുകയില്ല. ഒന്നുകൂടി വിവരിക്കുന്നു. ഞാൻ ഇപ്പോൾ എൻെറ മേശപ്പുറത്തു് വെച്ചാണ് ഇതെഴുതുന്നതു്. എഴുതുന്നതു്, പേനകൊണ്ടും, കടലാസ്സിലും. ഈ മേശയും കടലാസും ഭൌതികവസ്തുക്കളാകുന്നു, ജഡമാകുന്നു. ഇവക്കു് ബോധമോ ബോധധാരയോ ഇല്ല. ഇവയിൽ രാസപ്രവത്തനങ്ങളെക്കൊണ്ടു് അറിവോ അറിവിൻെറ ധാരയോ ഉണ്ടാക്കുവാൻ സാദ്ധ്യമല്ല. പക്ഷെ, ഇതെഴുതുന്ന എൻെറ ശരീരത്തിൽ ബോധമുണ്ടു്, ബോധധാരയുമുണ്ടു്. കാരണം ഞാൻ ചേതനയാകുന്നു, ആത്മാവാകുന്നു. ബോധമുള്ള ഞാൻ എഴുതിയ വാദങ്ങൾ മനസ്സിലാക്കി, മറുപടി പറയാൻ വെമ്പുന്ന ശ്രീമാൻ ഇടമറുക് അവർകളുടെ ശരീരത്തിലും, ഇത്തരം ഒരു ഞാൻ ഉണ്ടു്, അതിനു് ബോധമുണ്ടു്, ബോധധാരയുണ്ടു്, പാണ്ഡിത്യമുണ്ടു്, വിവേചനശക്തിയുണ്ടു്. അതിനാൽ അറിവു് എന്ന ഗുണം പരിലസിക്കുന്ന ഒരു അറിയുന്നവൻ ശ്രീമാൻ ഇടമറുകവർകളിൽ ഉണ്ടു്. അതിനെതന്നെയാണു് ആത്മാവെന്നു് പറയുന്നതു്. പക്ഷെ അദ്ദേഹത്തിനു് അതു് മനസ്സിലാകുന്നില്ല. അതുകൊണ്ടു് അദ്ദേഹം ആത്മാവിനെ അംഗീകരിക്കുന്നില്ല. ഒരാളെപ്പററിയോ, ഒരു വസ്തുവെപ്പററിയോ ഒരാൾക്കറിയാം. അതുകൊണ്ടു് ആ ആളോ, വസ്തുവോ ഉണ്ടെന്നു് വിശ്വസിക്കുന്നതു് യുക്തിയാണു്. എന്നാൽ, ഈ യുക്തിയൊന്നു് തിരിച്ചുപിടിയ്ക്കാം. ഒരാൾക്കു് ഒരാളെപ്പററി അറിവില്ല, അതിനാൽ ആ ആൾ ഇല്ല എന്നു പറയുന്നതു് യുക്തിയാണോ? അതുപോലെ ഒരാൾക്കു് ഒരു വസ്തുവെപ്പററി അറിയില്ല. അതിനാൽ ആ വസ്തു ഇല്ല എന്നു നിശ്ചയിക്കുന്നതു് യുക്തിയാണോ? അല്ല; എന്നു് ഒരു കൊച്ചു കുട്ടികൂടി സമ്മതിക്കും. ഇനി ''അയാളെ സംബന്ധിച്ചിടത്തോളം ആ വസ്തു ഇല്ലല്ലോ?'' എന്നു ഒരുവൻ ചോദിച്ചാൽ അതു് യുക്തിയല്ല, അതു് യുക്ത്യാഭാസമാകുന്നു. യുക്ത്യാഭാസം എന്നു്പറഞ്ഞാൽ യുക്തിയായി ആഭാസിക്കുന്നു എന്നത്ഥം. സത്യമെന്താണെന്നു് ചോദിച്ചാൽ, ആ വസ്തുവെ സംബന്ധിച്ചേടത്തോളം അയാൾ അജ്ഞനാണെന്നേ അത്ഥമുള്ളു. ഈ യുക്തിവാദം നമുക്കു് ഇടമറുകിൻെറ വാദത്തിലും അന്വയിച്ചുനോക്കാം, ആത്മാവു് എന്താണെന്നു് അദ്ദേഹത്തിനറിയില്ല. അതുകൊണ്ടു് ആത്മാവു് ഇല്ല'' എന്നു പറയുന്നതു് യുക്തിയല്ല. ഇടമറുക്

ആത്മാവിനെ സംബന്ധിച്ചേടത്തോളം അജ്ഞനാകുന്നു എന്നാണതിനർത്ഥം. ''രാസപ്രവർത്തനഫലമായുണ്ടാകുന്ന ഒരു പ്രത്യേകതരം ഊർജ്ജമാകുന്നു ജീവൻ'' എന്നാണ് മഹാശാസ്ത്രജ്ഞനെന്ന ഭാവേന ശ്രീമാൻ ഇടമറുക് വിശ്വസിക്കുന്നതും പഠിപ്പിക്കുന്നതും.

എന്നാൽ ജീവനെപ്പററി ആധുനികലോകം കണ്ട മഹാനായ ഒരു ശാസ്ത്രജ്ഞൻ പറയുന്നതു് ഇടമറുകിൻേറയും മററു പല നിരീശ്വരവാദികളുടേയും അറിവിൻെറ യഥാർത്ഥ രൂപം മനസ്സിലാക്കുവാൻ അനുവാചകരെ സഹായിക്കുമെന്നു് ഈ ലേഖകൻ കരുതുന്നു. ആ മഹാനായ ശാസ്ത്രജ്ഞൻെറ പേർ ജെ.ഡബ്ല്യു. സള്ളിവൻ എന്നാകുന്നു. ശാസ്ത്രത്തിൻെറ സീമകൾ (Limitations of Science) എന്ന ഗ്രന്ഥത്തിൽ ജീവനെപ്പററി സള്ളിവൻ പറയുന്നതു് നോക്കുക:

''പരിണാമ പ്രക്രിയകളുടെ ആരംഭം ഒരു ചോദ്യം ഉയർത്തുന്നു. അതാകട്ടെ ഇന്നുവരെ ഉത്തരം പറയാൻ കഴിഞ്ഞിട്ടില്ലാത്തതാകുന്നു. ഈ ഗ്രഹത്തിൽ ജീവൻെറ ആരംഭം എന്തായിരുന്നു? സ്വഭാവേന പരമ്പരയാ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഒന്നാണു് ജീവൻ എന്നൊരു വളരെ പൊതുവായ വിശ്വാസം ഏററവും അടുത്തകാലംവരെ ഉണ്ടായിരുന്നു. ജീവൻെറ ലഘു രൂപങ്ങൾ, ഉദാഹരണത്തിനായി പറയുകയാണെങ്കിൽ, ചീഞ്ഞളിയുന്ന ഇറച്ചിയിൽനിന്നുമാണു് വളർന്നുവന്നതു് എന്നും സങ്കല്പിക്കപ്പെട്ടിരുന്നു. എന്നാൽ, ഇത്തരം നിഗമനം മുറിയൻ നിരീക്ഷണംകൊണ്ടാണു് ഉണ്ടാകുന്നതെന്നു് പാസ്റ്റർ നടത്തിയതുപോലുള്ള സൂക്ഷ്മപരീക്ഷണങ്ങളെക്കൊണ്ടു് പ്രകടമാക്കപ്പെട്ടിരിക്കുന്നു. ജീവൻ ജീവനിൽനിന്നല്ലാതെ മറെറാന്നിൽനിന്നും ഉണ്ടാവുകയില്ലെന്നുമുള്ള സിദ്ധാന്തം അങ്ങിനെയാണു് അംഗീകരിക്കപ്പെട്ടിട്ടുള്ളതു്. തെളിവുകൾവെച്ചു് നോക്കുമ്പോൾ, ഇതു മാത്രമാണു് സാദ്ധ്യമായ നിഗമനം എന്നു വിശ്വസിയ്ക്കേണ്ടിയിരിക്കുന്നു.''

(Limitations of Science) Page. 94.

''ജീവൻ ജീവനിൽനിന്നു ഉണ്ടാവുകയുള്ളൂ'' എന്ന നിഗമനത്തിലാണു് ആധുനികശാസ്ത്രം എത്തിയതെന്നു് മഹാശാസ്ത്രജ്ഞനായ സള്ളീവൻ പറയുന്നു. പക്ഷെ, നമ്മുടെ, നിരീശ്വരവാദിഗുരുക്കന്മാർ ശിഷ്യന്മാരെ പഠിപ്പിച്ചതു് ''ജീവൻ രാസപ്രവർത്തനത്തിൽനിന്നുണ്ടാകുന്നു'' എന്നാണു്.

''യഥാ രാജാ തഥാ പ്രജാ'' എന്നു പറഞ്ഞതുപോലെ നമ്മുടെ ഇടമറുകും ഗുരുക്കന്മാർ പറഞ്ഞതു് ഏററുപാടുകയാണു്, പക്ഷെ ഈ ജഢവാദമെന്തിനു് ഗീതയിൽ അന്വയിക്കുന്നു? അതൊരു പാഴ്‌വേലയല്ലെ?

ഭഗവദ്ഗീതയിലെ ഒരു ശ്ലോകം ഇവിടെ ഉദ്ധരിക്കട്ടെ. ഇതു ഇടമറുക് അവർകാം തൻെറ ഗീതാവിമർശനത്തിൽ ഉദ്ധരിച്ചിട്ടുള്ളതാകുന്നു.

''അവ്യക്തോഽയമചിന്ത്യോഽയ-
മവികാര്യോഽയമുച്യതെ
തസ്മാദേവം വിദിത്വൈനം
നാനുശോചിതുമർഹസി.'' (ഭ.ഗീ.2-25)

''ഈ ആത്മാവു് അവ്യക്തമാകുന്നു, അതായതു് ഇന്ദ്രിയങ്ങളിലൂടെ അറിയാൻ കഴിയാത്തതാകുന്നു. ഈ ആത്മാവു് അചിന്ത്യമാകുന്നു. ഈ ആത്മാവു് വികാരരഹിതമാകുന്നു. അതായത് മാറാത്തതാകുന്നു എന്നു പറയപ്പെടുന്നു. അതിനാൽ ഈ ആത്മാവിനെ അത്തരത്തിലുള്ളതാണെന്നു് മനസ്സിലാക്കി നീ ദുഃഖിതനാകാതിരിക്കണം''. ഈശ്ലോകത്തിനു് ഗീതാ വിമർശനപാഠകൻ ഇങ്ങിനെയാണു് അർത്ഥംകൊടുത്തിരിക്കുന്നതു്: ''അതു് പഞ്ചേന്ദ്രിയങ്ങാംക്കും, കർമ്മേന്ദ്രിയങ്ങാംക്കും അറിയത്തക്കതല്ല, അതിനെകാണുവാനും ചിന്തിക്കുവാനും ഭേദപ്പെടുത്തുവാനും സാധിക്കുന്നതല്ല. ഇതെല്ലാം അറിഞ്ഞാൽ നിനക്കു് വ്യസനിപ്പാൻ അവകാശമില്ല''.

(ഭ. വി. പ. പേജ് 158)

ഈ ശ്ലോകത്തിൻെറ ശാസ്ത്രീയമായ ഭാവം മനസ്സിലാക്കാതെ ഇടമറുക് ഇങ്ങിനെ പറയുന്നു: ''ഈ ശാസ്ത്രബോധമില്ലാതിരുന്ന കാലത്താണു് മനുഷ്യർ ആത്മാവിനെപ്പററിയുള്ള വിവിധ സങ്കല്പങ്ങാം പടുത്തുയർത്തിയതു്. പുനർജ്ജന്മത്തെപ്പററിയുള്ള കഥകളും മനുഷ്യൻെറ ഭാവനയിൽനിന്നു് ഉരുത്തിരിഞ്ഞതാണു്''

(ഭ. വി. പ. പേജ് 159)

എന്തൊരജ്ഞത! ശാസ്ത്രബോധമില്ലാത്തകാലത്താണ് ആത്മജ്ഞാനമുണ്ടായതെന്നു് ശാസ്ത്രമെന്തെന്നറിയാത്ത പാമരന്മാരെ പറഞ്ഞു പ്രതാരണം ചെയ്യാം. എന്നാൽ ശാസ്ത്രജ്ഞന്മാരുടെ വചനങ്ങാംക്കു് മുമ്പിൽ ഇടമറുകിൻെറ ശാസ്ത്രീയമായ അജ്ഞതയുടെ തനിനിറം പുറത്തുവരുന്നു. അദ്ദേഹത്തിൻെറ അനുയായികളിൽ പലർക്കും ഇതറിയുമ്പോാം ക്ഷോഭമുണ്ടാകാം. അവരിൽ ചിന്തിക്കാൻ കഴിവുള്ളവരുണ്ടെങ്കിൽ, അവർക്കുവേണ്ടി ആത്മാവിനെപ്പററി ആധുനിക ശാസ്ത്രജ്ഞന്മാർക്കുള്ള അഭിപ്രായം ഇവിടെ രേഖപ്പെടുത്തട്ടെ.

ക്വോണ്ടം തിയറിയുടെ ഉപജ്ഞാതാവായ മേക്സ്പ്ലേങ്ക് ആത്മാവിനെപ്പററി ഇങ്ങിനെ പറയുന്നു:

''ഗംഭീരനും ചിന്താശീലനുമായ ഓരോ വ്യക്തിയും തൻെറ പ്രകൃതിയിലുള്ള മതപരമായ ഘടകത്തെ അംഗീകരി

ച്ചേ മതിയാവൂ എന്നാണു് ഞാൻ കരുതുന്നതു്. അയാൾ ആ ഘടകത്തെ സംസ്ക്കരിച്ചെടുക്കുകയും വേണം. അങ്ങിനെ ചെയ്താൽ മനുഷ്യാത്മാവിൻെറ എല്ലാവിധ ശക്തികളും പരിപൂർണ്ണസന്തുലനത്തോടും ചേർച്ചയോടുമൊത്തു പ്രവർത്തിയ്ക്കും''.

(വേർ ഈസ് സയൻസ് ഗോയിങ്ങ്)

ലോകം കണ്ട മഹാപുരുഷന്മാരൊക്കെത്തന്നെ തികഞ്ഞ മതവിശ്വാസികളായിരുന്നു എന്നു് മഹാശാസ്ത്രജ്ഞനായ മേക്സ് പ്ലാങ്ക് പറയുന്നു: ''അവരൊക്കെ ആത്മീയചിന്തകരും ഈശ്വരവിശ്വാസികളുമായിരുന്നതു് ഒരു ആകസ്മികസംഭവമായെടുത്തുകൂടാ. ജ്ഞാനത്തിൻെറ പുരോഗതിയിൽനിന്നാണു് ആ മഹാപുരുഷന്മാർക്കു് നിഗൂഢമായ ആത്മസത്തയെപ്പററി മനസ്സിലായിട്ടുള്ളതു്.''

''എല്ലാ യുഗങ്ങളിലും ജീവിച്ച ലോകത്തിലെ ഏററവും വലിയ ചിന്തകന്മാരൊക്കെത്തന്നെ അഗാധമായി മതത്തിൽ വിശ്വസിച്ച ആത്മാക്കളായിരുന്നു എന്നതു് ഒരു ആകസ്മികസംഭവമല്ല. അവർ തങ്ങളുടെ മതപരമായ അനുഭൂതിയെ പൊതുവെ പ്രദർശിപ്പിച്ചിരുന്നില്ല എന്നതു് ശരിയായിരിക്കാം. അറിവിൻെറ ഓരോ പുരോഗതിയും നമ്മുടെ സ്വന്തം ഉണ്മയെന്ന നിഗൂഢതയ്ക്കുനേരെ നമ്മെ ആനയിക്കുന്നു''. (അതേ പുസ്തകം)

മേക്സ്പ്ലാങ്ക് പറഞ്ഞ ഞാനെന്ന ഉണ്മ ബുദ്ധിയ്ക്കപ്പുറമാകുന്നു. സ്ഥൂലമായ യുക്തിവാദംകൊണ്ടു് അതു വ്യക്തമാക്കുവാൻ സാദ്ധ്യമല്ല. സൂക്ഷ്മമായ വസ്തുക്കളെ ഒരിക്കലും സ്ഥൂലവസ്തുക്കളെക്കൊണ്ടു് പ്രത്യക്ഷമാക്കുവാൻ സാദ്ധ്യമല്ല. നിരീശ്വരവാദികളും, കുഞ്ഞാടുകളും സാധാരണ ഒരു റെഡിമേഡ് വാക്യം ഉദ്ധരിക്കാറുണ്ടു്: ''വസ്തുനിഷ്ഠമായ നിരീക്ഷണപരീക്ഷണങ്ങൾ കൊണ്ടു് വ്യക്തമായതേ വിശ്വസിക്കുകയുള്ളു.'' ഇതു് ശാസ്ത്രീയവാദമല്ല. ശാസ്ത്രീയമാണെന്നു് അംഗീകരിച്ചാൽ തന്നെ അതു് മനശ്ശാസ്ത്രത്തിനു് ബാധകമല്ല. മനശ്ശാസ്ത്രജ്ഞൻ എന്താണു് ചെയ്യുന്നതു്? തൻെറ മനസ്സിനെത്തന്നെ അയാൾ പഠിയ്ക്കുന്നു. തൻെറ മനസ്സിലെ പല പ്രതിഭാസങ്ങളെയും അയാൾ പഠിയ്ക്കുവാൻ ശ്രമിയ്ക്കുന്നു. മനസ്സ്, ബുദ്ധി, ഈഗോ, സൂപ്പർ ഈഗോ, ഈഡ് എന്നിത്യാദി പല ആത്മനിഷ്ഠമായ പ്രതിഭാസങ്ങളേയും അദ്ദേഹം പഠിച്ച് നമ്മുടെ മുമ്പിൽ അനാവരണം ചെയ്യുന്നു. സിഗ്മണ്ട്ഫ്രോയിഡ്, ജൂംഗ് എന്നീ ആധുനിക മനശ്ശാസ്ത്രജ്ഞന്മാരും, അവരുടെ ആചാര്യനായിരുന്ന വില്യംജെയിംസ് എന്ന മനശ്ശാസ്ത്ര മഹാഗുരുവും പഠിപ്പിച്ചുതന്ന തത്വങ്ങൾ ആത്മനിഷ്ഠമായ നിരീക്ഷണപരീക്ഷണങ്ങളിൽ അടിയുറച്ചതായിരുന്നു. വസ്തുനിഷ്ഠം എന്നു് ചില കുഞ്ഞാടുകൾ പറയാറുണ്ടു്. എന്താണീ വസ്തു

നിഷ്ഠം? ബാഹ്യമായ വസ്തുക്കളെ പ്രതിപാദിയ്ക്കുന്ന എന്നാണല്ലൊ വസ്തുനിഷ്ഠം എന്ന വാക്കിനർത്ഥം. ബാഹ്യമായ ഒരു വസ്തുവിനെ നാം എങ്ങിനെയാണ് മനസ്സിലാക്കുന്നതു്? കണ്ണുകൊണ്ടു് കണ്ടിട്ട്, എന്നാൽ നാം കാണുന്നതു് വസ്തുനിഷ്ഠമായ പദാർത്ഥത്തെയാണോ? അല്ലതന്നെ. ഒരു ബ്ലെയ്യിഡ് നാം കാണുന്നു. പക്ഷെ ഒരു ഫിസിസ്റ്റിന്റെ മൈക്രോസ്കോപ്പിലൂടെ നോക്കുമ്പോൾ അതു് ബ്ലെയിഡായിട്ടല്ല കാണുന്നതു്, മറിച്ച് വെറും ഇലക്ട്രോണുകളായിട്ടാണ്. അതുപോലെതന്നെ ഒരു കെമിസ്റ്റിന്റെ മൈക്രോസ്കോപ്പിലൂടെ നോക്കുമ്പോൾ അയേണിന്റെയും കാർബണിന്റെയും ഏററംസിനെയാണ് കാണുന്നതു്. അപ്പോൾ നാം കാണുന്ന വസ്തുക്കൾ യഥാർത്ഥത്തിൽ ഉള്ള രൂപത്തിലല്ല നാം കാണുന്നതെന്നാണ് ആധുനിക ശാസ്ത്രത്തിന്റെ നിഗമനം. ഇനി ഈ വസ്തുനിഷ്ഠമായ സത്യത്തെ കണ്ടുപിടിക്കാൻ ഒരാൾ വേണ്ടേ? ആ ആളുടെ ഉള്ളിൽ നിരീക്ഷണപരീക്ഷണ വിദഗ്ദ്ധമായ ബുദ്ധിശക്തി വേണ്ടേ? അതൊക്കെയുള്ള ചൈതന്യത്തിനാണ് 'ഞാൻ' അഥവാ ആത്മാവെന്നു് പറയുന്നതു്. ആ ഉള്ളിലെ അറിവിന്നു് ആത്മനിഷ്ഠമായ അറിവെന്നു് പറയുന്നു. ആത്മനിഷ്ഠമായ അനുഭൂതികളിലൂടെ മാത്രമെ വസ്തുനിഷ്ഠമായ അറിവു് സമ്പാദിയ്ക്കുവാൻ കഴിയൂ. ഈ അറിവു് സമ്പാദിയ്ക്കുന്ന നമ്മുടെ ഉള്ളിലെ സത്തയാണ് 'ഞാൻ' അഥവാ ആത്മാവു്.

ഈ 'ഞാൻ' എന്ന ആത്മാവിനെ അറിഞ്ഞാൽ മാത്രമേ പാപങ്ങളിലേയ്ക്കു് നമ്മെ നയിയ്ക്കുന്ന കാമം, ക്രോധം തുടങ്ങിയ ദുർഗ്ഗുണങ്ങളെ നമുക്കു് നിയന്ത്രിക്കുവാനും, നശിപ്പിയ്ക്കുവാനും കഴിയൂ. മഹാന്മാരായ ആധുനിക ശാസ്ത്രജ്ഞന്മാർ പറഞ്ഞ ആ തത്വം തന്നെയാണ് എത്രയോ വർഷങ്ങൾക്കുമുമ്പ് ഭഗവദ്ഗീത ഉപദേശിച്ചിട്ടുള്ളതു്. കാണാൻ കണ്ണും, മനസ്സിലാക്കാൻ ബുദ്ധിയും, ഉപദേശിയ്ക്കുവാൻ യുക്തിയും അതിന്നു് കൂടിയേ കഴിയൂ.

പ്രപഞ്ചത്തിന്റെ നിഗൂഢതമമായ സൃഷ്ടിചക്രത്തെ മനസ്സിലാക്കിയവരാണ് ആധുനിക ശാസ്ത്രജ്ഞന്മാർ. ഭാരതീയ ഋഷിമാരും സൃഷ്ടിചക്രശാസ്ത്രത്തിന്റെ നിഗൂഢതയെ മനസ്സിലാക്കി, സത്യത്തെ സാക്ഷാൽക്കരിച്ചവരായിരുന്നു. അതുതന്നെ ഗീതയിൽ ഭഗവാനും ഉപദേശിച്ചിട്ടുണ്ടു്.

> ഏവം പ്രവർത്തിതം ചക്രം
> നാനുവർത്തയതീഹ യഃ
> അഘായുരിന്ദ്രിയാരാമോ
> മോഘം പാർത്ഥ സ ജീവതി. 3/16.

അർത്ഥം: ''അല്ലയോ അർജ്ജുനാ! ഈ ലോകത്തിൽ കർമ്മാനുസാരം ചലിയ്ക്കപ്പെട്ട സൃഷ്ടിചക്രത്തെ അനുസരിച്ചുകൊണ്ടു വർത്തി

ക്കാത്തവൻ ഇന്ദ്രിയങ്ങളെ ഭോഗിക്കുന്നവനും പാപായുസ്സുമാകുന്നു. അവൻ ജീവിക്കുന്നതുതന്നെ വ്യർത്ഥമാണ്.

1955-ൽ അന്തരിച്ച മഹാശാസ്ത്രജ്ഞനനായ ആൽബർട്ട് ഐൻസ്റ്റീൻ പറഞ്ഞതും ഈ ഗീതാവചനം തന്നെ.

"The most beautiful and most profound emotion we can exprience is the sensation of the mystical."

''നിഗൂഢമായതിന്റെ സംവേദനമാണ് നമുക്ക് അനുഭവിക്കാൻ കഴിയുന്ന ഏററവും സുന്ദരവും, ഏററവും അഗാധവുമായ വികാരം.''

"It is the sower of all true science" (എല്ലാ സത്യമായ ശാസ്ത്രത്തിന്റെയും വിത്തുവിതയ്ക്കുന്നതു് ആ വികാരമാണ്.)

"He to whom this emotion is a stranger, who can no longer wonder and stand rapt in awe, is as good as dead."

''ഈ വികാരമില്ലാത്തവൻ, ഒട്ടും അത്ഭുതപ്പെടുവാനോ, ശ്രദ്ധയോടെ ആനന്ദഭരിതനായി നില്ക്കുവാനോ കഴിയാത്തവൻ ചത്തതിനു് തുല്യനാകുന്നു.''

ഈ ആത്മനിഷ്ഠമായ ആനന്ദാനുഭൂതിയെന്താണെന്നറിയാതെ 'വസ്തുനിഷ്ഠം വസ്തുനിഷ്ഠം' എന്നു പറഞ്ഞു നടക്കുന്ന പാമരന്മാർ ഇനിയെങ്കിലും പരമമായ സത്യത്തെക്കുറിച്ചുള്ള അറിവും ആത്യന്തികമായ ദുഃഖമോചനവും ആത്മജ്ഞാനത്തിലൂടെമാത്രമേ സാദ്ധ്യമാവൂ എന്നു് അറിയുന്നത് നന്നു്.

ഈ ആത്മാവ് എല്ലാ നിരീശ്വരവാദികളിലും, ഈശ്വരവിശ്വാസികളിലുമുള്ള 'ഞാൻ' എന്ന ചൈതന്യമാണ്. 'ഞാൻ' എന്ന ഭാവം അഹങ്കാരമാണ്. ഈ ഞാനെന്ന ഭാവം കൊണ്ടാണ് 'ഞാൻ' എന്ന ചൈതന്യത്തെ മനസ്സിലാക്കുവാൻ വിതണ്ഡാവാദികൾക്ക് സാധിക്കാത്തതു്. അഹങ്കാരം കൈവെടിഞ്ഞ് വിനയപുരസ്സരം നാസ്തികർ അന്വേഷണം നടത്തട്ടെ, ഇന്നല്ലെങ്കിൽ നാളെ ആ ചൈതന്യത്തെ അവർ അറിയും, സംശയമില്ല.

# മഹാഭാരതവും, ഗീതയും

ആമുഖത്തിൽ ഭഗവദ്ഗീത ഇന്ത്യാചരിത്രത്തെ പ്രതികൂലമായി ബാധിച്ചുവെന്നും, അതുറംക്കൊള്ളുന്ന ആശയങ്ങറം എത്തു മാത്രം പ്രതിലോമപരമാണെന്നും വ്യക്തമാക്കാൻ താൻ ആശിക്കുന്നുവെന്നും ഇടമറുക് ഒരു സത്യം തുറന്നുപറഞ്ഞിട്ടുണ്ട്. തൻെറ ഉപബോധമനസ്സിൽ അള്ളിപ്പിടിച്ച ഒരു മതമൗലികതയുടെ തികട്ടിയരച്ചിലായി മാത്രമേ ആ അഭിപ്രായത്തെ അംഗീകരിയ്ക്കാനാവൂ. ചരിത്രത്തിൻെറ കുററി എ. ഡി., ബി. സി. ആണല്ലോ. അതിനു ചുററും തിരിയുന്ന വിദ്വാന്മാർ ബ്രിട്ടീഷുകാർ അടിമകറംക്കായി എഴുതിവച്ച ചരിത്രം സത്യമാണെന്ന് അംഗീകരിച്ചിട്ട് കാലം കുറെയായി. ക്രിസ്റ്റോഫർ അഷർ എന്ന പാതിരി ലോകമുണ്ടായിട്ട് 4004 കൊല്ലവും ചിലപാനവുമേ ആയിട്ടുള്ളു എന്നു പറഞ്ഞ പരമ്പരയ്ക്ക് ഗീതയും, രാമായണവും പ്രതിലോമകാരികറംതന്നെ. കാരണം, ഇന്ത്യയുടെ യഥാത്ഥ ചരിത്രം മഹാഭാരതത്തിലും, രാമായണത്തിലും, ഭാഗവതത്തിലും, മററു ഗ്രന്ഥങ്ങളിലും ഒളിഞ്ഞുകിടക്കുകയാണ്. അതു വല്ല പണ്ഡിതന്മാരും പുറത്തുകൊണ്ടുവന്നാൽ ഇടമറുകാദി ഉപരിവിപ്ലവ പണ്ഡിതന്മാരുടെ പൂച്ച് പുറത്താകും. ഇവരുടെ പൂച്ച് പുറത്താക്കാൻ ശ്രമിക്കുന്നവരെ ഇത്തരക്കാർ ഫണ്ടമെൻറലിസ്റ്റുകളെന്ന് താറടിക്കാൻ കിണഞ്ഞു പരിശ്രമിക്കുകയും ചെയ്യുന്നു.

ഹിന്ദുവർഗ്ഗീയതയെ പരിപോഷിപ്പിച്ച് ഇവിടെ കുഴപ്പം സൃഷ്ടിക്കാനാണ് ബ്രിട്ടീഷ്കാർ ഹിന്ദുക്കറംക്ക് പ്രോത്സാഹനം നൽകിയതു് എന്നു പറയുന്ന ഇടമറുകിൻെറ ചരിത്രപാണ്ഡിത്യം അതിവിശിഷ്ടംതന്നെ. ഇന്ത്യയിൽ ജനിച്ച ചില വ്യക്തികളുണ്ട്. അവർക്കിവിടുത്തെ പ്രാചീന ചരിത്രത്തോടൊ, സാഹിത്യത്തോടോ യാതൊരു ബഹുമാനവുമില്ല. അത്തരക്കാരെ നോക്കി പ്രൊഫസ്സർ മേക്സ്മുള്ളർ പറഞ്ഞതെത്ര ശരിയാണ്, നോക്കുക—

''തങ്ങളുടെ ഭൂതകാലത്തിലും, ചരിത്രത്തിലും, സാഹിത്യത്തിലും അഭിമാനമില്ലാത്ത ജനതയ്ക്ക് ദേശീയ സ്വഭാവത്തിൻെറ ആലംബം നഷ്ടപ്പെടുന്നു.''

ദാർശനികനായ ഡോക്ടർ രാധാകൃഷ്ണൻ ഗീതയെപ്പററി പറഞ്ഞ അഭിപ്രായം ശ്രീ. ഇടമറുക് തൻെറ വിമർശനത്തിലെ 20-ാം പേജിൽ കൊടുത്തതു് ചിന്തനീയമാണ്: ''ഗീതാസന്ദേശത്തിൻെറ വ്യാപ്തി സാർവ്വത്രികമാണ്. ജനസാധാരണമായ ഹിന്ദുമതത്തിൻെറ ദാർശനികാടിസ്ഥാനമാണതു്. വിമർശന

ത്തേക്കാളധികം വിശാലവീക്ഷണവും അഗാധമായ സംസ്കാര സമ്പത്തുമുള്ള ആളാണതിൻെറ കർത്താവ്''.

തുടർന്നുള്ള രണ്ടു് സുപ്രധാന വാക്യങ്ങൾ ഇടമറുക് വിട്ടുകളഞ്ഞിരിക്കുന്നു. എന്തിനു് എന്നു് മനസ്സിലാകുമ്പോൾ മാത്രമേ അദ്ദേഹത്തിൻെറ മനസ്സിലിരിപ്പു് നമുക്കു് മനസ്സിലാവുകയുള്ളു. അനുവാചകരുടെ ശ്രദ്ധക്കായി ആ രണ്ടു് വരികൾ ഞാൻ മൂലത്തിൽത്തന്നെ ഇവിടെ ഉദ്ധരിക്കട്ടെ.

"He does not lead a missionary movement, he addresses no sect, establishes no school; but opens the way to all the winds that blow".

(ഗീതാകർത്താവു് ഒരു മതപ്രചരണപ്രസ്ഥാനത്തെയല്ല നയിക്കുന്നതു്; ഒരു ജാതിസമ്പ്രദായത്തേയും അദ്ദേഹം അഭിസംബോധന ചെയ്യുന്നില്ല; ഒരു പുത്തൻകൂററിനേയും നടപ്പാക്കുന്നില്ല. എന്നാൽ, എല്ലാ സമ്പ്രദായങ്ങളിലേയും കാററുകൾക്കു് വീശുവാൻവേണ്ടി വഴി തുറന്നിടുകയും ചെയ്തിരിക്കുന്നു'')

(ഭാരതീയ തത്വചിന്ത. പേജ് 521)

ഈ സുപ്രധാനമായ വരികൾ ഇടമറുക് വിട്ടുകളഞ്ഞിരിക്കുന്നു. അതിനു് കാരണമെന്തു്? ബ്രാഹ്മണരെ ചീത്ത പറയുവാനാണു് അദ്ദേഹം ഈ അടവു് എടുത്തതെന്നു് വ്യക്തമാണു്. ഇടമറുക് പറയുന്നതു് ശ്രദ്ധിക്കുക; ''നശിച്ചുപോയ തങ്ങളുടെ പ്രാഭവം വീണ്ടെടുക്കാൻവേണ്ടി ബ്രാഹ്മണർ എഴുതിയുണ്ടാക്കിയ ഒരു കെട്ടുകഥയാണു് മഹാഭാരതകഥ''. (പേജ് 204)

''ഒരു ജാതിയേയും ഗീതാകർത്താവു് അഭിസംബാധനം ചെയ്യുന്നില്ലെന്നു്'' മഹാപണ്ഡിതനായ ഡോ: രാധാകൃഷ്ണൻ പറഞ്ഞതു് ശ്രീ. ഇടമറുക് സൌകര്യത്തിനുവേണ്ടി ഒളിപ്പിച്ചുകളഞ്ഞു. എന്തിനാണെന്നോ? അദ്ദേഹം തന്നെ തൻെറ പുസ്തകത്തിൻെറ അവസാനഭാഗത്തു് അതിനു് മറുപടി കൊടുത്തിട്ടുണ്ടു്. നോക്കുക: ''ഭഗവദ്ഗീത ഒരു വിശുദ്ധ ഗ്രന്ഥമല്ല, അതിൽ പുരോഗമനപരമായ ഒരാശയവുമില്ല. അതിഗഹനങ്ങളായ തത്വചിന്തയാണു് അതുൾക്കൊള്ളുന്നതെന്നു് പറയുന്നതു് ബ്രാഹ്മണരുടെ വെറും തട്ടിപ്പു പ്രചാരണമാണു്.'' (പേജ് 204)

ഇടമറുകിൻെറ പൂച്ചു് അയാളറിയാതെ പുറത്തായതു് നോക്കുക.

''ബ്രാഹ്മണമതം നശിക്കും, തുടർന്നു് ലോകമൊട്ടുക്കും ക്രിസ്തുമതം വ്യാപിക്കു''മെന്നു് പറഞ്ഞ അനൌപചാരിക ക്രിസ്ത്യൻ പുരോഹിതനായ മോണിയർ വില്യംസിൻെറ ആധുനിക പതിപ്പു് തന്നെ ഇടമറുകും. ഇടമറുക് പഴയ വീഞ്ഞു് പുതിയ കുപ്പിയിലൊഴിച്ചു എന്നുമാത്രം.

ഇടമറുകിൻെറ പുരോഗമന ചിന്ത പോയവഴി കാണണ്ടേ?

''അതിൽ (മഹാഭാരതത്തിൽ) പില്ക്കാലത്തു കൂട്ടിച്ചേർക്കപ്പെട്ട ഭഗവദ്ഗീത കൊലപാതകത്തിനു് ന്യായീകരണം നൽകുന്ന ഒരു ഗ്രന്ഥം മാത്രമാണു്''. (പേജ് 204)

വിപ്ലവപ്പാർട്ടിയുടെ കേന്ദ്രക്കമ്മററി അംഗവും, കേരള സ്റ്റേററ് സെക്രട്ടറിയുമായിരുന്ന ശ്രീ ഇടമറകാണു് ഇപ്പറയുന്നതെന്നു് നാം ഓർമ്മിക്കണം. ററ്സാർ ചക്രവർത്തിയുടെ കുടുംബാംഗങ്ങളെ മാത്രമല്ല നിരപരാധികളായ അസംഖ്യം കൊച്ചുകുഞ്ഞുങ്ങളേയും, ബാലികമാരേയും, വൃദ്ധന്മാരേയും കശാപ്പു ചെയ്ത ഒരു പ്രത്യയ ശാസ്ത്രത്തിൻെറ വക്താവു് ഇങ്ങിനെ പറയുമ്പോൾ ആക്കാണു് ചിരിവരാതിരിക്കുക. പഞ്ചതന്ത്രത്തിലെ ബകത്തിൻെറ വാക്കുകൾ ഓർമ്മവരുന്നു. 1986ൽ 'ഷൂർനാൽ ഡെസവാന്തെ' എന്ന മാസികയിൽ സഹൃദയപണ്ഡിതനായ ബാർത്താലോമെ സെയ്ൻറു് ഹിലേർ എന്ന ക്രിസ്തുമതപണ്ഡിതൻ മഹാഭാരതത്തെപ്പററി പറഞ്ഞിട്ടുള്ളതും ഇടമറുകു് പറഞ്ഞതും ഒന്നു് താരതമ്യപ്പെടുത്തിനോക്കുന്നതു് ഉചിതമായിരിക്കും. ഹിലേറുടെ വചനം ഇവിടെ ഉദ്ധരിക്കട്ടെ; ''ഒരു നൂററാണ്ടു് മുമ്പു് (1785ൽ) മഹാകാവ്യമായ മഹാഭാരതത്തിൽനിന്നും ഒരു ഭാഗം കൽക്കത്തയിൽ ശ്രീ. വിൽക്കിൻസ് പ്രസിദ്ധീകരിക്കുകയും, ഭഗവദ്ഗീത എന്ന ഉപാഖ്യാനത്തിലൂടെ അതിനെ വിശ്വവിഖ്യാതമാക്കുകയും ചെയ്തപ്പോൾ, ഗീതയിലെ അത്ഭുതമേധകണ്ടും, അതിൻെറ മഹിമാവുകണ്ടും ലോകമാകെ വിസ്മയീഭൂതമായി. മഹാഭാരതത്തിൻെറ വിഖ്യാതനായ ഗ്രന്ഥകർത്താവു് വ്യാസൻ ഹോമറേക്കാൾ എത്രയോ മഹാനാണെന്നു് തെളിയുകയും, സത്യമായും ഭാരതത്തെ ഗ്രീസിനേക്കാൾ ഉന്നതമായ സ്ഥലത്തു് സ്ഥാപിക്കുവാൻ പ്രേരിപ്പിക്കുന്നതിന്നു് ജനങ്ങൾക്കു് അധികം പ്രയാസമൊന്നുമില്ലാതെവരികയും ചെയ്തു. മനുഷ്യപ്രതിഭയുടേയും, ബുദ്ധിശക്തിയുടേയും അത്യുൽകൃഷ്ടമായ സ്മാരകമായി ഈ മഹത്തായ ഹിന്ദു ഇതിഹാസം ശങ്കാലേശമെന്യെ അംഗീകരിക്കപ്പെടുകയുംചെയ്തു.''

# ഗീതയും ദാരാശിക്കോവും

ഒരു സത്യക്രിസ്ത്യാനിയും, മതമൌലികത തീണ്ടിയിട്ടില്ലാത്തവരുമായ മിസ്സിസ് മേനിംഗ് എന്ന മഹിള ഗീതയെപ്പററി ഇങ്ങിനെ പറയുന്നു ;

''സംസ്കൃതഭാഷയിലെ പരമഗണനനീയങ്ങളായ കൃതികളിൽ ഒന്നാകുന്നു ഭഗവദ്ഗീത''

(എൻഷൻറ് ആൻറ് മിഡീവൽ ഇന്ത്യ,
വാള്യം 1 പേജ് 114)

വിഖ്യാത ചരിത്രപണ്ഡിതനായ ജോൺസ്റ്റുവാർട്ട്മിൽ ഭാരതീയ സംസ്ക്കാരത്തെപ്പററി പറഞ്ഞതു് ആധുകന്മാർ വായിച്ചു പഠിക്കുന്നതു നല്ലതായിരിക്കും.

''പരിഷ്ക്കാരം എന്നു പറയുന്നതു് ഇംഗ്ലണ്ടും ഇന്ത്യയും തമ്മിലുള്ള വ്യാപാരച്ചരക്കാണെങ്കിൽ, അതു് ഇന്ത്യയിൽനിന്നും ഇംഗ്ലണ്ടിൽ ഇറക്കുമതി ചെയ്താൽ അതുകൊണ്ടു് ഇംഗ്ലണ്ടിനു വലിയ ലാഭമുണ്ടാകുമെന്നു് എനിക്കു് ബോദ്ധ്യം വന്നിരിക്കുന്നു.''

(ഇന്ത്യാ ചരിത്രം വോള്യം_1 പേജ്; 371)

പക്ഷെ ഇന്ത്യക്കാരനായ, ഇടമറുക് പറയുന്നു, ''ഭാരതത്തിന്നു് സാംസ്കാരികമേന്മയുണ്ടായിരുന്നില്ല'' എന്നു്. ഭഗവദ്ഗീതക്കു് ഇപ്പോഴുള്ള പ്രശസ്തിയുടെ പ്രധാന കാരണം ബ്രിട്ടീഷുകാരാണെന്നു് 1977_ൽ ഡൽഹിലേക്കു് താമസം മാററിയപ്പോഴേ ശ്രീമാൻ ഇടമറുകറിഞ്ഞിട്ടുള്ളു. ഇന്ത്യയിലെ ഗീതാഭക്തന്മാരിൽ പലർക്കും അതറിയില്ല എന്നു അദ്ദേഹം പറഞ്ഞതു് മറെറാരു മഹാത്ഭുതംതന്നെ. വേദങ്ങളും, ഉപനിഷത്തുകളും, പുരാണങ്ങളും തുടങ്ങിയ ഭാരതീയ മതഗ്രന്ഥങ്ങളുടെ മഹത്വം പുറത്തുകൊണ്ടുവരുന്നതിന്നു് ആദ്യം ശ്രമിച്ചതു് ഇടമറുക് പറയുന്നതുപോലെ, ബ്രിട്ടീഷുകാരല്ല. ഇദംപ്രഥമമായി ഉപനിഷത്തുകളേയും മററും ഫാർസിയിലേക്കു തർജ്ജിമ ചെയ്തതു് ഷാജാഹാൻെറ കാലഘട്ടത്തിലാണ്. അതാകട്ടെ ഷാജഹാൻചക്രവർത്തിയുടെ ഋഷിതുല്യനായ ദാരാശിക്കോഹ് എന്ന പുത്രനമായിരുന്നു. അതു് അകേൽ ദൂ പെറോങ് എന്ന ഫ്രഞ്ചു് പണ്ഡിതൻ ലത്തീൻ ഭാഷയിലേക്കു് 'ഔപനിഖേത്' എന്ന പേരിൽ പ്രസിദ്ധപ്പെടുത്തി. അതു വായിച്ച ഷോപ്പൻഹേർ എന്ന ജർമ്മൻ തത്വചിന്തകൻ വിസ്മയംപൂണ്ടു. ''എൻെറ ജീവിതത്തിലെ സമാശ്വാസവും, മരണത്തിലെ മോക്ഷവുമാണ്'' ഈ ഗ്രന്ഥമെന്നു് അദ്ദേഹം ഉൽഘോഷണം നടത്തി. ഈ ഉൽഘോഷണം പാശ്ചാത്യലോകത്തെയാകെ പിടിച്ചുകിലുക്കി. പക്ഷെ മത

മൌലികവാദികഠംക്കു് ഹാലിളകി. ആ പരമ്പരയെയാണു് ഇടമറുകം അനുസരിക്കുന്നതു്.

ഈ ചരിത്രമൊന്നുമറിയാതെ ഇടമറുക് പറയുന്നു: ''ഭഗവദ് ഗീതയ്ക്കു് ഇപ്പോഴുള്ള പ്രശസ്തിയുടെ കാരണം ബ്രിട്ടീഷുകാരാണെന്നുള്ളതു് ഗീതാഭക്തന്മാരിൽ പലക്കം അറിയില്ല'' എന്നു്.

നക്ഷത്രശബ്ദത്തിനു് 'സ്റ്റാർ' എന്നുമാത്രം അർത്ഥം പഠിച്ച ഇടമറുക് ഗീതാകാരനെ ആക്ഷേപിക്കുന്നു. സംസ്കൃതശബ്ദങ്ങഠം ഗുരുമുഖത്തിൽ നിന്നും ഒട്ടും അഭ്യസിക്കാത്തതുകൊണ്ടുവന്ന പ്രമാദമാണതു്.

അഷ്ടാദ്ധ്യായിയിലെ ആറാം അദ്ധ്യായത്തിലെ മൂന്നാം പാദത്തിൽ ഒരു സൂത്രമുണ്ടു്. 75_ാമത്തെ സൂത്രം. സൂത്രമിതാണു്:

''നഭ്രാൺ നപാന്ന വേദാ നാസത്യാ
നമുചിനകുല നഖ നപുംസക
നക്ഷത്ര നക്ര നാകേഷു പ്രകൃത്യാഃ''

ഈ സൂത്രമനുസരിച്ചു് ഗ്രഹം എന്നും നക്ഷത്രത്തിനർത്ഥമുണ്ടു്. ഇംഗ്ലീഷിലെ സ്റ്റാർ എന്നു മാത്രമല്ല അർത്ഥമുള്ളതു്. (നോക്കുക ഡിക്ഷണറി ഓഫ് പാണിനി പേജ് 326)

ഇതൊന്നും പഠിക്കാതെ ''നക്ഷത്രാണാമഹം ശശി'' എന്ന ഗീതാകാരൻെറ ആലങ്കാരികവചനമെടുത്തു് മഹാശാസ്ത്രജ്ഞനെപ്പോലെ ഇടമറുക് പറയുന്നു: ''ശ്രീകൃഷ്ണൻ എന്ന കഥാപാത്രത്തെ സൃഷ്ടിച്ച കവിക്കു് അത്രയേ അക്കാര്യത്തിൽ അറിവുണ്ടായിരുന്നുള്ളു.'' (പേജ് 134)

അർത്ഥാലങ്കാരങ്ങഠംപോലും ശരിക്കുപഠിക്കാത്ത ഒരാഠം ഗീതയെപ്പോലുള്ള ഒരു മഹാഗ്രന്ഥത്തെ വ്യാഖ്യാനിച്ചാൽ എങ്ങിനെ ഇരിക്കും എന്നതിനുള്ള അനുപമമായ ഉദാഹരണമാണു് ''ഭഗവദ് ഗീത—ഒരു വിമർശനപഠനം'' എന്ന പുസ്തകം. ഇതു വായിച്ചപ്പോഠം വോഠംട്ടെയർ എന്ന മഹാൻ പറഞ്ഞ സത്യമാണു് എനിക്കോർമ്മവന്നതു്. ഇടമറുകിനെപ്പോലെതന്നെ ചില പാതിരികളും ഭാരതീയ ആചാരങ്ങളേയും, ശാസ്ത്രങ്ങളേയും, ആശയങ്ങളേയും, ആരാധനകളേയും വികൃതമായി വ്യാഖ്യാനിച്ചു് യൂറോപ്പിൽ പരത്തുവാൻ ശ്രമിച്ചു. അവരെപ്പററി വോഠംട്ടെയർ ഇങ്ങിനെ പറയുന്നു: ''ഇന്ത്യക്കാരുടെ കീഴ്വഴക്കങ്ങഠം, ശാസ്ത്രങ്ങഠം, അഭിമതങ്ങഠം, സ്വഭാവങ്ങഠം, ആരാധന എന്നിവയെപ്പററി പരമാബദ്ധമായ ധാരണയിലാണു് അവരകപ്പെട്ടതു്. അവർ യൂറോപ്പിലേയ്ക്കയച്ചതന്ന വിവരണങ്ങഠം വിചിത്രങ്ങളായിരുന്നു. ഓരോ വിഗ്രഹത്തേയും ഓരോ ചെകുത്താനാ

യും. ഓരോ പ്രാൎത്ഥനാസമ്മേളനത്തേയും ശാബ്ദാത്തായും, പ്രതീകമായ ഓരോ രൂപവും ഉറുക്കുകെട്ടായും, ഓരോ ബ്രാഹ്മണനേയും ആഭിചാരിയായും ആ വിവരണങ്ങൾ ചിത്രീകരിച്ചു. അങ്ങനെ അവയാകട്ടെ അവസാനമില്ലാത്ത പ്രലപനങ്ങൾക്ക് വിഷയമാക്കിത്തീക്കുകയും ചെയ്തു.'' (അടിമത്വത്തിന്റെ ദുഷ്ഫലങ്ങൾ യൂറോപ്യന്മാരുടെ തെററുകൾ)

പ്രതീകങ്ങളേയോ, അഭിധ, ലക്ഷണ, വ്യഞ്ജന എന്നീ ശബ്ദശക്തികളേയോ അറിയാത്ത ജ്ഞാനലവദുർവ്വിദഗ്ദ്ധന്മാരെപ്പററിയാണ് വോൾട്ടേയർ വിവരിച്ചതു്. പണ്ഡിതന്മാരേവരും മുക്തകണ്ഠം പ്രശംസിച്ച ഗ്രന്ഥമാണ് ഭഗവദ്ഗീതയെന്നു മഹാപുരുഷന്മാർ പറയുമ്പോൾ, ശ്രീ. ഇടമറുക് പറയുന്നതു് ''ഈ ഗ്രന്ഥമുൾക്കൊള്ളുന്ന തത്വചിന്ത ഇവിടെ വളരുന്നപക്ഷം അതു ഹിന്ദു ഖൊമേനിമാരെ സൃഷ്ടിച്ചു എന്നു വരും.'' മതമൌലികതയുടെ ഭീകരമായ പേടിസ്വപ്നം എന്നുമാത്രമെ ഇതിനെ കണക്കാക്കാൻ പററൂ.

# ധർമ്മക്ഷേത്രം

ധർമ്മക്ഷേത്രവും, കുരുക്ഷേത്രവും രണ്ടും മനുഷ്യമനസ്സിലുണ്ട്. ധർമ്മക്ഷേത്രം നന്മയുടേയും, സ്നേഹത്തിന്റേയും പ്രതീകമാകുന്നു. കുരുക്ഷേത്രം, തിന്മയുടേയും, ശത്രുതയുടേയും പ്രതീകവും. നല്ല ചിന്തകൾ ശക്തിമത്തായിത്തീരണം, ചീത്ത വിചാരങ്ങൾ അകലണം എന്നാണ് ഭഗവദ്ഗീത ഉപദേശിക്കുന്നത്. നന്മയും, തിന്മയും തമ്മിൽ എന്നും മഹാഭാരതയുദ്ധമുണ്ടായിട്ടുണ്ട്, ഇന്നും അതുണ്ടാകുന്നു. 1917_ലെ റഷ്യൻ വിപ്ലവവും അതുതന്നെ. കൌരവന്മാരുടെ മറ്റൊരു രൂപമായിരുന്നു സ്സാർ ചക്രവർത്തിയും കൂട്ടരും. ആ ചക്രവർത്തിയുടെ ദുർഭരണത്തിനെതിരായി പാവപ്പെട്ട റഷ്യൻ ജനത മഹാഭാരതയുദ്ധം നടത്തി, സ്വാതന്ത്ര്യം നേടിയെടുത്തു. പക്ഷെ, ആ വിപ്ലവത്തിനും ശ്രീകൃഷ്ണഭഗവാൻ നയിച്ച വിപ്ലവത്തിനും തമ്മിൽ വലിയ അന്തരമുണ്ട്.

റഷ്യയിൽ നടന്നതു് തൊഴിലാളിവർഗ്ഗ വിപ്ലവമായിരുന്നു. മറിച്ച് മഹാഭാരതയുദ്ധം തൊഴിലില്ലാത്ത പാവങ്ങളും സാമന്തന്മാരും, ചക്രവർത്തിമാരുടെ വർഗ്ഗവും തമ്മിലായിരുന്നു. ധർമ്മപുത്രർ തുടങ്ങിയവർ യാതൊരു തൊഴിലും കിട്ടാതെ പട്ടിണികിടന്ന് കാട്ടിൽ വിഷമിച്ചുകൊണ്ട് ജീവിച്ച പാവങ്ങളായിരുന്നു. തൊഴിലാളികൾക്ക് ചുരുങ്ങിയ കൂലിയെങ്കിലും കിട്ടിയിരുന്നു. പക്ഷെ, ധർമ്മപുത്രർ, ഭീമൻ, അർജ്ജുനൻ, നകുലൻ, സഹദേവൻ എന്നിവർക്ക് തലചായ്ക്കാൻ ഇടമുണ്ടായിരുന്നില്ല. നഗ്നത മറയ്ക്കാൻ വസ്ത്രമുണ്ടായിരുന്നില്ല, വിശപ്പടക്കാൻ ഭക്ഷണം കിട്ടിയിരുന്നില്ല. ഏതു നിമിഷവും മരണം അവർക്ക് നേരെ വാപിളർന്നുനിന്നു. ആ പാവങ്ങളുടെ അചഞ്ചലനായ നേതാവായിരുന്നു ശ്രീകൃഷ്ണഭഗവാൻ. ആ ഭഗവാൻ ഭീരുവായിരുന്നില്ല. സ്വന്തം നാട്ടിൽ വിപ്ലവം നടന്നുകൊണ്ടിരുന്നപ്പോൾ വിദേശീയരായ നേതാക്കൾ ഒളിവിലും, വിദേശങ്ങളിലുമായിരുന്നു. പക്ഷെ, ഏഴകളുടെ നേതാവായ ഭഗവാൻ യുദ്ധക്കളത്തിന് നടുവിൽ ഒരു വണ്ടിക്കാരനായി സാധുജനസേവനമനുഷ്ഠിച്ചു.

വാഗ്ഭടാനന്ദ ഗുരുദേവൻ അദ്ദേഹത്തിന്റെ ഭഗവദ്ഗീതാ വിമർശനത്തിൽ ഇങ്ങിനെ പറയുന്നു: ''ലോകത്തിൽ ക്ഷോഭങ്ങളൊതുങ്ങിയ അവസരം ഉണ്ടായിരിയ്ക്കുകയില്ല. സുഖദുഃഖാദികൾ ഇടകലർന്നു പ്രക്ഷോഭിച്ചുകൊണ്ടിരിയ്ക്കുന്നതു് ലോകത്തിന്റെ സഹജമായ ഒരു സ്വഭാവമാകുന്നു. അതുകൊണ്ട് ആ വക സാഹസങ്ങളുടെ ഇടയിൽക്കൂടിത്തന്നെ ശാശ്വതങ്ങളായ ധർമ്മാദർശങ്ങളെ സ്വീകരിച്ച് ജീവിതോദ്യമത്തെ നിർവ്വഹിച്ച

കൊള്ളുവിൻ! എന്നാണ് അപ്രകാരം ചൂണ്ടിക്കാണിച്ചുകൊണ്ട് ഗീതാകാരൻ നമ്മോട് രഹസ്യമായി ആദേശിയ്ക്കുന്നത്. അത്രയുമല്ല പാണ്ഡവസൈന്യത്തിൻെറ മുന്നണിയിൽ കുതിരകളെ കൂട്ടിയിണക്കിയ മനോഹരമായ ഒരു രഥത്തെ ഗീതാകാരൻ നമുക്ക് ചൂണ്ടിക്കാണിച്ച് തരുന്നു. ആ രഥത്തിൻെറ മുൻവശത്തു പെട്ടിപ്പലകമേൽ കുതിരകളുടെ കടിഞ്ഞാൺ കെട്ടിപ്പിടിച്ച് ചമ്മട്ടിയും കയ്യിൽ ധരിച്ചുകൊണ്ട് മന്ദസ്മിത മനോഹരമുഖനായ ഒരാാം ഇരിക്കുന്നതായി നാം കാണുന്നു. ഹാ! അതാരാണ്? അതല്ലെ ഭഗവാൻ ശ്രീകൃഷ്ണൻ. ആശ്ചര്യം.''

(അഭിനവകേരളം. പേജ് 123)

തുടർന്ന് വാഗ്ഭാടാനന്ദഗുരുദേവൻ പറയുന്നതിൻെറ ആശയം ഇതാണ്. യദുവംശമുക്താമണിയായ ആ മഹാപുരുഷനെ കർമ്മികാ ദൈവമെന്നും, യോഗികാ മഹായോഗിയെന്നും ജ്ഞാനികാ ആദ്യജ്ഞാനിയെന്നും, അവതാരപുരുഷനെന്നും ആഹ്വാനം ചെയ്യുന്നു. ആ ദിവ്യപുരുഷൻ യുദ്ധക്കളത്തിൽ വെറുമൊരു വണ്ടിക്കാരൻെറ ജോലി നിർവ്വഹിയ്ക്കുന്നു.

ഭീരുക്കളുടെ പാരമ്പര്യമുള്ള ഒന്നല്ല മഹാഭാരതം. അതു് നമ്മുടെ ഗീതാവിമർശകന്ന് മനസ്സിലാവുകയില്ല. കാരണം, അദ്ദേഹത്തിൻെറ പാരമ്പര്യം മറ്റൊന്നാണെന്ന് അദ്ദേഹത്തിൻെറ വിമർശനം തന്നെ തെളിയിച്ചിട്ടുണ്ട്. വിപ്ലവരാഷ്ട്രീയക്കാരൻ കൊലപാതകത്തെ വെറുക്കുമോ? വെറുക്കുമെന്ന് പറയുന്നതു് ശരിയാണോ? 'ഭഗവദ്ഗീത കൊലപാതകത്തിന്ന് ന്യായീകരണം നല്കുന്നു' എന്നു പറയുമ്പോാ വിമർശകൻ ഈ മനോഭാവമാണ് പ്രകടമാക്കിയതു്. ഭഗവദ്ഗീത ശരിയ്ക്ക് പഠിച്ചവന്ന് മാത്രമെ, നിർഭയനായി അനീതിയോടും, മുതലാളിത്തദുർഭരണങ്ങളോടും വിപ്ലവത്തിന്ന് ആഹ്വാനം ചെയ്യാൻ പററു. നമ്മുടെ മനസ്സിലെ ദുർവാസനകളുമായി സന്ധിയില്ലാത്ത സമരം ചെയ്യുവാൻ അർജ്ജുനനിലൂടെ ഭഗവാൻ ഉപദേശിയ്ക്കുന്നതു് മനുഷ്യരാശിയെയാണ്. ഇതൊന്നും മനസ്സിലാക്കുകയോ, വിവരമുള്ളവരോട് ചോദിച്ച് പഠിയ്ക്കുകയോ ചെയ്യാതെ ഗീതാവിമർശകൻ ആവത്തിച്ച് പറയുന്നു ''നശിച്ചുപോയ തങ്ങളുടെ പ്രാഭവം വീണ്ടെടുക്കാൻ വേണ്ടി ബ്രാഹ്മണർ എഴുതിയുണ്ടാക്കിയ ഒരു കെട്ടുകഥയാണ് മഹാഭാരതകഥ. അതിൽ പിൽക്കാലത്തു് കൂട്ടിച്ചേർക്കപ്പെട്ട ഭഗവദ്ഗീത കൊലപാതകത്തിന്ന് ന്യായീകരണം നല്കുന്ന ഒരു ഗ്രന്ഥം മാത്രമാണ്,''

(ഭാ. വി. പ. പേ. 204)

ഗീതാവിമർശകൻെറ കണ്ടുപിടുത്തം അപാരംതന്നെ. വേദവ്യാസനാണ് മഹാഭാരതമെഴുതിയതെന്നാണ് ഭാരതീയരായ

നാമൊക്കെ പഠിച്ചിട്ടുള്ളതു്. അദ്ദേഹമാണെങ്കിൽ മുക്കുവത്തി യുടെ മകനും. വ്യാസൻെറ അച്ഛനോ? പറയിപെററ പരാശ രമഹർഷിയും. എന്നാൽ ഇടമറുകിനു് ഈ ബ്രാഹ്മണവിരോധം എവിടെനിന്നു കിട്ടി? പറയാം. യൂറോപ്പിൽ പത്തൊൻപതാം നൂററാണ്ടിൽ, ഉദാരമതികളായ ക്രിസ്തുമത പണ്ഡിതന്മാർ, ഹിന്ദു മതത്തെയും, ബ്രാഹ്മണത്വത്തേയും വാനോളം വാഴ്ത്തുകയുണ്ടാ യി. അതുകണ്ടു് അന്നത്തെ ചില ക്രിസ്തുമത മൌലികവാദി കൾക്കു് ഹാലിളകി. ഈ ബ്രാഹ്മണത്വം നശിക്കണമെന്നും, ലോക മൊട്ടുക്കും ക്രിസ്തുമതം മാത്രമെ വ്യാപിക്കുകയുള്ളു എന്നും പറ ഞ്ഞു് അവർ ഹിന്ദുമതത്തിനു് നേരെ ആയുധമെടുത്തു. ആ യുദ്ധ മാണ് അവരുടെ വേദപരിഭാഷകളിലും മററും നാം കാണുന്നതു്. ആധുനികരെന്നു പറഞ്ഞു് ഞെളിഞ്ഞുനടക്കുന്ന ചില വിദ്വാന്മാർ ആ മതമൌലികവാദികളുടെ പഴയ പാദുകകൾ തലയിൽവെച്ചു് നടക്കുന്നതു് കാണാനാണ് ബഹുരസം. ക്രിസ്തുമതമൌലിക വാദികൾ ഭാരതീയ ഋഷിമാർക്കും, ബ്രാഹ്മണർക്കും ചില ജാത കക്കുറിപ്പുകൾ എഴുതിവെച്ചിട്ടുണ്ടു്. അതാണു് അവരുടെ പ്രാ ചീനഭാരതചരിത്രം. ഈ ചരിത്രമെഴുത്തിനു് ചില യുക്ത്യാഭാ സങ്ങളും അവർ ഉന്നയിച്ചിട്ടുണ്ടു്. അവയിൽ ചിലതു് ഇനിപ്പറ യുന്നവയാണു്.

1. പ്രക്ഷിപ്തവാദം, 2. ഭാരതീയ ഋഷിമാർക്കു് ചരിത്രം അറിഞ്ഞുകൂടാ, 3. ഇന്ത്യയിൽ ശാസ്ത്രസാഹിത്യം ഉണ്ടായിരു ന്നില്ല, 4. ഇന്ത്യക്കാർക്കു് കാലഗണിതം ഉണ്ടായിരുന്നില്ല, 5. ഭാ രതീയ ഋഷിമാർ നിരീശ്വരന്മാരായിരുന്നു എന്നിത്യാദികൾ.

തങ്ങളുടെ അഭിപ്രായങ്ങൾ പാമരന്മാരുടെ മസ്തിഷ്ക്ക ത്തിൽ ചെലുത്താൻ ചെകുത്താൻെറ നൈപുണ്യത്തോടെ അവർ ശ്രമിച്ചുനോക്കി. ആ പാഷണ്ഡന്മാർ പറഞ്ഞുവെച്ച ഛലവാദ ങ്ങൾ സത്യമായി നണ്ണി നമ്മുടെ ചില ആധുനികന്മാർ ചരിത്ര ങ്ങളും, വിമർശനങ്ങളുമെഴുതുന്നു. ഗീതാവിമർശനപാഠകൻ ഏ തെല്ലാം പാശ്ചാത്യ കോവിദന്മാരിൽനിന്നാണു് ആശയങ്ങൾ സ്വീകരിച്ചിട്ടുള്ളതെന്നു് കണ്ടുപിടിയ്ക്കുന്നതും രസാവഹമാണു്.

ക്രിസ്തുമതമൌലികവാദികൾ ഭഗവദ്ഗീതാ ശ്ലോകങ്ങളൊ ക്കെ പ്രക്ഷിപ്തമാണെന്നു് പറഞ്ഞതു് അതിലെ ശാസ്ത്രീയമായ മഹാ തത്വങ്ങൾ കണ്ടിട്ടാണു്. ഭാരതീയർ അടിമകളായിരുന്നി ല്ലേ? മെക്കോളേപ്രഭുവിന്നതു് സഹിയ്ക്കുമോ? പക്ഷെ ഇടമറുകു് ആ സത്യം മനസ്സിലാക്കിയിട്ടല്ല പ്രക്ഷിപ്തവാദം കൊണ്ടുവരുന്നതു്. തൻെറ ഗീതാവിമർശനപഠനംപോലെതന്നെ അന്തസ്സാരവിഹീ നമാണ് ഭഗവദ്ഗീത എന്ന തെററിദ്ധാരണകൊണ്ടുതന്നെയാ ണു് അദ്ദേഹം ഗീതയെ നിന്ദിയ്ക്കുന്നതു് എന്നതു് സ്പഷ്ടമാണു്.

ആധുനികനെന്നും, പുരോഗമനവാദിയെന്നും പറഞ്ഞു നടക്കുന്ന ഒരു വ്യക്തി മെക്കോളേപ്രഭുവിൻേറയും, മതമൌലികവാദികളുടേയും ജീർണ്ണിച്ച ആശയവും പൊന്തിച്ചുകൊണ്ടുവരുന്നതു് കാണാൻ ബഹു തമാശയായിട്ടുണ്ടു്.

ധൃതരാഷ്ട്രർ എന്ന കഥാപാത്രത്തെപ്പോലെയാണു് നമ്മുടെ ഗീതാവിമർശകനും ഭഗവദ്ഗീതയെ സമീപിയ്ക്കുന്നതു്. രാഷ്ട്രത്തെ കൈവശപ്പെടുത്തിയവനാണല്ലോ ധൃതരാഷ്ട്രർ. അദ്ദേഹം അന്ധനുമാണു്. രാഷ്ട്രാധികാരം കയ്യിൽ കിട്ടിയാൽ ആരും അന്ധനാകും എന്നാണു്'' വ്യാസഭഗവാൻ സൂചിപ്പിക്കുന്നതു്. പ്രശസ്ത പണ്ഡിതനായ 'എഡ്‌വിൻ ആർനോൾഡ്'', 'സ്വർഗ്ഗഗീതം' എന്നാണു് ഗീതയെ വിളിച്ചതു്. ആ ഗീതോപദേശം മുഴുവനും കേട്ടുകഴിഞ്ഞപ്പോൾ, അർജ്ജുനനു് എല്ലാ സംശയങ്ങളും തീരുന്നു. അയാൾ കർത്തവ്യനിർവ്വഹണത്തിനായി എഴുന്നേല്ക്കുന്നു. പക്ഷെ, ഈ ഉപദേശമെല്ലാം കേട്ട ധൃതരാഷ്ട്രർ അനങ്ങുന്നില്ല, ഒരു മറുപടിയും പറയുന്നില്ല. അതിനർത്ഥം ഗീതോപദേശം അയാൾക്കു് മനസ്സിലായില്ലെന്നാണോ? അല്ല, അയാളിലെ നീചനായ മനുഷ്യൻെറ, അധമമായ അപകർഷബോധം അദ്ദേഹത്തെ ഒന്നും പറയുവാൻ അനുവദിച്ചില്ല. ഗീതാ വിമർശനപാഠനക്കാരനാകട്ടെ പത്തടി മുമ്പോട്ടു് വെച്ചുകൊണ്ടു്, ''ഗീത കൊലപാതകത്തിനു് ന്യായീകരണം നൽകുന്ന ഒരു ഗ്രന്ഥം മാത്രമാണെന്നു്'' കുഞ്ഞാടുകൾക്കു് സ്റ്റഡിക്ലാസ്സു് കൊടുക്കുന്നു. അദ്ദേഹം പറയുന്നതുകേട്ടാൽ, കൊലപാതക രാഷ്ട്രീയത്തെ വെറുക്കുന്ന ഒരാളുടെ അഭിപ്രായമാണിതെന്നു് തോന്നും അതുപോകട്ടെ, ഗീതയിലെ ആദ്യ ശ്ലോകത്തിൽതന്നെ ന്യൂട്ടൻെറ ചലനനിയമവും, വിദ്യുൽകാന്ത നിയമവും, മാനസികമായ ചലനവിജ്ഞാനവും ഉൾക്കൊള്ളുന്നുണ്ടു് എന്നു് ഗീതാവിമർശകന്നു് മനസ്സിലാകാതിരുന്നതിനു് കാരണമുണ്ടു്. അദ്ദേഹത്തിനു് സംസ്കൃതഭാഷയും, ഭാരതീയ തത്വചിന്തയും. ആധുനിക ശാസ്ത്രനിയമങ്ങളും ശരിയ്ക്കു് അറിഞ്ഞുകൂടാ. ''ഗീതാവിമർശനപഠനം'' തന്നെ അതു് തെളിയിച്ചുകൊണ്ടു് ചരിത്രം സൃഷ്ടിച്ചുകഴിഞ്ഞിരിക്കുന്നു.

ഭഗവദ്ഗീതയ്ക്കു് ഏതോ ഒരു സായിപ്പു് (ആളുടെ പേർ വിമർശകൻ പറഞ്ഞിട്ടില്ല. ക്രിസ്തുമതമൌലികവാദിയാണെങ്കിൽ പൂച്ചു് പുറത്താകുമല്ലോ) എഴുതിയ പരിഭാഷ ലണ്ടനിൽ അടിച്ചതു് വായിച്ചു്, അദ്ദേഹത്തിൻെറ അഭിപ്രായങ്ങളെഴുതി സ്വരൂപിച്ചിട്ടു് ഉണ്ടായ ഫലമാകുന്നു, ''ഭഗവദ്ഗീത ഒരു വിമർശനപഠനം''. അതിൽനിന്നും ഗീതാഭക്തന്മാർക്കു് ഒന്നുംതന്നെ പഠിക്കാനില്ല.

# ഗീതയും, മനശ്ശാസ്ത്രവും

ഭഗവദ്ഗീതയിൽ സംഭീതനും, വിഷാദഭരിതനുമായി അർജ്ജുനൻ നിൽക്കുന്നതു് നാം കാണുന്നു. അയാളുടെ മനസ്സ് ക്ഷുബ്ധവുമായിരിക്കുന്നു. അതു് അയാളുടെ ശരീരത്തെയാകമാനം വിറപ്പിക്കുന്നു. ശ്രീകൃഷ്ണഭഗവാൻ അർജ്ജുനന്റെ മനസ്സിനെ വശീകരിക്കുന്നു, അയാളുടെ മനസ്സ് ധ്രുവീകൃതമായിത്തീരുന്നു. അയസ്കാന്തംകൊണ്ടു് ലോഹത്തെ എന്നപോലെ, ഭഗവാൻ അർജ്ജുനന്റെ മനസ്സിനെ ഹഠാദാകർഷിച്ചുകഴിഞ്ഞു. നിർജ്ജീവമായ ആ ചേതസ്സ് സജീവവും ക്രിയാനപ്രീതവുമായി.

ബാഹ്യലോകവും മാനസികമണ്ഡലവും തമ്മിൽ വലിയ അന്തരമുണ്ടു്. ഈ അന്തരം, വ്യാപ്തി, അവ്യാപ്തി എന്നിവയിൽ ഊന്നിനിൽക്കുന്നു എന്നു ആധുനികശാസ്ത്രത്തിന്റെ പിതാവായ ഡെയ്ക്കാർട്ടെ പറയുന്നു. വ്യാപ്തി അതായതു് വ്യാപിപ്പിക്കുക എന്ന ഗുണം ദ്രവ്യങ്ങൾക്ക് സഹജമായുണ്ടെന്നു് അദ്ദേഹം കണ്ടുപിടിച്ചു. വ്യാപ്തി ബാഹ്യദ്രവ്യങ്ങളുടെ ആത്യന്തികമായ ഗുണമാകുന്നു. അവയ്ക്കു വ്യാപിക്കേണമെങ്കിൽ ഈശ്വർ അനുപേക്ഷണീയമാണെന്നും അദ്ദേഹം തിരിച്ചറിഞ്ഞു. ഈശ്വറിനെ അദ്ദേഹം ആവിഷ്കരിച്ചതു് വേഗത, ഭാരം എന്നിവയെപ്പററിയുള്ള ചോദ്യങ്ങൾക്ക മറുപടി പറയാനാണെന്നും, ഈശ്വർ എന്നൊന്നില്ലെന്നും പറയുന്ന ശാസ്ത്രജ്ഞന്മാരുണ്ടു്. (ഇത്തരം പരസ്പര വൈരുദ്ധ്യങ്ങളുടെ ഒരു കൊട്ടുമുടിയാണ് ആധുനിക ശാസ്ത്രം എന്നു് ശ്രീമാൻ ഇടമറുകിന്നറിയില്ല). ഡെയ്ക്കാർട്ടെയുടെ ഈയൊരു ചിന്താഗതിയെ ന്യൂട്ടൻ അപഗ്രഥനം ചെയ്തിട്ടുണ്ടു്. ആ അപഗ്രഥനവും ശാസ്ത്രീയപ്രാധാന്യമർഹിക്കുന്നില്ലെന്നാണ് ചില ആധുനിക ശാസ്ത്രജ്ഞന്മാർ പറയുന്നതു്,

ഡെയ്ക്കാട്ടെ നടത്തിയ ഗവേഷണത്താൽ വ്യാപ്തിയോടു കൂടിയ ബാഹ്യലോകവും വ്യാപ്തിയില്ലാത്ത മാനസികലോകവും തമ്മിലുള്ള ഭേദം വ്യക്തമായിവന്നു. ഈ ഭേദം വളരെയേറെ മാഹാത്മ്യം അർഹിക്കുന്നു, മനുഷ്യനു് മനസ്സ് എന്നൊന്നുണ്ടു് എന്നുള്ള സത്യം പാശ്ചാത്യശാസ്ത്രലോകത്തിൽ, ഡെയ്ക്കാട്ടെ തെളിയിച്ചു. തനിക്കു് ആത്മാവു് ഉണ്ടെന്നും ആ ശാസ്ത്രജ്ഞൻ പ്രഖ്യാപിച്ചു. അങ്ങിനെയാണു്, അദ്ദേഹത്തിന്റെ പ്രസിദ്ധമായ "Cogito, ergo, sum" അതായതു് ''ഞാൻ ചിന്തിക്കുന്നു, അതുകൊണ്ടു്, ഞാൻ ഉണ്ടു്'' എന്ന സിദ്ധാന്തം പ്രകാശിതമായതു്. ''ഞാൻ'' എന്ന ചൈതന്യം ഉപയോഗിക്കുന്ന മനസ്സെന്ന ഉപകരണത്തിന്നു് വ്യാപ്തിയില്ല എന്നു് ഡെയ്ക്കാട്ടെ വിശ്വസിച്ചു. ബഹിരാകാശവ്യാപ്തി മനസ്സിന്നു് ഇല്ല, ബഹിരാകാശ

വ്യാപ്തി എന്ന ഗുണമൊഴിച്ച് മററുള്ള പല അപ്രധാനഗുണങ്ങളും മനസ്സിനുണ്ട് എന്നദ്ദേഹം തെളിയിച്ചു. മനസ്സും ദ്രവ്യവുമായുള്ള വ്യത്യാസം ഇന്നതാണെന്ന് പരിപൂർണ്ണമായും ആ ശാസ്ത്രപിതാവ് പ്രതിപാദിച്ചിട്ടുണ്ട്. പക്ഷെ പ്രശ്നം അവിടെയും നിന്നില്ല.

മനസ്സിൽ അനുഭൂതികൾ ഉണ്ടാകുന്നു, സംവേദനങ്ങളുണ്ടാകുന്നു. ''മനസ്സിൽ ബാഹ്യദ്രവ്യങ്ങൾ എങ്ങിനെ സ്വാധീനം ചെലുത്തുന്നു?'' ''സ്വാധീനം ചെലുത്തി എങ്ങിനെ പ്രതികരണങ്ങളുണ്ടാക്കുന്നു?'' എന്നും മററുമുള്ളത് അന്നത്തെ ശാസ്ത്രലോകത്തിനുതന്നെ ഒരു മഹാ ആശ്ചര്യമായിരുന്നു. ജെ. ഡബ്ല്യൂ. എൻ. സള്ളിവൻെറ "Nature of Mind" എന്ന ലേഖനം നോക്കുക. ''ബുദ്ധിമാനായ ശാസ്ത്രജ്ഞൻ പ്രകൃതിയുടെ പ്രവർത്തനങ്ങൾക്കുള്ളിൽ വാചാമഗോചരമായ ഒരു പ്രതിഭ കണ്ടെത്തി. ഈ ആന്തരമായ പരസ്പര പ്രവർത്തനം സാദ്ധ്യമാക്കിയതു് ഈശ്വരനാണെന്ന് പറയുവാനല്ലാതെ അതിലധികമൊന്നും പറയുവാൻ ഡെയ്ക്കാർട്ടിക്ക് കഴിഞ്ഞില്ല.'' (അതേ ലേഖനം)

നിരീശ്വരവാദിയായ സള്ളിവൻ എന്ന ഈ ശാസ്ത്രജ്ഞനും ഡെയ്ക്കാർട്ട് പറഞ്ഞതിലധികമൊന്നും പറയുവാൻ കഴിഞ്ഞിട്ടില്ല. ഒരു ഈശ്വരനെ വിശ്വസിക്കാതെ നിരവധി അന്ധമായ ശക്തികളെ ഈശ്വരന്മാരായിക്കരുതി ആശ്വസിക്കുകയാണ് അദ്ദേഹവും, അദ്ദേഹത്തോടൊപ്പം പല നാസ്തികന്മാരും ചെയ്യുന്നതു്. ആസ്തികന്മാരുടെയും നാസ്തികന്മാരുടെയും മനസ്സിലുയരുന്ന സംഘട്ടനത്തിൻെറ പ്രതീകമാണ് മഹാഭാരതയുദ്ധം. ഈ ശാസ്ത്രീയ വീക്ഷണത്തിലൂടെ വേണം ഗീതയെ സമീപിയ്ക്കുവാനും വ്യാഖ്യാനിയ്ക്കുവാനും. വാക്കുകൾക്ക് തെററായ അർത്ഥം കല്പിച്ച് ദുർവ്യാഖ്യാനം നടത്തുന്നതു് പാഷണ്ഡത്വമാണ്. അതു് വാക്ചാപലമാണ്. അതിൻെറ നഗ്നമായ ലക്ഷ്യം പിന്നീട് വിവരിക്കാം.

ഭഗവദ്ഗീതയിലെ ഒന്നാം ശ്ലോകത്തിൻെറ അർത്ഥംപോലും ഗീതാവിമർശകന് മനസ്സിലായിട്ടില്ല. ആ ശ്ലോകത്തിൽ ''പാണ്ഡവാശ്ചൈവ'' എന്നതിന് പകരം ''പണ്ഡവാശ്ചൈവ'' എന്നു കൊടുത്തതു് അച്ചടിപ്പിശകാണോ അതോ വിമർശകൻെറ പാണ്ഡിത്യത്തിൻെറ പ്രതീകമാണോ, എന്നും വ്യക്തമല്ല. (പേജ് 31) ഇത്തരം താണതരത്തിലുള്ള പല തെററുകൾപോലും ''ഗീതാവിമർശനപാഠ''ത്തിലുണ്ട്. ''പതിഭോജനം'' (പേജ് 18) ഉദ്ദേശിച്ചതു് പന്തിഭോജനമായിരിക്കണം. അതു് പതിയെ തിന്നലായി. ''സംജ്ഞ'' എന്നതിന് ''സംജ്ഞ'' എന്നും അച്ചടിച്ചു കാണുന്നു.

ഞാനാദ്യമേ സൂചിപ്പിച്ച അർജ്ജുനൻെറ വിഷാദം മനസ്സിലാക്കിയ ഭഗവാൻ മനസ്സിൻെറ ബലത്തെപ്പററി അർജ്ജുനനുപ

ദേശിച്ചുകൊടുക്കുന്നു. ഇവിടെ mind-dynamics ആണ് ഭഗവാൻ കൈകാര്യം ചെയ്യുന്നതു്. മനോബലതന്ത്രമാണ് മൈൻഡ് ഡൈനാമിക്സ്. മനസ്സിന്റെ ചലനത്തിനു് ഗീതാകാരൻ വിക്ഷേപം എന്നാണ് പറയുന്നതു്.

വിക്ഷേപം എന്നുള്ളതു് മനുഷ്യമനസ്സിന്റെ മലം, വിക്ഷേപം, ആവരണം എന്നീ മൂന്നു ദോഷങ്ങളിൽ ഒന്നാണ്. ഇളകിക്കൊണ്ടിരിക്കുന്നതിനു് ചാഞ്ചല്യം എന്നു പറയുന്നു. ഈ ചാഞ്ചല്യമാണ് വിക്ഷേപം. ഇതൊരു നിയമം തന്നെയാണ്. മനസ്സിന്റെ ചലനമെന്ന ഈ നിയമത്തെ വിദ്യുൽകാന്ത നിയമവുമായി ഭഗവാൻ ബന്ധിപ്പിക്കുന്നു. മനസ്സിന്റെ ആണവികവും തന്മാത്രാപരവുമായ ധ്രുവീകരണം അർജ്ജുനനിൽ നടക്കുന്നതു് കാണുവാൻ കണ്ണുവേണം. ഈ ശാസ്ത്രീയനിയമങ്ങൾ ഗീതയിലെ ഒന്നാമദ്ധ്യായത്തിൽ പ്രവർത്തിപ്പിക്കുന്നതു് നമ്മുടെ ഗീതാവിമർശകൻ വല്ലവരോടും ചോദിച്ച് മനസ്സിലാക്കേണ്ടതായിരുന്നു.

ഗീതയിലെ ധർമ്മക്ഷേത്രവും കുരുക്ഷേത്രവും മനുഷ്യനിലുണ്ട്. ധർമ്മക്ഷേത്രം നന്മയുടെ പ്രതീകവും, കുരുക്ഷേത്രം തിന്മയുടെ പ്രതിചിത്രവുമാകുന്നു. കാവ്യമർമ്മജ്ഞരായ ഗുരുക്കന്മാരെ സമീപിച്ചാൽ ഏതു് വിമർശകനും ഗീതാരഹസ്യം മനസ്സിലാകും.

മനുഷ്യമനസ്സ് ഒരു പരീക്ഷണശാലയാകുന്നു. എല്ലാ ചിന്തകളും ഈ ഗവേഷണശാലയിലാണ് ഉയരുന്നതു്. ബാഹ്യമായി ഗവേഷണം നടത്തുന്നതിനു് ഏതു ശാസ്ത്രജ്ഞനും, ഈ ഗവേഷണശാലയിലൂടെവേണം കടന്നു പുറത്തുവരുവാൻ. അയാളുടെ അനുമാനങ്ങളും നിഗമനങ്ങളും ഉയരുന്നതു് മനസ്സിലാണ്. അതുപോലെതന്നെ ഒരു സാധാരണക്കാരന്റെ മനസ്സ് എടുത്തു നോക്കു. ആശകളും ഓർമ്മകളും അഭിലാഷവും, സന്താപവും ഉടലെടുക്കുന്ന വിളനിലമാണ് മനസ്സ്. ദ്വന്ദ്വങ്ങൾ അവിടെ സംഘട്ടനമുണ്ടാക്കുന്നു.

ഏതാണീ ദ്വന്ദ്വങ്ങൾ? സ്നേഹം, വെറുപ്പ്; ആശ, നിരാശ; സുഖം, ദുഃഖം; ഈശ്വരവിശ്വാസം, നിരീശ്വരവാദം; എന്നിവ വിദ്യുൽകാന്ത ശക്തിയേറിയ മനുഷ്യമനസ്സിൽ ഉയരുന്നു. ഒരു മനുഷ്യൻ പ്രവർത്തിപ്പിക്കുന്നതെല്ലാം ആദ്യം അയാൾ മനസ്സിൽ നിരൂപിക്കുന്നു. പിന്നീട് ആസൂത്രണം ചെയ്ത് അതു് നടപ്പിലാക്കുന്നു. വെറുപ്പ്, എതിർപ്പ് എന്നിവ മനുഷ്യനിൽ ആദ്യം ഉയരുന്നു. തദനന്തരം അതു് ഒരു യുദ്ധമായിത്തീരുന്നു. നാം എതിർക്കുന്ന നമ്മുടെ ശത്രു ചെയ്യുന്ന പ്രവൃത്തികളൊക്കെ നമ്മെ നശിപ്പിക്കുവാനുള്ളതാണെന്നു് നാം സംശയിക്കുന്നു. അങ്ങിനെ നമ്മുടെ ശത്രുത വദ്ധിക്കുന്നു. നമ്മുടെ ഈ ശത്രുമനോഭാവത്തി

നം പ്രതികരണമുണ്ടാകുന്നു. ഈ പ്രതികരണം മനശ്ശാസ്ത്രീയ മായ ഒരു വലിയ ചലനമാണ്. ഇതിനെയാണ് സർ ഐസ ക്ക്ന്യൂട്ടൻ 'റിയാക്ഷൻ' എന്നു പറഞ്ഞിട്ടുള്ളത്.

''ഓരോ പ്രവൃത്തിയും തത്തുല്യവും, വിരുദ്ധവുമായ ഒരു പ്രതികരണം ഉളവാക്കുന്നു.'' സർ ഐസക്ക്ന്യൂട്ടൻ കണ്ടുപി ടിച്ച ഈ നിയമം സാർവ്വലൗകികമാകുന്നു. മനുഷ്യസ്വഭാവ ത്തിലും മനുഷ്യമനസ്സിന്റെ പ്രവർത്തനങ്ങളിലും ഈ നിയമം ഒന്നന്വയിച്ച് നോക്കുവാൻ ഗീത നമ്മെ പഠിപ്പിക്കുന്നു. ഈ ഭൗതിക നിയമം ഒന്നു ധർമ്മക്ഷേത്രമായ മനുഷ്യമനസ്സിൽ അന്വയിച്ചു നോക്കുക.

മനുഷ്യചിന്ത അതിസൂക്ഷ്മമായ ഊർജ്ജതരംഗങ്ങളാണെന്ന് ആധുനികശാസ്ത്രം പറയുന്നു. ഒരാൾ മനുഷ്യനെതിരായി ചി ന്തിക്കുമ്പോൾ, ആ മനുഷ്യന്റെ ചിന്താതരംഗങ്ങൾ മറ്റേ മനു ഷ്യന്റെ മനസ്സിൽ ഊർജ്ജതരംഗങ്ങളുയർത്തി പ്രതികരണമു ണ്ടാക്കുന്നു. രണ്ടാമത്തെ മനുഷ്യന്റെ വിചാരതരംഗങ്ങൾ തി രിച്ചുചെന്ന് ആദ്യത്തെ മനുഷ്യന്റെ മനസ്സിൽ പ്രതിചലനമു മുണ്ടാക്കുന്നു. ഈ പ്രക്രിയ തുടരുന്നു. അനന്തരം രണ്ടുപേരുടെയും ശത്രുത വദ്ധിക്കുന്നു. ഈ വിചാരോർജ്ജതരംഗങ്ങൾ വികാര ങ്ങളായിമാറുന്നു. പിന്നീട് വാചാരൂപത്തിൽ പുറത്തുവരുന്നു– ഈ ഊർജ്ജത്തതരംഗങ്ങൾ അടിയും പിടിയുമാകുന്നു. ഇതു് മാനസികമായ ഊജ്ജതരംഗങ്ങളുടെ ദൂഷിച്ച വശമാണ്. നേരെ മറിച്ച് പവിത്രമായ ചിന്താതരംഗങ്ങളുയത്തുന്ന വ്യക്തികളാൽ എല്ലാ സഹൃദയരും ആകൃഷ്ടരാകുന്നു. അതു് സൽപ്രതികരണ മാകുന്നു. ഋഷിമാരുടെ പവിത്രമായ വിചാരതരംഗങ്ങൾദുഷ്ട ജീവികളെപ്പോലും ആകർഷിച്ചിരുന്നു.

മാനസിക മണ്ഡലം ഒരു വിദ്യുൽക്കാന്ത ക്ഷേത്രമാണ്. ബാഹ്യമായ വിദ്യുൽക്കാന്ത ക്ഷേത്രത്തെ തിരിച്ചറിയുന്നതിനു് ശാസ്ത്രജ്ഞന്മാരുടെ കയ്യിൽ സൂക്ഷ്മോപകരണങ്ങളുണ്ട്. മന സ്സിന്റെ ഈ വിദ്യുൽക്കാന്ത മണ്ഡലത്തെ കണ്ടുപിടിക്കുവാൻ മനശ്ശാസ്ത്രജ്ഞന്മാർ ഇന്നുവരെ ഒരായുധവും കണ്ടുപിടിച്ചിട്ടില്ല. ഒരു വിദ്യുൽകാന്ത ക്ഷേത്രത്തിൽവെച്ചാൽ പരമാണുക്കളും, തന്മാ ത്രുകളും ധ്രുവീകരിക്കപ്പെടുന്നു. അപ്പോൾ അവയിലെ എലക് ട്രോണുകൾ ന്യൂക്ലിയസ്സുകളിൽനിന്നും വേർപ്പെട്ടുനിൽക്കുന്നു. എന്നു പറഞ്ഞാൽ, ബാഹ്യമായ ഒരു വിദ്യുൽക്കാന്തക്ഷേത്രത്തിൽ തന്മാത്രകളെന്ന് പറയുന്ന മോളിക്യൂളുകൾ ഒരു വശത്തോട്ട് ചാ ഞ്ഞു് നിൽക്കുന്നു എന്നർത്ഥം. കാന്തശക്തിയുടെ ആധാനമുള്ള കണങ്ങളിൽ അതായതു് ഇരുമ്പുപൊടി തുടങ്ങിയവയിൽ കാ ന്തം ആകർഷണവികർഷണ ശക്തികൾ ചെലുത്തുന്നു. മന

സ്സിലും ഈ ആകർഷണ വികർഷണങ്ങളുണ്ടാക്കുന്ന കാന്തശക്തികളുണ്ട്. നമ്മെ ആകർഷിക്കുന്ന ഒരു വ്യക്തി നമ്മുടെ മുമ്പിലുണ്ടെന്നു് കരുതുക. അദ്ദേഹത്തിന്റെ മനസ്സ് അയസ്കാന്തം പോലെ അവാച്യമായ കാന്തശക്തിയുള്ളതാണെന്നും കരുതുക. അദ്ദേഹത്തിന്റെ സ്നേഹമയമായ പെരുമാററത്താൽ നമ്മുടെ മനസ്സ് ധ്രുവീകരിക്കപ്പെടുന്നു.

അങ്ങിനെ അതിന്റെ പ്രതികരണമായി നമ്മുടെ മനസ്സും ആ സ്നേഹത്തിനു് അതേ പ്രതികരണം നൽകുന്നു. നമ്മുടെ സ്വഭാവം സ്നേഹമസൃണമായിത്തീരുന്നു, വാക്കും, നോക്കും സ്നിഗ്ധമായി മാറുന്നു. ഇതിന്റെ എതിർ ചിത്രം ഒന്നു സങ്കല്പിച്ചു നോക്കൂ. ഒരു വൈരി നമ്മുടെ മുമ്പിൽ നിൽക്കുമ്പോഴും മനസ്സ് പ്രതികരിയ്ക്കുന്നു, ദ്വേഷ്യം വരുന്നു. നാം അയാളെ മനസാ, വാചാ കർമ്മണാ ആക്രമിയ്ക്കാൻ ശ്രമിക്കുന്നു. നമ്മുടെ സ്വഭാവവും ശത്രുത നിറഞ്ഞതായിത്തീരുന്നു.

വിദ്യുൽക്കാന്തതരംഗങ്ങളുംപോലെതന്നെ മാനസിക ഊർജ്ജവീചികളും മനുഷ്യനു് കാണാൻ കഴിയാത്തവയാകുന്നു. എലക്ട്രോമേഗ്നററു് തരംഗങ്ങളെ ശാസ്ത്രജ്ഞന്മാർ ഉപകരണംകൊണ്ടു് അളന്നു് നോക്കാറുണ്ട്. മാനസികോർജ്ജമളക്കാൻ ശാസ്ത്രം വളർന്നുകഴിഞ്ഞിട്ടില്ല. എലക്ട്രോഡുകളുംവെച്ചു് മസ്തിഷ്ക്കത്തെ പരീക്ഷിക്കുവാൻ മനശ്ശാസ്ത്രജ്ഞനു് കഴിയും എന്നതു ശരിതന്നെ.

# ഈശ്വരവിശ്വാസവും, ശാസ്ത്രജ്ഞന്മാരും

**ആ**ധുനിശാസ്ത്രജ്ഞന്മാർ ഈശ്വരവിശ്വാസികളും, ആത്മാവിന്റെ അനശ്വരതയിൽ വിശ്വസിയ്ക്കുന്നവരുമാണെന്ന് പറഞ്ഞാൽ നിരീശ്വരവാദികൾ അതു് അർദ്ധസത്യമാണെന്നു പറയും. കാരണം, അവരുടെ ആചാര്യന്മാർ അങ്ങിനെ പറഞ്ഞിട്ടുണ്ടു്. ''യുക്തിവാദം'' എന്ന തന്റെ ലേഖനത്തിൽ നിരീശ്വരവാദികളുടെ ആചാര്യനായിരുന്ന കുററിപ്പുഴ കൃഷ്ണപിള്ള ഇങ്ങിനെ പറയുന്നു:

''പത്തൊമ്പതാം നൂററാണ്ടിലെ ശാസ്ത്രജ്ഞന്മാരിൽ പലരും നിരീശ്വരവാദികളായിരുന്നുവെങ്കിലും, ഇരുപതാംനൂററാണ്ടിലുള്ളവർ ആസ്തിക്യത്തിലേക്കു് മടങ്ങിവന്നിരിക്കുന്നുവത്രെ. യുക്തിവാദികളെ തോല്പിക്കുവാൻ ഇങ്ങിനെയൊരു പുതിയ ആസ്തിക്യവാദം പുറപ്പെടുവിയ്ക്കുക ഇപ്പോൾ സാധാരണമായിട്ടുണ്ടു്. ഇതൊരു അർദ്ധസത്യം മാത്രമാകുന്നു. അസത്യത്തേക്കാൾ ആപൽക്കരമാണു് അർദ്ധസത്യം. അതു ജനതതിയെ യഥാർത്ഥവസ്തുബോധത്തിൽനിന്നു തെററിക്കുക മാത്രമല്ല, തെററു ശരിയാണെന്നു തോന്നത്തക്കവിധം വിഭ്രമിപ്പിക്കുകയും ചെയ്യും. ഇരുപതാംനൂററാണ്ടിലെ ശാസ്ത്രജ്ഞന്മാരെല്ലാവരുംതന്നെ ആസ്തിക്യത്തിലേയ്ക്കു മടങ്ങിവന്നിട്ടില്ല'' (കുററിപ്പുഴയുടെ 'തിരഞ്ഞെടുത്ത ഉപന്യാസങ്ങൾ' പേജ് 219)

യുക്തിവാദികളുടെ മഹാചാര്യനായ കുററിപ്പുഴയുടെ ഈ അഭിപ്രായം സത്യമാണെന്നു് കരുതി യുക്തിവാദം നടത്തുന്ന സഹോദരന്മാർ ആധുനികശാസ്ത്രലോകത്തിനു അനുപമമായ സംഭാവനകൾ നൽകിയ മഹാശാസ്ത്രജ്ഞന്മാരെപ്പററി ഒരു യഥാർത്ഥപഠനം നടത്തുമോ? എങ്കിൽ അജ്ഞതാജന്യമായ കുററിപ്പുഴയുടെ ഹേത്വാഭാസത്തിന്റെ വസ്തുത വ്യക്തമാകും. ആധുനികശാസ്ത്രജ്ഞന്മാരിൽ അഗ്രേസരരായ നിരവധി ശാസ്ത്രജ്ഞന്മാർ ഈശ്വരനിലും, ആത്മാവിലും, പുനർജന്മത്തിലും വിശ്വസിച്ചവരാണു്. 1 കേമിൽഫ്ളമേറിയോൺ, 2 സർ എഡ്വാർഡ് ഡി. ടൈലർ, 3 തോമസ് എഡിസൺ, 4 സർഒലിവർലോഡ്ജ്, 5 ഗുസ്താഫ് സ്റ്റ്രേസ്സാം ബർഗ്, 6 ഡോക്ടർഹെർമൻ വെയിൽ, 7 ജൂലിയൻഹക്സ്ലേ, 8 ഡബ്ല്യു. സി. അൽവേറസ്, 9 റെയ്നോർ സി. ജോൺസൺ, 10 മാത്യൂലക്കീയിഷ്, 11 വില്യംജെയ്മസ്, 12 ജെയിംസ്വാർഡ്, 13 കാറൽജി ജുങ്, 14 ഡോക്ടർ ജെ. ബി. റൈൻ, 15 ഇയാൻ സ്റ്റീവൺസൺ, 16 ആൽബെർട്ടു് ഐൻസ്റ്റീൻ, 17 അലേക്സിസ് കേറൽ, 18 ഹെബർ ഡി. കേർട്ടിസ്, 19 മേക്സ്പ്ലേങ്ക്,

20 എർവിൻഷ്റോഡിങ്കർ, 21 ഡബ്ല്യു.എഫ്.ജി.സ്വോൻ, 22 സർ ചാറംസ് എസ്. ഷെറിങ്ടൻ, 23 ഡബ്ലിയു. ഗ്രേവാംട്ടർ, 24 സർ ഫ്രാൻസിസ് വോൽഷ്, 25 എറിക്ക്ഫ്രോം തുടങ്ങിയ ശാസ്ത്രജ്ഞന്മാർ ആത്മീയചിന്തകരും ഈശ്വരവിശ്വാസികളുമായിരുന്ന എന്ന വസ്തുത കുററിപ്പുഴ അറിഞ്ഞിരുന്നുവെങ്കിൽ, നിരത്ഥകമായ നിരീശ്വരവാദം തികച്ചും കൈവെടിയുമായിരുന്നു. എഡിങ്ടണേയും, ജീൻസിനേയും പററി മാത്രമാണ് അദ്ദേഹം മനസ്സിലാക്കാൻ ശ്രമിച്ചതു് എന്നു് അദ്ദേഹത്തിൻെറ ''യുക്തിവാദം'' എന്ന ലേഖനം സ്പഷ്ടമാക്കുന്നു.

കുററിപ്പുഴയുടെ കാൽച്ചുവട് പിടിച്ചുകൊണ്ടാണ് ഇടമറുകവർകളും തൂലികാചാലനം ചെയ്യുന്നതു്. കുററിപ്പുഴയുടെ പല ആശയങ്ങളും ഇടമറുകിൻെറ കൃതികളിൽ നിഴലിച്ചുകാണുന്നുണ്ടു്. യുക്തിവാദികരം എന്നഭിമാനിക്കുന്നവർ സത്യാന്വേഷികളാണെങ്കിൽ, ഗതാനുഗതികത്വം കൈവെടിഞ്ഞു് ശാസ്ത്രജ്ഞന്മാരെ മനസ്സിരുത്തി പഠിയ്ക്കേണ്ടതുണ്ടു്. പുനർജ്ജന്മസിദ്ധാന്തം അശാസ്ത്രീയമല്ലെന്നു് അപ്പോരം വ്യക്തമാകും.

പുനർജ്ജന്മസിദ്ധാന്തത്തെ നിഷേധിക്കുന്നതു് സഹജമായ വ്യാമൂഢതകൊണ്ടാണെന്നാണ് തോമസ് എച്ച്. ഹക്സ്ലെ പറയുന്നതു്. പരിണാമവാദത്തിൻെറ സമർത്ഥകനായ ചാറംസ് ഡാർവ്വിൻെറ ഉററമിത്രമായിരുന്ന ടി. എച്ച്. ഹാക്സലെ. പരിണാമസിദ്ധാന്തംപോലെത്തന്നെ, പുനർജ്ജന്മസിദ്ധാന്തവും സത്യത്തിൽ അടിയുറച്ചുതന്നെയാണ് നിൽക്കുന്നതെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. നമ്മുടെ യുക്തിവാദികളും, അഭ്യസ്ഥവിദ്യരെന്നു് നടിക്കുന്ന പല വിദ്വാന്മാരും അവരുടെ വചനങ്ങരം പഠിക്കുകയോ അറിയുകയോ ചെയ്തിട്ടില്ലെന്നതാണ് വാസ്തവം. പണ്ഡിതമ്മന്യന്മാരായ അവക്കുവേണ്ടിയല്ല ഞാനീ മഹാന്മാരെ ഉദ്ധരിക്കുന്നതു്; വിനീതരും ജിജ്ഞാസുക്കളുമായ മഹാമതികരംക്കുവേണ്ടി മാത്രമാണ്. ഹക്സ്ലെ തൻെറ ''പരിണാമവും നീതിശാസ്ത്രവും'' എന്ന രചനയിൽ ഇങ്ങനെ പറയുന്നു: ''പുനർജന്മസിദ്ധാന്തത്തിൽ, അതിൻെറ ആരംഭം എന്തുമാകട്ടെ ബ്രാഹ്മണമതവും, ബുദ്ധമതവും, ബ്രഹ്മാണ്ഡശക്തി മനുഷ്യനോടു കാണിക്കുന്ന രീതിനീതികളുടെ ശ്ലാഘനീയമായ ഒരു സംരക്ഷണത്തെ പടുത്തുയർത്തുന്നതിനുള്ള മാർഗ്ഗങ്ങരം സ്പഷ്ടമായി കണ്ടെത്തിയിട്ടുണ്ടെന്നു പറയാം. മററുള്ളവരുടെ യുക്തിസമർത്ഥനത്തേക്കാരം ഒട്ടും പുറകിലല്ല ശ്ലാഘനീയമായ ഈ സിദ്ധാന്തവും. സഹജമായ മണ്ടത്തരം കാരണം, വെപ്രാളക്കാരായ ചിന്തകന്മാർ മാത്രമേ ഈ സിദ്ധാന്തത്തെ നിഷേധിക്കുകയുള്ളു. പരിണാമസിദ്ധാന്തത്തെപ്പോലെതന്നെ പുനർജന്മസിദ്ധാന്തവും, സത്യലോകത്തിൽ അടിയുറച്ചിട്ടുള്ളതാണ്; ഉപാമനംകൊ

ണ്ടു് സമർത്ഥിക്കാവുന്ന ഉഗ്രൻ വാദത്തിൻെറ സഹായവും പുനർ ജന്മസിദ്ധാന്തത്തിനു് അവകാശപ്പെടാം.''

ഞാൻ ഈ ഉദ്ധരിച്ചവാക്യം അസൂയാകുക്ഷികളുടെ കണ്ണു തുറക്കാൻവേണ്ടി ഉദ്ധരിച്ചതല്ല. ജ്ഞാനലവദുർവിദഗ്ദ്ധന്മാരെ ബ്രഹ്മാവിനുപോലും സന്തോഷിപ്പിക്കുവാൻ സാദ്ധ്യമല്ലല്ലോ. യുക്തിബോധമുള്ളവരും, ഹൃദയശുദ്ധിയുള്ളവരുമായ അനുവാചകർക്കുവേണ്ടി മാത്രമാണു് ഞാനിതു് രേഖപ്പെടുത്തുന്നതു്. അതുപോലെതന്നെ പ്രതിയോഗികളെ ക്ഷുദ്രമായ വാക്കുകളുപയോഗിച്ചു് അവരെ പരാജയപ്പെടുത്തുവാൻ ശ്രമിക്കുന്നതും, അവരുടെ വാദങ്ങൾക്കു് മറുപടി പറയേണ്ട എന്നു പറയുന്നതും ഒരുതരം ശുംഭത്വമാണെന്നു് ഞാൻ കരുതുന്നു. അതുകൊണ്ടാണു് പ്രതിയോഗിയെ ശാസ്ത്രകാരന്മാരുടെ പിൻബലത്തോടെതന്നെ നേരിടാൻ ഞാൻ ശ്രമിക്കുന്നതു്.

ഈ പ്രവണത തഴച്ചുവളരാൻ സാദ്ധ്യതയുണ്ടു്. ഈശ്വരനേയും ആത്മാവിനേയും, പുനർജ്ജന്മത്തേയും നിഷേധിക്കുന്ന കുയുക്തികൾ ചാർവാകന്മാർ നൂററാണ്ടുകൾക്കു മുമ്പു് ആനയിച്ചിരുന്നു. അവ നഷ്ടബീജങ്ങളായി കാലസൈകതഭൂവിൽ വിസ്മൃതങ്ങളായി. പക്ഷെ, 20-ാം നൂററാണ്ടിൻെറ ഉത്തരഭാഗത്തിൽ, കുററിപ്പുഴ തുടങ്ങിയ പണ്ഡിതന്മാർ ആ പഴഞ്ചൻ നിരീശ്വരപ്രസ്ഥാനത്തിൻെറ ബീജാവാപം ഇവിടുത്തെ മണ്ണിൽ നടത്തി. അതിൽനിന്നും കിളിർത്തുവരുന്ന കുയുക്തിവന്യലതകൾ പടർന്നു പന്തലിക്കുവാൻ ഭാവിക്കുകയാണു്. ഈശ്വരവിശ്വാസവും കർമ്മസിദ്ധാന്തവും, പുനജ്ജന്മസിദ്ധാന്തവും പട്ടുത്തുകെട്ടിയ ഒരു നല്ല സമൂഹത്തിനു് തുരങ്കംവെക്കുവാൻ അതിനു സാധിച്ചെന്നുവന്നേക്കാം. അതിനാൽ ആ പ്രവണതക്കെതിരെ ഉൽബുദ്ധമായ യുവതലമുറ മുന്നോട്ടുവരേണ്ട കാലം വൈകികഴിഞ്ഞു. അലംഭാവവും, പണ്ഡിതമ്മന്യതയും ആക്കും ഒരിക്കലും നന്മയുണ്ടാക്കുകയില്ല. വിശിഷ്യ ഹിന്ദുമതത്തിനു്.

# "ഞാൻ'' തന്നെ ആത്മാവ്

മനുഷ്യനും ജീവിക്കുന്നു, മൃഗവും ജീവിക്കുന്നു. ഇവിടെ മനുഷ്യനേയും മൃഗത്തേയും വേർതിരിക്കുന്ന ഒരു രേഖയുണ്ട്; അതാണ് ആത്മജ്ഞാനം. ആ ആത്മജ്ഞാനമാണ് ഗീതയിലെ പ്രതിപാദ്യം. ആത്മാവ് അനശ്വരമാണ്. ആ 'ഞാൻ' എന്ന ശബ്ദത്തിനു സംസ്കൃത ഭാഷയിൽ 'അഹം' എന്നാണ് പറയുന്നതു്. ആ 'അഹം' എന്ന ചൈതന്യത്തെ പ്രതിനിധാനം ചെയ്യുന്ന ആളാരാണെന്നു നിരീശ്വരവാദിക്കറിയില്ല. അതു തന്നെ ആത്മാവു്.

ഈ ആത്മാവെന്ന വസ്തു എന്താണ്? അതായതു് ഈ ''ഞാൻ'' എന്ന ചൈതന്യം എന്താണ്? ''ഞാൻ'' എന്നു പറയുന്ന ഈ ചൈതന്യം പ്രത്യക്ഷമാണെങ്കിലും പരോക്ഷമാകുന്നു. എല്ലാററിനേയും കാണുന്ന എനിക്കു് എന്നെത്തന്നെ കാണാൻ കഴിയുന്നില്ല. നിരീശ്വരവാദിയും എല്ലാം കാണുന്നുവെങ്കിലും, അയാൾക്കു് സ്വയം അയാളെ കാണാൻ കഴിയുന്നുണ്ടോ? ഇല്ല. കണ്ണിനു് അതിനെത്തന്നെ കാണുവാൻ സാധിക്കുമോ? കണ്ണാടിയിൽ നോക്കി, അതിന്റെ നിഴൽ കണ്ട മനുഷ്യൻ അതുണ്ടെന്നു വിശ്വസിക്കുന്നു.

ഇങ്ങിനെ ഒരു നിരീശ്വരവാദി തന്നെപ്പററിത്തന്നെ ആലോചിക്കുമ്പോൾ താനാരാണെന്നു് ഒരു പിടിയും കിട്ടുന്നില്ല. പിടികിട്ടാതിരിക്കാൻ കാരണമുണ്ടു്. പരോക്ഷമായ വസ്തു എന്നും പരോക്ഷം തന്നെയാണ്. സൂക്ഷ്മവസ്തുക്കൾ എങ്ങിനെ പ്രത്യക്ഷമാവും? പാമരന്മാർക്കാണെങ്കിൽ എല്ലാം പ്രത്യക്ഷമാവണം. എന്നാലെ അവർ വിശ്വസിക്കുകയുള്ളു. പക്ഷെ പാമരന്മാർ ഒരിക്കലും ഈ ലോകത്തെ നയിച്ചിട്ടില്ല.

''ഞാൻ''എന്ന ആത്മാവിനെപ്പററി വാഗ്ഭടാനന്ദഗുരുദേവൻ ഇങ്ങിനെ പറയുന്നു: ''ഞാൻ'', ''ഞാൻ'' എന്നിങ്ങിനെ പലരും വ്യവഹരിച്ചുവരുന്നു. എന്നാൽ, ഞാൻ എന്നവാക്കിനാൽ അറിയപ്പെടേണ്ട വസ്തു എന്താകുന്നു എന്നു് വേർതിരിച്ചറിയാൻ ജനങ്ങൾക്കു് ശ്രദ്ധയില്ല.'' (അഭിനവകേരളം പേജ് 231)

''ഞാൻ എന്ന ഈ ആത്മാവ് ദേഹമാണെന്നു കരുതുന്നവരെ അതു തെററാണെന്നു് യുക്തിയുക്തം ഉദ്ബോധനം ചെയ്തുകൊണ്ടു് വാഗ്ഭടാനന്ദഗുരുതന്നെ സമർത്ഥിക്കുന്നതു നോക്കുക: ''ശരീരത്തിൽനിന്നും മനസ്സിൽനിന്നും മററും വേറിട്ടതും മനസ്സിനേയും ആ വഴിക്കു് ശരീരത്തേയും ഉണർത്തുന്നതുമായ ഒരു ജ്ഞാനവസ്തു എല്ലാവരിലും നിറഞ്ഞുകിടപ്പുണ്ടു്. ആ വസ്തുവാണ്

ഞാൻ എന്ന വാക്കിനാൽ അറിയപ്പെടേണ്ടിയിരിക്കുന്നതു്. ഇതാകുന്നു ശാസ്ത്രീയവും സത്യവുമായ നിശ്ചയം.

''നാഹം ദേഹോ നേന്ദ്രിയാണ്യന്തരംഗമ്''
''നാഹം മനുഷ്യോ നച ദേവയക്ഷഃ''
ന ബ്രാഹ്മണ ക്ഷത്രിയ വൈശ്യശൂദ്രഃ
ന ബ്രഹ്മചാരീ ന ഗൃഹീ വനസ്ഥോ
ഭിക്ഷുന്ന ചാഹം നിജബോധരൂപഃ

അർത്ഥം: ''ഞാൻ ദേഹമല്ല, ഞാൻ ഇന്ദ്രിയങ്ങളല്ല, ഞാൻ ദേവനുമല്ല, യക്ഷനുമല്ല, ഞാൻ ബ്രാഹ്മണനുമല്ല, ഞാൻ വൈശ്യനുമല്ല, ഞാൻ ശൂദ്രനുമല്ല, ഞാൻ ബ്രഹ്മചാരിയുമല്ല, ഞാൻ ഗൃഹസ്ഥനുമല്ല, ഞാൻ വാനപ്രസ്ഥനുമല്ല, ഞാൻ സന്യാസിയുമല്ല, ഞാൻ കേവലനായ ജ്ഞാനസ്വരൂപനാകുന്നു, എന്നും മററും ശാസ്ത്രങ്ങളിൽ പലേടങ്ങളിലും ഈ പരമാത്മ തത്വം നിരൂപിക്കപ്പെട്ടിട്ടുണ്ടു്.'' (അഭിനവകേരളം പേജ് 233)

ഈ ജ്ഞാനസ്വരൂപനായ ഞാൻ എന്ന ശക്തിയുടെ വിളിയാണ് ശ്രീമാൻ ഇടമറുകവർകളുടെ ഉള്ളിൽനിന്നും ധർമ്മ സംസ്ഥാപനപരമായ ആഹ്വാനമായി നാം കേൾക്കുന്നതു്. അതിനെ തിരിച്ചറിയാതെ ആത്മാവു് ആത്മഹത്യ ചെയ്യു എന്നു പറയുന്നതു് താൻതന്നെ ആത്മഹത്യ ചെയ്യു എന്നു പറയുന്നതുപോലെ അബദ്ധമാകുന്നു.

ഇവിടെ ആത്മാവിനെപ്പററി ആധുനിക ശാസ്ത്രകാരന്മാരൊന്നും പറഞ്ഞിട്ടില്ലല്ലൊ എന്നു് ശ്രീ ഇടമറുകവർകൾ വാദിച്ചേക്കാം. പക്ഷെ, ആധുനിക മനശ്ശാസ്ത്രജ്ഞന്മാരെ സാദരം പഠിക്കുവാനോ, മനസ്സിലാക്കുവാനോ അദ്ദേഹം ശ്രമിച്ചിട്ട വേണ്ടേ? ഒരു മുൻവിധിയുമായിട്ടാണ് അദ്ദേഹം തൂലികയെടുക്കുന്നതു്.

സിഗ്മണ്ട് ഫ്രോയിഡിൻെറയും, ജൂങ്ങിൻെറയും ഗുരുനാഥനായിരുന്ന വില്യം ജെയിംസ് ആത്മാവിനെ (Psychology Page 181) പ്പററി ഇങ്ങിനെയാണ് പറയുന്നതു്.

''നാം ചിന്തകന്മാരെന്നു് നമ്മെപ്പററിത്തന്നെ ചിന്തിക്കുമ്പോൾ, എൻെറതെന്ന മറെറല്ലാ രൂപങ്ങളും ചുരുക്കത്തിൽ ബാഹ്യമാണെന്നു് തോന്നുന്നു.''

''ആത്മീയമായ 'എൻെറ' എന്നതിലും അന്യ അംശങ്ങളെ അപേക്ഷിച്ചു് ചില അംശങ്ങൾ ബാഹ്യമായി തോന്നുന്നു''.

തൻെറ മനശ്ശാസ്ത്രത്തിൻെറ 196-ാം പേജിൽ വില്യംസ് പറയുന്നതു് ശ്രദ്ധിച്ചു് പഠിക്കേണ്ടതാണ്.

''ആത്മാവ്, അതീന്ദ്രിയ അഹം, ജീവാത്മാവ് എന്നൊക്കെ പറയുന്നതു് ഈ ചിരന്തന ചിന്തകൻെറ വിഭിന്ന നാമങ്ങളാണ്.'' ആ ചിരന്തന ചിന്തകൻ ശ്രീമാൻ ഇടമറുകിലുമുണ്ട്. തിരിച്ചറിയാൻ കഴിയുന്നില്ല എന്നുമാത്രം.

ഫ്രോയിഡ് ആത്മാവിനെപ്പററി ഒന്നും പറഞ്ഞിട്ടില്ലെ? ശാസ്ത്രം പഠിയ്ക്കാത്ത ഇന്ത്യയിലെ നിരീശ്വരന്മാർ, 'പറഞ്ഞിട്ടില്ല' എന്നു പറയും. അവരുടെ സൂത്രവിദ്യ ആരും ശ്രദ്ധിയ്ക്കുണ്ട. ''മാനസികാപഗ്രഥനത്തിൻെറ പരിചയം'' എന്ന ഗ്രന്ഥത്തിൽ ട്രാൻസ്ഫ്രൻസ് എന്ന മാനസിക പ്രതിഭാസത്തേ വിവരിച്ചുകൊണ്ടു് ഫ്രോയിഡ് പറയുന്നു: ''തന്മൂലം അതിൻെറ സഹായത്തോടെ ആത്മാവിൻെറ അടഞ്ഞുകിടക്കുന്ന വാതിലുകൾ നമുക്കു് തുറക്കുവാൻ കഴിയും.''

(A General Introduction to Paycho-Analysis Page 451)

മാർക്സ് മരിച്ചപ്പോൾ, എംഗൽസും മാർക്സിൻെറ പരേതമായ ആത്മാവിനെപ്പററി, Ttemendous spirit (മഹത്തായ ആത്മാവ്) എന്നു പറഞ്ഞിട്ടുണ്ടു്. (— The Greatest Speechs of The World — )

ഏതായാലും അനാത്മവാദികളുടെ ആത്മനിർവ്വചനം ഈശ്വരവിശ്വാസികൾക്കാവശ്യമില്ല. ആത്മജ്ഞാനികളായ ഭാരതീയ മഹാപുരുഷന്മാർ അതേപ്പററി ശരിയായി ഗവേഷണം നടത്തി നമുക്കുപദേശം നല്കിയിട്ടുണ്ടു്. നിഷ്ക്കപടരായ നിരീശ്വരവാദികൾ തങ്ങളുടെ തെററുതിരുത്തുമെന്നു് വിശ്വസിയ്ക്കാം. (ആത്മാവിനെപ്പററി കൂടുതൽ അറിയുവാൻ വാഗ്ഭടാനന്ദ ഗുരുദേവൻെറ ''ആത്മവിദ്യ'' എന്ന ആധികാരിക ഗ്രന്ഥം വായിയ്ക്കുക).

പുനർജ്ജന്മമില്ലെന്നു് യുക്തിപൂർവ്വം നിഷേധിയ്ക്കുവാൻ ഇടമറുകിനു് കഴിഞ്ഞിട്ടില്ല. അദ്ദേഹത്തിൻെറ എല്ലാ സംശയങ്ങൾക്കും ഇന്ത്യൻ തത്വചിന്ത മറുപടി നല്കുന്നു. ആത്മാവാകുന്നു പുനഃ പുനഃ ശരീരമെടുക്കുന്നതു്.

# ആധുനികശാസ്ത്രവും, ആത്മാവും

ഇടമറുക് ഗീതയിലെ പതിനഞ്ചാം അദ്ധ്യായത്തിലെ ഏഴ്, എട്ട്, ഒമ്പതു് എന്നീ ശ്ലോകങ്ങൾ ഉദ്ധരിച്ചുകൊണ്ട് ഗീതയുടെ വീക്ഷണത്തിൽ ആത്മാവെന്താണെന്നു് അവതരിപ്പിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. അദ്ദേഹം പറയുന്നു: ''വിഷയസുഖങ്ങളെ അനുഭവിക്കുന്നതും ഈ ആത്മാവുതന്നെയാണെന്നു് അടുത്ത ശ്ലോകത്തിൽ കാണാം.''

ശ്രോത്രം ചക്ഷുഃസ്പർശനം ച
രസനം ഘ്രാണമേവച
അധിഷ്ഠായ മനശ്ചായം
വിഷയാനുപസേവതേ

[ശ്രവണേന്ദ്രിയം, നേത്രേന്ദ്രിയം, ത്വഗിന്ദ്രിയം, രസനേന്ദ്രിയം, ഘ്രാണേന്ദ്രിയം, മനസ്സ് എന്നിവയെ ആശ്രയിച്ചുകൊണ്ട് ഈ ജീവാത്മാവ് ശബ്ദം, സ്പർശം, രൂപം രസം, ഗന്ധം, സുഖം, ദുഃഖം മുതലായ വിഷയങ്ങളെ അനുഭവിക്കുന്നു] 15/9
(ഭ. വി. പഠനം. പേജ്_155

ഇവിടെ ഭഗവാൻ പറഞ്ഞ ഒരു പരമാർത്ഥം ഇടമറുക് സമർത്ഥമായി വിട്ടുകളഞ്ഞിരിക്കുന്നു. ''ഞാൻ'' എന്ന ചൈതന്യം എന്നിലും, ഇടമറുകിലും മറ്റെല്ലാ ജീവരാശികളിലുമുണ്ട്. അതാണ് ആത്മാവു്. അപ്പോൾ ഈ ആത്മാവിനെ എല്ലാ പേർക്കും അറിയുവാനൊക്കുമോ? ഇല്ലെന്നാണ് ഭഗവാൻ പറയുന്നതു്. അതു് യുക്തിയുമാണല്ലോ. ലീലാവതി എന്നൊരു ഉന്നത ഗണിതശാസ്ത്രം ഭാരതത്തിലുണ്ട്. അഖിലലോക പ്രശസ്തനായ ഭാസ്കരാചാര്യർ രചിച്ചതാണതു്. 873 വർഷങ്ങൾക്ക് മുമ്പ് രചിച്ചതെന്നു് പറയപ്പെടുന്ന ആ ഗണിതശാസ്ത്രത്തിലെ വ്യസ്തകർമ്മം, ഇഷ്ടകർമ്മം, സ്ഥൂലജീവാനയനം തുടങ്ങിയ ഉന്നത ഗണിതങ്ങൾ ഇടമറുകിനോ, അദ്ദേഹത്തെപ്പോലെയുള്ളവർക്കോ മനസ്സിലാകുന്നതെങ്ങിനെ? അതുപോലെ തന്നെ ഉന്നതതത്വചിന്തകർക്ക് വേദ്യമായ തത്വങ്ങൾ പലപ്പോഴും ചിലർക്ക് മനസ്സിലായില്ലെന്നു് വരാം. ആ തത്വങ്ങളുൾക്കൊള്ളുന്ന പ്രമേയങ്ങൾ നിലനിൽക്കുന്നില്ല എന്നു് അർത്ഥമില്ല. ശ്രീകൃഷ്ണഭഗവാൻ ഈ വസ്തുത പതിനഞ്ചാമദ്ധ്യായത്തിലെ പത്തും പതിനൊന്നും ശ്ലോകങ്ങളിൽ അർജ്ജുനന്നു് വ്യക്തമാക്കികൊടുത്തിട്ടുണ്ട്. ഇടമറുക് ഈ ശ്ലോകങ്ങളെ വിമർശിക്കാതിരുന്നതു് എന്തുകൊണ്ടാണെന്നറിയില്ല. സൌകര്യപൂർവ്വം ആ ശ്ലോകങ്ങൾ വിട്ടുകളഞ്ഞിരിക്കുന്നു. ഏതായാലും ശ്ലോകങ്ങളും, അർത്ഥവും അനുവാചകരുടെ ശ്രദ്ധക്കായി

ഇവിടെ ഉദ്ധരിയ്ക്കട്ടെ. ആദ്യം അത്ഥം പറയാം: ''ഒരു ശരീരത്തെ വിട്ട് മറെറാരു ശരീരത്തെ പ്രാപിക്കുന്നവനും, ആ ശരീരത്തിൽതന്നെ വർത്തിക്കുന്നവനും വിഷയങ്ങളെ അനുഭവിക്കുന്നവനും ഇന്ദ്രിയഗുണങ്ങളോടുകൂടിയവനുമായിരിക്കുന്ന ആത്മാവിനെ മൂഢന്മാർ അറിയുന്നില്ല. പക്ഷെ ജ്ഞാനികാം അറിയുന്നു.''

ശ്ലോകം :

''ഉത്ക്രാമന്തം സ്ഥിതം വാപി
ഭുഞ്ജാനം വാ ഗുണാന്വിതം.
വിമൂഢാ നാനു പശ്യന്തി
പശ്യന്തി ജ്ഞാന ചക്ഷുഷഃ ഭ. 15/10.

പതിനൊന്നാം ശ്ലോകത്തിൻെറ അത്ഥവും ഇവിടെ കൊടുക്കട്ടെ.

യത്നം ചെയ്യുന്ന യോഗികാം ശരീരത്തിൽ വർത്തിക്കുന്ന ഈ ആത്മാവിനെ വേർതിരിച്ചു കണ്ടറിയുന്നു. പ്രയത്നം ചെയ്യുന്നതായാലും മനഃശ്ശുദ്ധിയില്ലാത്ത മന്ദബുദ്ധികാംക്ക് ഇതിനെ കാണാൻ സാധിക്കുന്നതല്ല.

ശ്ലോകം:

യതന്തൊ യോഗിനശ്ചൈനം
പശ്യന്ത്യാത്മന്യവസ്ഥിതം
യതന്തോപ്യകൃതാത്മാനോ
നൈനം പശ്യന്ത്യ ചേതസഃ ഭ. 15/11

ഭഗവാൻ പറഞ്ഞതെത്ര പരമാർത്ഥം? എന്നിലും ഇടമറുകിലുമുള്ള ''ഞാൻ'' എന്ന ചൈതന്യം എന്താണെന്നു് ഞങ്ങാംക്കറിയാത്തതുകൊണ്ടു് അതില്ലെന്നു് വരുന്നില്ല. ആത്മാവു് എന്നൊന്നില്ലെന്നും, ആധുനികശാസ്ത്രകാരന്മാർ അതിനെ അംഗീകരിച്ചിട്ടില്ലെന്നും ശാസ്ത്രം ചുക്കോ മുളകോ എന്നറിയാത്ത ചില വ്യാമൂഢന്മാർ പറഞ്ഞുനടക്കാറുണ്ടു്. എന്നാൽ ആധുനിക ശാസ്ത്രജ്ഞന്മാർ ആത്മാവിനെ മനസ്സിലാക്കിയവരാണ്. സിഗ്മണ്ട ഫ്രോയിഡ് എന്ന ആധുനിക മനശാസ്ത്രജ്ഞൻ ആത്മാവിൻെറ അടക്കപ്പെട്ട വാതിലുകളെ തുറക്കാൻ ശ്രമിച്ച വ്യക്തിയായിരുന്നു.

മഹാശാസ്ത്രജ്ഞനായ സിഗ്മണ്ട് ഫ്രോയിഡ് പറയുന്ന ആത്മാവുണ്ടെന്നു്. ഇടമറുക് പറയുന്ന ആത്മാവു് കെട്ടുകഥയാണെന്നു്. ഏതു് വിശ്വസിക്കും? നമുക്കു് മനഃശാസ്ത്രജ്ഞനായ സിഗമണ്ട് ഫ്രോയിഡ്നെ വിശ്വസിക്കാം. ഇടമറുക് ശാസ്ത്രജ്ഞനല്ലല്ലോ.

മസ്തിഷ്കതരംഗങ്ങളുടെ പഠനത്തിൽ അതിവിദഗ്ധനായ ഒരു ആധുനിക ശാസ്ത്രജ്ഞനാണ് ഡബ്ല്യു ഗ്രേ വാൾട്ടർ. അദ്ദേഹം അതിസുന്ദരമായ ഒരു ശാസ്ത്രീയ ഗ്രന്ഥമെഴുതിയിട്ടുണ്ട്. പേര്, The Living Brain 'ജീവത്തായ മസ്തിഷ്കം,. മസ്തിഷ്കംകൊണ്ട് മാത്രമല്ല മനുഷ്യമനസ്സ് പ്രവർത്തിക്കുന്നതെന്ന് അദ്ദേഹം ശാസ്ത്രീയമായി തെളിയിച്ച് കഴിഞ്ഞിട്ടുണ്ട്. നമുക്ക് സുപരിചിതമായ ഭൌതിക നിയമങ്ങളെക്കൊണ്ട് മസ്തിഷ്കമണ്ഡലത്തിലെ നിരീക്ഷണപരീക്ഷണങ്ങൾക്ക് സമാധാനം കണ്ടുപിടിക്കുവാൻ സാദ്ധ്യമല്ലെന്ന് ആ മഹാശാസ്ത്രജ്ഞൻ പറയുന്നു. മസ്തിഷ്കത്തിൽ വ്യാപരിപ്പിക്കുന്ന ഉന്നത പ്രക്രിയകളുടെ കേന്ദ്രം ആത്മാവാണെന്ന് പറയാമെങ്കിൽ, മനുഷ്യനു മുമ്പിൽ വെട്ടിത്തിളങ്ങുന്ന ആ ചൈതന്യത്തിന്റെ ഒരു മിന്നൽ മാത്രമേ മൃഗങ്ങൾക്ക് കിട്ടുന്നുള്ളു എന്നാണ് ഗ്രേ വാൾട്ടർ പറയുന്നത്. അദ്ദേഹത്തിന്റെ ഒരു വാക്യം ഇവിടെ ഉദ്ധരിക്കുട്ടെ: ''അന്വേഷണ വിധേയങ്ങളും കൂടുതൽ ഉന്നതങ്ങളുമായ പ്രക്രിയകൾക്ക് ആത്മാവിന്റെ ശീർഷകം നൽകിയാൽ, മററു ജീവികൾക്ക് മനുഷ്യർക്ക് മുമ്പിൽ വെട്ടിത്തിളങ്ങുന്ന ആ (ആത്മ) പ്രകാശത്തിന്റെ ഒരു മിന്നൽ മാത്രമെ കാട്ടുന്നുള്ളു എന്ന് സമ്മതിക്കേണ്ടിവരും.''

(ദ ലിവിംഗ് ബ്രെയിൻ)

ഇടമറുക് പറയുന്നു, ആത്മാവില്ല, അതൊരു കെട്ടുകഥയാണെന്ന്. എന്തൊരജ്ഞത. മറെറാരു ആധുനിക ശാസ്ത്രജ്ഞനാണ് സർ ഫ്രാൻസിസ് വോൽഷ്, സുപ്രസിദ്ധനായ ഒരു ന്യൂറോളജിസ്റ്റായ അദ്ദേഹം മനസ്സ്, ബുദ്ധി എന്നിവയുടെ സമീകരണത്തെപ്പററി ഒരു ഗ്രന്ഥമെഴുതിയിട്ടുണ്ട്. അതിൽ അദ്ദേഹം ഇങ്ങിനെ പറയുന്നു: ''ഹൈലോ മോർഫിക്ക് മാനവ വ്യക്തിത്വത്തിലെ അടിസ്ഥാനപരമായ ഘടകമെന്നനിലക്ക് ആത്മാവിന്റെ പ്രവർത്തനങ്ങൾക്ക് ചില വസ്തുതകൾ അംഗീകരിക്കേണ്ടതുണ്ട്. മസ്തിഷ്കം, എന്നു പറയുന്ന യന്ത്രമാണ് അറിവുകൾ ശേഖരിക്കുന്നതും, അഖണ്ഡമാക്കുന്നതും, വിതരണം ചെയ്യുന്നതുമായ യന്ത്രം എന്നതു് അത്തരം ഒരു വസ്തുതയാകുന്നു''.

മസ്തിഷ്കം ഉപകരണമാകുന്നു. ആരുടെ ഉപകരണം? 'ഞാൻ' എന്ന ആത്മാവ് സംവേദനത്തിനു് വേണ്ടി ഉപയോഗിക്കുന്ന ഉപകരണം ബുദ്ധിയാണ്. ഉപകരണം തന്നെയാണ് ഉപയോക്താവ് എന്ന് പറയുന്ന മൂഢന്മാരെ നോക്കി സർ ഫ്രാൻസിസ് വോൽഷ് വീണ്ടും പറയുന്നു:

'ഉപകരണവും അതുപയോഗിക്കുന്ന ആളും ഒന്നാണെന്ന് കരുതുന്നതു് തികച്ചും ബാലിശമായിരിക്കും. ഉപകരണം ഉപയോഗിക്കുന്ന ആൾ പ്രവൃത്തി ചെയ്യുന്നതിന്നു് ഉപകരണത്തെ

ആശ്രയിക്കുന്നു എന്നതു് സത്യംതന്നെ. എന്നാലും അയാളും ഉപകരണവും ഒന്നല്ല.'

(തോട്സ് അപ്പോൺ ദി ഇക്കേഷൻ ഓഫ് മൈൻഡ് വിത്തു് ബ്രയിൻ)

ആത്മാവു് ബുദ്ധിയല്ല. ബുദ്ധിയെ ഉപയോഗിക്കുന്ന ചൈതന്യമാണു് ആത്മാവ്.

ഗ്രേ വാൾട്ടർ എന്ന മഹാശാസ്ത്രജ്ഞൻ പറഞ്ഞ സത്യം ഭഗവദ്ഗീത എത്രയോ നൂററാണ്ടുകൾക്കു് മുമ്പ് പറഞ്ഞിട്ടുണ്ടു്. ഇടമറുകു് ഉദ്ധരിച്ചതും, എന്നാൽ അദ്ദേഹത്തിനു് അർത്ഥം മനസ്സിലായിട്ടില്ലാത്തതുമായ ആ ശ്ലോകം ഞാൻ വീണ്ടും ഉദ്ധരിക്കട്ടെ.

'ശരീരം യദവാപ്നോതി
യച്ചാപ്യുൽ ക്രാമതീശ്വര;
ഗൃഹീത്വൈതാനി സംയാതി
വായുർഗ്ഗന്ധാനി വാശയാത്. 15_8

അർത്ഥം: വായുഗന്ധത്തിൻെറ സ്ഥാനത്തുനിന്നു് ഗന്ധത്തെ കൊണ്ടുപോകുന്നതുപോലെ, ദേഹാദികളുടെ ഉടമയായ ആത്മാവു് ആദ്യശരീരത്തെ ത്യജിക്കുകയും മനസ്സു് സഹിതമുള്ള ഇന്ദ്രിയങ്ങളോടുകൂടിയ മറെറാരു ശരീരത്തെ പ്രാപിക്കുകയും ചെയ്യുന്നു.

നിരീശ്വരവാദികൾ തങ്ങളുടെ ശരീരത്തിലെ 'ഞാൻ' എന്ന ചൈതന്യമാണു് ആത്മാവെന്നും, ആ ആത്മാവുതന്നെയാണു് ശരീരത്തിൻെറ അധീശനെന്നും മനസ്സിലാക്കുവാൻ ഇനിയെങ്കിലും ശ്രദ്ധിക്കുമോ?

അഹം (ഞാൻ) എന്ന ആത്മാവിനെപ്പററി ഭഗവാൻ പറയുന്നതു് ശ്രദ്ധേയമാണു്:

''ആത്മാവു് നിത്യമാകുന്നു, അതുകൊണ്ടു് ദുഃഖിക്കുന്നതു് ഉചിതമല്ല. ഞാൻ ഇല്ലാതിരുന്ന കാലമില്ല, നീയും ഇല്ലാതിരുന്ന കാലമില്ല, ഈ രാജാക്കന്മാരും ഇല്ലാതിരുന്ന കാലമില്ല. ഇനി മേലിൽ നമ്മളെല്ലാവരും ഇല്ലാതിരിക്കുകയുമില്ല. ഭഗവദ്വചനം തന്നെ നോക്കുക:''

''നത്വേവാഹം ജാതു നാസം നത്വം നേമേ ജനാധിപാ:
നചൈവന ഭവിഷ്യാമ: സർവ്വേവയമത: പരം'';
(ഭ. ഗീ. 2_12)

# ആത്മാവും, ശാസ്ത്രജ്ഞന്മാരും

ആധുനികലോകം കണ്ട ഒരു മഹാനായ മനശ്ശാസ്ത്രജ്ഞനാണ് കാറൽ ജെ. ജൂങ്ങ് (C. J, Jung). 1875ൽ ജനിച്ച അദ്ദേഹം 1961-ലാണ് അന്തരിച്ചത്. അദ്ദേഹം അന്ധവിശ്വാസികളായ ശാസ്ത്രമാന്യന്മാരെ നോക്കി ഇങ്ങിനെ പറഞ്ഞു: ''സൌരയൂഥത്തെപ്പററിയുള്ള നമ്മുടെ തെററായ ധാരണയെ കോപ്പർനിക്കസ്സിൻെറ പക്ഷപാതത്തിൽനിന്നും വിമുക്തമാക്കേണ്ടുണ്ട്. അതുപോലെതന്നെ, ഏതാണ്ടൊരു വിപ്ലവപ്രകൃതിയോടടുക്കുന്ന ഏററവും ശക്തമായ പരിശ്രമങ്ങൾ നടത്തേണ്ടതുണ്ട്. എന്തിനു്? മനശ്ശാസ്ത്രത്തെ വിമോചിപ്പിക്കുവാൻവേണ്ടി. ഒരു വശത്തു് ആത്മാവു് മസ്തിഷ്കത്തിലെ ജീവരസായന പ്രക്രിയയിലെ വെറുമൊരു പ്രതിഭാസമാണെന്നും, മറുവശത്തു് തികച്ചും സമീപിക്കുവാൻ കഴിയാത്ത പദാർത്ഥമാണെന്നും ഉള്ള ധാരണകളിൽനിന്നു് മനശ്ശാസ്ത്രത്തെ വിമോചിപ്പിക്കുവാൻവേണ്ടി ഒരു പരിശ്രമം നടത്തേണ്ടതുണ്ട്. മസ്തിഷ്കവുമായുള്ള അതിൻെറ ബന്ധം അതു് (ആത്മാവു്) വെറുമൊരു ജീവരസായന പ്രതിഭാസമാണെന്നു് തെളിയിക്കുന്നേയില്ല. ആത്മാവു് ജീവരസായന പ്രക്രിയകൾക്കു് അധീനമായി നിൽക്കുന്ന ഒരു പ്രവർത്തനമാണെന്നും തെളിയിക്കപ്പെട്ടിട്ടില്ല''. (കണ്ടെത്തിയിട്ടില്ലാത്ത ആത്മാവു്)

മനുഷ്യനിലെ ആത്മീയമണ്ഡലത്തിലെ പ്രക്രിയകളെപ്പററി ജീവശ്ശാസ്ത്രജ്ഞന്മാർക്കു് ഒന്നുംതന്നെ ഇന്നോളം പറയുവാൻ കഴിഞ്ഞിട്ടില്ല. പക്ഷെ, നമ്മുടെ നിരീശ്വരവാദികൾ അവരെ പരാജയപ്പെടുത്തി, ഓടി മുന്നിലെത്തുന്നു. എന്നിട്ട്, ആത്മീയമണ്ഡലം, എന്നൊന്നില്ലെന്നും അതൊക്കെ വെറും പ്രാകൃത വിശ്വാസങ്ങളാണെന്നും കൊട്ടിഘോഷിക്കുന്നു. എന്തൊരു നഗ്നമായ അജ്ഞത!

കാറൽ ജെ. ജൂങ്ങ് എന്ന മഹാ മനശ്ശാസ്ത്രജ്ഞൻ അത്തരക്കാരുടെ നേർക്കു് വിരൽചൂണ്ടി ഇങ്ങിനെ പറയുന്നു:

''മസ്തിഷ്കത്തിൻെറ ഘടനയും, ശരീരവിജ്ഞാനവും മാനസികപ്രക്രിയയെപ്പററി ഒരു വ്യാഖ്യാനവും നൽകുന്നില്ല. ആത്മാവിന്നുള്ള പ്രത്യേക സ്വഭാവം മറെറാരു പദാർത്ഥത്തിൻെറയും നിലവാരത്തിലേക്കു് തരംതാഴ്ത്തുവാൻ സാദ്ധ്യമല്ല.'' (കണ്ടെത്തിയിട്ടില്ലാത്ത ആത്മാവു്)

കാറൽ ജെ. ജൂങ്ങ് പറഞ്ഞ സത്യംതന്നെയാണു് ഭഗവദ് ഗീതയിൽ പ്രസ്താവിച്ച ആത്മതത്വവും. ഈ ആത്മജ്ഞാനമില്ലാത്തവനു്, അതായതു് ഒരു വ്യക്തിയിലെ 'ഞാൻ' എന്ന

ചൈതന്യത്തെ തിരിച്ചറിയുവാൻ ശേഷിയില്ലാത്ത വ്യക്തിക്ക് പുനർജ്ജന്മസിദ്ധാന്തം ഒട്ടും മനസ്സിലാവുകയില്ല. ആത്മജ്ഞാനികൾ മാത്രമെ, പൂർവ്വജന്മ, പുനർജ്ജന്മ സിദ്ധാന്തങ്ങൾ വ്യക്തമായി മനസ്സിലാവുകയുള്ളൂ. ആത്മാവിന്റെ സത്ത ആധുനികശാസ്ത്രജ്ഞന്മാരിൽ അഗ്രേസരരായ മനീഷികൾ അംഗീകരിച്ചിട്ടുള്ളതാണ്. യുക്ത്യാഭാസങ്ങൾകൊണ്ട് ആ ഉണ്മയെ നിഷേധിക്കുവാൻ സാദ്ധ്യമല്ല. ആത്മാവിന്റെ സത്തയെപ്പററി ഭഗവദ്ഗീതയിൽ ഭഗവാൻ അർജ്ജുനനോട് ഇങ്ങിനെ പറയുന്നു:

> ''മമൈവാംശോ ജീവലോകെ
> ജീവഭൂത: സനാതനഃ
> മനഃഷഷ്ഠാനീന്ദ്രിയാണി
> പ്രകൃതിസ്ഥാനി കർഷതി' 15/7

അർത്ഥം: ''ഈ ജീവാത്മാവ് എന്റെ തന്നെ സനാതനമായ അംശമാകുന്നു. അതാകട്ടെ പ്രകൃതിയിൽ ലയിച്ചുകിടക്കുന്ന മനസ്സ്, ഇന്ദ്രിയങ്ങൾ എന്നീ ആറെണ്ണത്തെയും (മനസ്സ്, കണ്ണ്, മൂക്ക്, ചെവി, ത്വക്ക്, നാക്ക്) ഈ ലോകത്തിലേയ്ക്കാകർഷിക്കുന്നു''.

ഈ പ്രപഞ്ചത്തെ നിയന്ത്രിക്കുന്ന മഹത്തായ 'ഞാൻ' എന്ന പരമസത്യത്തിന്റെ ഒരു അംശം മാത്രമാണ് ജീവരാശികളിൽ കളിയാടുന്ന 'ഞാൻ' എന്ന ചേതന. ഈ ഭുവനത്തിലെ ബൃഹത്തായ ആ പരമസത്യമാണ് ഭഗവദ്ഗീതയിലെ 'അഹം' എന്ന ശ്രീകൃഷ്ണഭഗവദ് കഥാപാത്രം. ആ വിരാൾപുരുഷന്റെ ഒരംശമാണ് അർജ്ജുനൻ എന്ന ചേതനയും. നമ്മുടെ നിരീശ്വരന്മാരെപ്പോലെതന്നെ അർജ്ജുനനും സ്വന്തം ശക്തിയെ അറിയാതെ വ്യാകുലപ്പെടുന്നു. അയാളെ നോക്കി ഭഗവാൻ ഇങ്ങിനെ പറയുന്നു: ''ഒരു ശരീരത്തെ വിട്ട്പോകുന്നതും അഥവാ ആ ശരീരത്തിൽത്തന്നെ സ്ഥിതിചെയ്തുകൊണ്ട് വിഷയങ്ങളെ അനുഭവിക്കുന്നവനുമായ, ആത്മചൈതന്യത്തെ അജ്ഞരായ മൂഢന്മാർ അറിയുന്നില്ല. അറിവാകുന്ന കണ്ണുള്ളവർ അതായത് ജ്ഞാനികൾ ആ ആത്മാവിനെ അറിയുന്നു''.

ഈ ആത്മീയതത്വത്തെ ശരിക്കും മനസ്സിലാക്കിയ ഒരു മഹാശാസ്ത്രജ്ഞനായിരുന്നു വില്യം ജെയിംസ്. അദ്ദേഹം തന്റെ 'സൈക്കോളജി' എന്ന ഗ്രന്ഥത്തിലെ 176_ാം പേജിൽ ഇങ്ങിനെ പറയുന്നു:

'' 'ഞാൻ' എന്തു കാര്യത്തെപ്പററി വിചാരിച്ചാലും അതോടൊപ്പംതന്നെ എന്റെ വ്യക്തിഗതമായ, അതായത് എന്നെപ്പററിത്തന്നെയുള്ള ഒരു ബോധം എനിക്കുണ്ടാകുന്നുണ്ട്. അതോടൊപ്പം ഇങ്ങിനെ ചിന്തിക്കുന്നവൻ 'ഞാൻ' ആണെന്ന ഒരു

പ്രതീതിയും എനിക്കുണ്ടാകുന്നു. അങ്ങിനെ നോക്കുമ്പോൾ ഈ 'ഞാൻ' എന്നതിനു് രണ്ടു ഭാഗങ്ങളുണ്ടെന്നു് തെളിയുന്നു. ഒന്നു് അറിയേണ്ടവൻ, രണ്ടാമത്തു് അറിയുന്നവൻ. ഒന്നു് വിഷയം, മറേറതു് വിഷയി, ഇതിൽ രണ്ടുപക്ഷങ്ങളും സ്പഷ്ടമായി നമുക്കു് തിരിച്ചറിയാൻ കഴിയുന്നു. 'എന്നെ' എന്നു് ഒന്നാമത്തേതിനേയും 'ഞാൻ' എന്നു് രണ്ടാമത്തേതിനേയും വിളിക്കാം. ഇതു ഒന്നിൻെറ രണ്ടു വശങ്ങളാണെന്നു് ഞാൻ മന:പൂർവ്വം പറഞ്ഞതാണു്. ഇവ രണ്ടും രണ്ടല്ല. എന്തുകൊണ്ടെന്നാൽ ഈ ചേതനയെ തിരിച്ചറിയുന്ന ശ്രമത്തിൽതന്നെ 'ഞാൻ' 'എന്നെ' എന്നിവയുടെ അഭിന്നത സ്വയം തെളിഞ്ഞിട്ടുള്ള വസ്തുതയാണു്. സാമാന്യ ബുദ്ധിക്കു് ഈ വസ്തുത നിഷേധിക്കുവാൻ സാദ്ധ്യമല്ല''.

വില്യം ജെയിംസ് പറഞ്ഞതിനർത്ഥം മററൊന്നുമല്ല. നാം എന്തു വിഷയത്തെപ്പററി ചിന്തിച്ചാലും ഞാനാണു് ചിന്തിക്കുന്നതു് എന്ന ബോധം നമുക്കുണ്ടാകുന്നു. ഊർജ്ജമാണു് ചിന്തിക്കുന്നതെന്നു് ഗീത പറയുന്നതായി വിമൂഢന്മാരേ പറയുകയുള്ളു. ഈയൊരു വസ്തുത പാശ്ചാത്യ യുക്തിവാദത്തിൻെറ പിതാവായ ഡേക്കാർട്ടെ ഇങ്ങിനെ വെളിപ്പെടുത്തിയിട്ടുണ്ടു്:

COGITO—ഞാൻ ചിന്തിക്കുന്നു.
ERGO—അതുകൊണ്ടു്
SUM—'ഞാൻ' ഉണ്ടു്.

ഗീതയിൽ പറഞ്ഞ 'വിരാട്ടായ ഞാൻ' എന്ന സത്തയെ, ശ്രീകൃഷ്ണഭഗവാൻെറ പരമാത്മ സത്തയെപ്പററി അമേരിക്കൻ തത്വചിന്തകനായ എമേഴ്സൻ 'ഉപര്യാത്മാവ്' (Over-soul) എന്നാണു് അഭിസംബോധന ചെയ്തിട്ടുള്ളതു്. അദ്ദേഹം ആത്മാവിനെപ്പററി പറയുന്നതിങ്ങനെയാണു്:

'Great is the soul and plain'' (ആത്മാവു് മഹത്തും എന്നാൽ സരളവുമാകുന്നു.) ('The Over-soul')

ഗീതയിൽ ഭഗവാൻ പറഞ്ഞ ആത്മതത്വംതന്നെ എമേഴ്സനും പറയുന്നു: 'The simplest person who in his integrity worships God, becomes God'. (The Over-soul)

''ഈശ്വരനെ സ്വഭാവവൈശിഷ്ട്യത്തോടെ ഉപാസിക്കുന്ന ഏററവും ലളിതസ്വഭാവിയായ മനുഷ്യൻ ഈശ്വരനായിത്തീരുന്നു.''

ആത്മജ്ഞാനമില്ലാത്ത ഈശ്വരനിഷേധികളെ വിമൂഢന്മാർ എന്നാണു് ഗീത പറയുന്നതു്. പക്ഷെ, എമേഴ്സൻ പറയുന്നതു് അവർ ഭീരുക്കളാണെന്നാകുന്നു. ഈശ്വരൻ അവർക്കു് പ്രത്യക്ഷമാകുന്നില്ല.

"God will not make himself manifest to cowards"
('The Oversoul')

ഭീരുക്കളുടെ മുമ്പിൽ ദൈവം സ്വയം പ്രകടമാകുന്നില്ല.
(പരമാത്മാവു്)

ചിലക്കു് ഈശ്വരവിശ്വാസമില്ല. കാരണം ഈശ്വരൻ അവക്കു് പ്രത്യക്ഷമായിട്ടില്ല. മററു ചിലക്കു് ആത്മവിശ്വാസമില്ല. കാരണം അവർ ആത്മാവിനെ കണ്ടിട്ടില്ല. കാണാത്തതൊക്കെ ഇല്ലാത്തതാണെന്നു് വിശ്വസിയ്ക്കൽ യുക്തിയല്ല, അന്ധവിശ്വാസമാകുന്നു, ഒരുവനു് അവന്റെ മസ്തിഷ്ക്കത്തിൽ എത്ര സെല്ലുകൾ ഉണ്ടെന്നറിയില്ല. അവൻ ആ സെല്ലുകൾ കണ്ടിട്ടില്ല. അതിനാൽ തനിയ്ക്കു് മസ്തിഷ്ക്കമോ, അതിൽ സെല്ലുകളോ ഇല്ലെന്നു വിശ്വസിച്ചാൽ അതൊരു അത്ഭുതമല്ല. ഈശ്വരവിശ്വാസവും, ആത്മജ്ഞാനവും ഇല്ലാത്തവരെപ്പററി ഗീതയ്ക്കു പറയുവാനുള്ളതു തന്നെയാണു് എമേഴ്സനും പറഞ്ഞിട്ടുള്ളതു്. ഗീത ഒരു മഹത്തായ ഗ്രന്ഥമാണെന്നു് അദ്ദേഹം പ്രസ്താവിച്ചിട്ടുമുണ്ടു്.

''എല്ലാം ഈശ്വരനാണുണ്ടാക്കിയതെങ്കിൽ ഈശ്വരനെ ആരുണ്ടാക്കി?'' എന്നു് ചിലർ ചോദിക്കുന്നു. ഇതു് ശാസ്ത്രീയജ്ഞാനം ഒട്ടുമില്ലാത്തവരുടെ ചോദ്യമാണു്. രണ്ടുവിധം പദാർത്ഥങ്ങൾ പ്രപഞ്ചത്തിലുണ്ടെന്നു് ശാസ്ത്രം പറയുന്നു. ശാശ്വതമായ വസ്തുക്കളും, താൽക്കാലിക വസ്തുക്കളും. പരമാണുക്കൾ എന്നും നിലനിൽക്കുന്നു. അവയെ ആരും ഉണ്ടാക്കേണ്ട. എന്നാൽ അവയിൽനിന്നും വസ്തുക്കളെ ഉണ്ടാക്കുവാൻ ഒരു മഹാപ്രതിഭ വേണം. ഹൈഡ്രജൻ അണുക്കളും, ഓക്സിജൻ അണുക്കളും ഒരളവിൽ ഒത്തുചേരുമ്പോൾ വെള്ളമുണ്ടാകുന്നു. ഇവിടെ ''വെള്ളമുണ്ടാക്കിയതു് ഹൈഡ്രജൻ അണുക്കളും, ഓക്സിജൻ അണുക്കളുമാണെങ്കിൽ, അവയെ ഉണ്ടാക്കിയതാരാ? എന്നു ചോദിയ്ക്കുന്നതു് മണ്ടത്തമാണു്. അതിലും മുഴുത്ത മണ്ടത്തരമാണു് ഈശ്വരനെ ആരുണ്ടാക്കി എന്നു് ചോദിക്കുന്നതു്. ഈശ്വരൻ ശാശ്വതനാമാണു്.

# എറിക്ക് ഫ്രോമും ആത്മാവും

ആത്മാവിന്റെ അസ്തിത്വത്തെ നിഷേധിച്ചുകൊണ്ട് ഇട മറുകവർകൾ ഇങ്ങിനെ ചോദിക്കുന്നു: ''ആത്മാവാണ് ജീവ നെങ്കിൽ അതിന് ഓക്സിജന്റെ ആവശ്യമെന്ത്? ആത്മാവി ന് എന്തുകൊണ്ട വായുവില്ലാത്തിടത്തു് ജീവിച്ചുകൂടാ?''

(ഭ. വി. പ. പേജ്. 158)

ഈ ചോദ്യങ്ങളിൽനിന്നും ആത്മാവില്ലെന്ന് എങ്ങിനെ തെളിയും? ആത്മാവെന്നുപറഞ്ഞാൽ എല്ലാവരിലും ഉള്ള 'ഞാൻ' എന്ന ചൈതന്യമാണ്. അപ്പോൾ ആ ചൈതന്യം ചോദ്യകർത്താവിലുമുണ്ട്. ഈ ചോദ്യങ്ങൾ അദ്ദേഹം ആത്മ നിഷ്ഠമായി തിരിച്ചുപിടിയ്ക്കട്ടെ. ''ഞാനാണ് ജീവനെങ്കിൽ എനിയ്ക്ക് ഓക്സിജന്റെ ആവശ്യമെന്തു്? എനിക്കെന്തുകൊണ്ട് വായുവില്ലാത്തിടത്തു ജീവിച്ചുകൂടാ?'' എന്നു ശ്രീമാൻ ഇടമറുക വർകൾ തന്നോടുതന്നെ ചോദിച്ചാൽ ഈ ചോദ്യങ്ങൾക്കുത്തരം കിട്ടുമല്ലൊ.

ആക്ഷേപകൻ തുടർന്നു പറയുന്നു: ''നമ്മുടെ ശരീരത്തിലെ കോശങ്ങൾ ഓക്സിജനെ സ്വീകരിക്കുകയും, സാവധാനത്തിലുള്ള ദഹനം നടക്കുകയും ചെയ്യുന്നു. ഇതാണ് ശ്വാസോച്ഛ്വാസമെന്ന ശാരീരിക പ്രവർത്തനം'' (ഭ. വി. പഠനം പേജ്. 158)

ഇവിടെ വിമർശകൻ ഒരു യുക്തിഹീനതയിൽചെന്നു ചാ ടിയിരിയ്ക്കുന്നു. നമ്മുടെ ശരീരത്തിലെ കോശങ്ങൾ ഓക്സിജനെ സ്വീകരിക്കുന്നതെപ്പോഴാണ്? ഏകവചനത്തിൽ പറയാം. ന മ്മുടെ എന്നതിന്റെ ഏകവചനം എന്റെ എന്നാകുന്നു. എന്റെ ശരീരത്തിലെ കോശങ്ങൾ ഓക്സിജനെ സ്വീകരിക്കുന്നതെപ്പോ ഴാണ്?'' 'ഞാൻ എന്ന ചൈതന്യം എന്റെ ദേഹത്തിൽ നില നിൽക്കുമ്പോൾമാത്രം. ശ്രീമാൻ ഇടമറുകിന്റെ ശരീരത്തിലെ കോശങ്ങൾ ഓക്സിജനെ സ്വീകരിക്കുന്നതു് എപ്പോഴാണ്? അദ്ദേ ഹത്തിലെ 'ഞാൻ' എന്ന ചൈതന്യം അദ്ദേഹത്തിന്റെ ശരീര ത്തിൽ നിലനിൽക്കുമ്പോൾമാത്രം, അതായതു് ആ 'ഞാൻ' എന്ന ചൈതന്യം അദ്ദേഹത്തിന്റെ ശരീരത്തെ നിയന്ത്രിക്കുമ്പോൾ മാത്രമേ അദ്ദേഹത്തിന്റെ ശരീരത്തിലെ കോശങ്ങൾ ഓക്സിജനെ സ്വീകരിക്കു. 'ഞാൻ' എന്ന ചൈതന്യം ദേഹം വിട്ടുപോയാൽ പിന്നെ കോശങ്ങൾ പ്രവർത്തിക്കില്ല. അവയ്ക്ക് ഓക്സിജൻ സ്വീകരിക്കാൻ സാദ്ധ്യമല്ല. ഡോക്ടർമാർ ഓക്സിജനേഷൻ ചെ യ്തിട്ടും ഇതുവരെ കോശങ്ങൾക്ക് അതുകൊണ്ട് യാതൊരു പ്രയോ ജനവുമുണ്ടായിട്ടില്ല. ഇതിൽനിന്നെന്താണ് തെളിയുന്നതു്? ഇടമറുക് പറയുന്ന കോശങ്ങളേയും മററും പ്രവർത്തിപ്പിയ്ക്കേണ

മെങ്കിൽ ശരീരത്തിൽ 'ഞാൻ' എന്ന ചൈതന്യം അത്യന്താപേക്ഷിതമാകുന്നു എന്നല്ലേ? അതു് പോയാൽ ശരീരം ജഡമാകും. ഒരു രക്ഷയുമില്ല. പിന്നെ ആക്ഷേപകൻ പാരാട്ടുന്ന ശാസ്ത്രീയ പ്രക്രിയകളൊക്കെ വ്യർത്ഥമാകും. അപ്പോൾ കോശങ്ങൾ ഓക്സിജനെ സ്വീകരിക്കുന്നില്ല. മേല്പറഞ്ഞ 'ഞാൻ' എന്ന ചൈതന്യത്തിനാണല്ലോ ആത്മാവെന്നു് പറയുന്നതു്. ആത്മാവെന്നൊന്നില്ലെന്നും, ആത്മജ്ഞാനം പ്രാകൃതവിശ്വാസമാണെന്നും ഗീതാവിമർശകൻ പറയുന്നു. എന്നാൽ ആത്മാവുണ്ടെന്നുള്ളതിനെപ്പററി മഹാനായ മറെറാരു പ്രശസ്തനായ നവീന ശാസ്ത്രജ്ഞൻ പ്രസ്താവിച്ചതു് നിരീശ്വരന്മാർക്കുവേണ്ടിയല്ല, ഈശ്വരവിശ്വാസികൾക്കുവേണ്ടി ഞാനിവിടെ ഉദ്ധരിക്കട്ടെ.

ആ ശാസ്ത്രജ്ഞൻെറ പേർ എറിക്ക് ഫ്രോം എന്നാകുന്നു. അദ്ദേഹം മാനസികാപഗ്രഥനത്തിൽ നിഷ്ണാതനായ ഒരു ശാസ്ത്രജ്ഞനാണ്. തൻെറ ''സൈക്കോ അനാലിസിസ് ആൻറ് റിലിജ്യൻ'' എന്ന ഗ്രന്ഥത്തിൽ അദ്ദേഹം ഇങ്ങിനെ പറയുന്നു:

''കലാശാല മനശ്ശാസ്ത്രം (മനശ്ശാസ്ത്രജ്ഞന്മാർ) പ്രകൃതി ശാസ്ത്രത്തേയും, ഗവേഷണശാലാ സമ്പ്രദായങ്ങളേയും അനുകരിക്കാൻ ശ്രമിച്ചുകൊണ്ടു് ആത്മാവിനെ ഒഴിച്ചു് മററു എല്ലാററിനേയും അളന്നു്, എണ്ണിയെടുക്കുകയാണ് ചെയ്യുന്നതു്''.

(മാനസികാപഗ്രഥനവും, മതവും)

തുടർന്നുകൊണ്ടു് അദ്ദേഹം ഇങ്ങിനെ പറയുന്നു:

''ഗവേഷണശാലയിൽവെച്ചു് പരീക്ഷിക്കാവുന്ന മനുഷ്യൻെറ വശങ്ങളെപ്പററി മനസ്സിലാക്കുവാനാണ് അതു് (മനശാസ്ത്രം) ശ്രമിച്ചതു്. മനസ്സാക്ഷി, മൂല്യനിർണ്ണയങ്ങൾ, നന്മതിന്മകളുടെ അറിവു് എന്നിവയൊക്കെ മനശ്ശാസ്ത്രത്തിൻെറ പരിധിക്കപ്പുറമുള്ള പ്രശ്നങ്ങളാണെന്നും, അവയൊക്കെ ആത്മീയധാരണകളാണെന്നും അതു് അവകാശപ്പെട്ടു''. (അതേ പുസ്തകം)

ആ മനശ്ശാസ്ത്രജ്ഞൻ ഇങ്ങിനെ തുടരുന്നു:

''മനശ്ശാസ്ത്രം അതിൻെറ പ്രധാന ചർച്ചാവിഷയമാകേണ്ടിയിരുന്ന ആത്മവിനെപ്പററി അറിവില്ലാത്ത ഒരു ശാസ്ത്രമായിത്തീർന്നു''

(അതേ പുസ്തകം)

പക്ഷെ എന്തൊരനായാസമായിട്ടാണ് ആത്മാവിനെ ഇടമറുക് നിഷേധിക്കുന്നതു്?

''ഇതൊക്കെ തെളിയിക്കുന്നതു് ജിവൻ എന്നു പറയുന്നതു് ശരീരത്തിൽനിന്നു ഭിന്നമല്ലെന്നാണ്. രാസപ്രവർത്തനഫലമായുണ്ടാകുന്ന ഒരു പ്രത്യേകതരം ഊർജ്ജമാണ് ജീവൻ''

(ഭ. വി. പ. പേ. 158)

ജീവനെപ്പററി അനുസന്ധാനങ്ങൾ നടത്തിയ ശാസ്ത്രജ്ഞൻ അന്ധാളിച്ചുനിൽക്കുന്നു. ഇടമറുക് ഒററവാക്യത്തിൽ ജീവൻെറ ഉല്പത്തി കണ്ടുപിടിച്ചു. പക്ഷെ, നമുക്ക് ആക്ഷേപകൻെറ ഈ നൂതന വിജ്ഞാനം ആവശ്യമില്ല. കാരണം, ശാസ്ത്രജ്ഞൻ പറയുന്നതു് അതു് വിജ്ഞാനമല്ല, അജ്ഞാനമാണെന്നാണ്. നിരീശ്വരവാദികളും അന്ധവിശ്വാസികൾതന്നെ. മനശ്ശാസ്ത്രജ്ഞനായ എറിക്ക് ഫ്രോം ജീവനെപ്പററി ഇങ്ങിനെയാണ് പറയുന്നതു്:

''ജീവൻ അതിൻെറ ജീവശ്ശാസ്ത്രപരമായ വശങ്ങളിലൂടെ നോക്കുമ്പോൾ ഒരത്ഭുത സംഭവവും രഹസ്യവുമാകുന്നു. മനുഷ്യനോ? അവൻെറ മാനുഷികവശങ്ങൾവെച്ചു നോക്കുമ്പോൾ അവനും ആഴം കാണാത്ത ഒരു രഹസ്യമാകുന്നു.''

(മനുഷ്യൻ ഒരു വസ്തുവല്ല)

മഹാനായ ഫ്രോം ആത്മാവിപ്പററി പറഞ്ഞിട്ടുള്ള സത്യം ഭഗവദ്ഗീതയിൽ ഗീതാകാരൻ ഉപദേശിച്ചിട്ടുള്ളതിൽനിന്നും ഒട്ടും ഭിന്നമല്ല. അദ്ദേഹം ഇങ്ങിനെ പറയുന്നു: ''മനുഷ്യൻെറ ആത്മാവു്, ഓരോ വ്യക്തിയുടേയും അനുപമമായ അന്തസ്സത്തയാകുന്നു' അതു് ദുരൂഹവും, വർണ്ണിക്കുവാൻ കഴിയാത്തതുമാകുന്നു''.

(അതേ പുസ്തകം)

ആ ആത്മാവു് അച്ഛേദ്യവും, അദാഹ്യവുമാണെന്നു് ഗീത പറയുന്നു. (2/24) അതായതു് ആത്മാവിനെ മുറിക്കുവാനോ, ചുട്ടെരിക്കുവാനോ സാദ്ധ്യമല്ലെന്നാണ് ഗീത പറയുന്നതു്.

ആത്മാവില്ലെന്നു് പറയുന്ന നിരീശ്വരവാദിയുടെ യുക്തിവാദത്തിൻെറ നട്ടെല്ലൊടിക്കുവാൻ ഒരു വിദ്യയേയുള്ളൂ. ആത്മാവിനെപ്പററി ആധുനിക ശാസ്ത്രജ്ഞന്മാർ എന്തെല്ലാം പറഞ്ഞിട്ടുണ്ടോ അതെല്ലാം പുറത്തു് കൊണ്ടുവരിക. എങ്കിൽ, ശാസ്ത്രത്തിൻെറ പേരിൽ നിരീശ്വരന്മാർ ബഹളം കൂട്ടുകയില്ല.

ഡോ. ഗുസ്താഫ് സ്ട്രോംബെർഗ്ഗ് വാഷിങ്ടണിലെ കാർണേയ് ഇൻസ്റ്റിററ്യൂട്ടിലെ ഒരു ജ്യോതിശ്ശാസ്ത്രജ്ഞനാണ്. അദ്ദേഹം ''പ്രപഞ്ചത്തിൻെറ ആത്മാവു്'' The Soul of the Universe എന്നൊരു പുസ്തകമെഴുതിയിട്ടുണ്ടു്. അതു് നിരീശ്വരവാദികൾ ഒരു തവണ വായിച്ചാൽ ആത്മാവെന്താണെന്നു് മനസ്സിലാകും, തീർച്ച.

# ആത്മാവെന്നതു് കെട്ടുകഥയോ?

**1933**–ൽ ഭൗതികശാസ്ത്രത്തിൽ നോബൽ സമ്മാനം നേടി യ ഭൗതികശാസ്ത്രജ്ഞനാണ് എർവിൻ ഷ്രോഡിംഗർ. 1961–ൽ അദ്ദേഹം അന്തരിച്ചു. അദ്ദേഹം ഒരു പുസ്തകം എഴുതിയിട്ടുണ്ട്. ആത്മനിഷേധികളായ നാസ്തികന്മാർ ആധുനിക ശാസ്ത്രത്തോട് അല്പമെങ്കിലും ആദരവുണ്ടെങ്കിൽ ആ പുസ്തകം ഒന്നു വായിച്ചു പഠിക്കണം. 'What is life' എന്നാണ് അതിന്റെ പേർ. ശ്രീമാൻ ഇടമറുക് അതു കണ്ടിരുന്നുവെങ്കിൽ 'ആത്മാവെന്ന കെട്ടുകഥ' എന്നു കൊട്ടിഘോഷിക്കാൻ ധൈര്യപ്പെടുമായിരുന്നില്ല. ആത്മാവിനെപ്പററിയുള്ള ഷ്രോഡിംഗറുടെ സുപ്രധാനമായ ഒരഭിപ്രായം നിർമ്മത്സരബുദ്ധികളായ ധർമ്മബന്ധുക്കളുടെ ശ്രദ്ധക്കായി ഇവിടെ രേഖപ്പെടുത്തട്ടെ.

''മഹത്തായ പ്രാചീന ഉപനിഷത്തുക്കളിൽ (വ്യക്തിയുടെ ആത്മാവ് സർവ്വജ്ഞനും, സർവ്വവ്യാപകനും, ശാശ്വതനുമായ പരമാത്മാവിനു് തുല്യമാണ്) ആത്മാവ് ബ്രഹ്മത്തിനു് തുല്യമാണെന്ന അംഗീകാരം ഭാരതീയ ചിന്തയിൽ ഒരിക്കലും ഈശ്വരനിന്ദയെയല്ല, മറിച്ച് ഈ ലോകത്തിൽ നടന്നിട്ടുള്ള സംഭവങ്ങളിലേക്കുള്ള അഗാധമായ ചുഴിഞ്ഞുനോട്ടത്തെയാണ് പ്രതിനിധീകരിയ്ക്കുന്നതു്. വേദാന്തപണ്ഡിതന്മാരെല്ലാം തന്നെ എല്ലാ ചിന്തകളിലും വെച്ചേററവും ഉത്തമമായ ചിന്തകളെ തങ്ങളുടെ മനസ്സിൽ സത്യമായും സാക്ഷാൽക്കരിയ്ക്കുന്നതിനായിട്ടാണ് പരിശ്രമിച്ചിട്ടുള്ളതു്''. (വാട്ട് ഈസ് ലൈഫ്)

നിത്യനായ 'ഞാൻ' എന്ന ചൈതന്യത്തെപ്പററി അതേ പുസ്തകത്തിൽ ഷ്രോഡിംഗർ ഇങ്ങിനെ പറയുന്നു:

''ഈ 'ഞാൻ' എന്ന ചൈതന്യത്തെ നിങ്ങൾ സൂക്ഷ്മമായി അപഗ്രഥിച്ചാൽ, എനിയ്ക്കു് തോന്നുന്നതു്, അനുഭവങ്ങളും, ഓർമ്മകളും എന്ന ഏകതത്വങ്ങളുടെ സമാഹാരത്തേക്കാൾ അല്പം കൂടുതലായിട്ടുള്ള, അവ സമാഹരിച്ച് വെച്ചിട്ടുള്ള അടിസ്ഥാന വസ്തുവേക്കാൾ ഉപരിയായിട്ടുള്ള, ഒന്നാണെന്നു് വ്യക്തമാകും. അപ്പോൾ ഒരു വിദൂരദേശത്തെത്തിയ അനുഭൂതി നിങ്ങൾക്കുണ്ടാകും. അവിടെ സ്വന്തം സ്നേഹിതരെ നിങ്ങൾ കാണുകയില്ല, പുതിയ കൂട്ടുകാരെ കിട്ടുകയും ചെയ്യും''. (അതേ പുസ്തകം)

ഈ അപഗ്രഥനപഠനമാണ് പല യുക്തിവാദിഗുരുക്കന്മാർക്കുമില്ലാത്തതു്. അവരിലെ 'ഞാൻ' എന്ന ചൈതന്യത്തെ അപഗ്രഥിച്ചാൽ, മറെറാരു ആധുനികലോകത്തിൽ അവർ എത്തിച്ചേരുമെന്നാണ് സൂര്യപുരുഷനായ മഹാശാസ്ത്രജ്ഞൻ പറയുന്നതു്. ആനന്ദസന്ദായകമായ ആ ലോകത്തിന്റെ അനു

ഭൂതി ശരീരം തന്നെയാണ് ആത്മാവെന്നു പറയുന്നവർക്ക് ഒരിക്കലും കിട്ടുകയില്ല. ഭഗവദ്ഗീതാ വിമർശനപഠനം എഴുതുന്നതിനു മുമ്പായി ശ്രീമാൻ ഇടമറുക് മഹാന്മാരായ ആധുനിശാസ്ത്രജ്ഞന്മാരുടെ ചിന്താഗതികൾ പഠിക്കേണ്ടതായിരുന്നു. അങ്ങിനെ ചെയ്യാതിരുന്നതുകൊണ്ടു് അദ്ദേഹത്തിന്റെ വിമർശനപഠനം അത്യന്തം ബാലിശവും വ്യർത്ഥവുമായിത്തീർന്നിരിക്കുന്നു.

ഭഗവദ്ഗീതാവിമർശനപാഠകൻ 'ഞാൻ' എന്ന ചൈതന്യമായ ആത്മാവു് എന്നൊന്നില്ലെന്നു് സമർത്ഥിക്കുവാൻ തന്റെ ഗീതാവിമർശനത്തിൽ ശ്രീശങ്കരാചാര്യരുടെ 'വിവേകചൂഡാമണി'യിലെ ശ്ലോകത്തിന്റെ അർത്ഥം ഇങ്ങിനെ ഉദ്ധരിച്ചിരിക്കുന്നു:

''സ്വസ്വരൂപംകൊണ്ടു് നിത്യനായും, ഞാൻ എന്ന വ്യവഹാരത്തിനു് ആശ്രയമായും ഒരു ചൈതന്യഭാവം ഉണ്ടു്. അവൻ ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നവസ്ഥകൾക്കു് സാക്ഷിയും, അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്നു പറയപ്പെടുന്ന അഞ്ചു കോശങ്ങളിൽനിന്നു് ഭിന്നനുമാകുന്നു.

വിവേകചൂഡാമണിയിലെ ആത്മനിരൂപണമെന്ന പ്രകരണത്തിലെ 127-ാം ശ്ലോകത്തിന്റെ അർത്ഥം മാത്രമേ ഇടമറുക് കൊടുത്തിട്ടുള്ളു. ആ ശ്ലോകം അനുവാചകരുടെ ശ്രദ്ധക്കായി ഇവിടെ ഉദ്ധരിക്കട്ടെ:

അസ്തി കശ്ചിത് സ്വയംനിത്യമഹം
പ്രത്യയലംബനഃ
അവസ്ഥാത്രയസാക്ഷീ സൻപഞ്ച
കോശവിലക്ഷണഃ

ഈ ശ്ലോകത്തിൽ പറഞ്ഞ 'ഞാൻ' എന്ന ചൈതന്യം ഇല്ലാത്ത ഒന്നാണെന്നു് തെളിയിക്കുവാൻ വിമർശകനു് കഴിഞ്ഞിട്ടില്ല. അതിനുള്ള യുക്തിശരങ്ങൾ അദ്ദേഹത്തിന്റെ യുക്തിതുണീരത്തിലില്ലതന്നെ. ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥകൾക്കു് സാക്ഷിയായി 'ഞാൻ' എന്ന ആത്മാവു് എന്നൊന്നില്ല എന്നു് യുക്തിയുക്തം സമർത്ഥിക്കേണ്ടതു് ഇടമറുകിന്റെ കടമയായിരുന്നു. അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന അഞ്ചു കോശങ്ങളുണ്ടോ, ഇല്ലയോ എന്നും, ഉണ്ടെങ്കിൽ അവയിൽനിന്നു ആത്മാവു് വ്യതിരിക്തനല്ലെന്നും സ്ഥാപിക്കാൻ കഴിയാതെ അദ്ദേഹം ഇങ്ങിനെ സമർത്ഥമായി തടിതപ്പുന്നതു് നോക്കുക: ''ഇതിൽനിന്നെല്ലാം വ്യക്തമാകുന്നതു് മനുഷ്യരുടെ ശരീരത്തിൽ നിന്നു് ഭിന്നമാണു് ആത്മാവെന്നും, ഒരാൾ മരിക്കുമ്പോൾ

ആത്മാവു് പുതിയ ശരീരത്തെ പ്രാപിക്കുമെന്നുമാണല്ലോ. ഒരാൾ വസ്ത്രം മാറുന്നതുപോലെയാണു് ആത്മാവു് ശരീരങ്ങളെ മാറുന്നതെന്നു് ഒരു ഭാഗത്തു് പറഞ്ഞിരിക്കുന്നതും നാം കാണുകയുണ്ടായി'' (ഭ. വി. പ. പേജ് 154)

ഇവിടെ ഇടമറുകവർകൾ ഗീതാവചനത്തെ ബലമായി കോട്ടിവളച്ചിരിക്കുന്നു. മരിക്കുന്ന വ്യക്തി ശരീരം വിട്ടുകഴിഞ്ഞാൽ, റെഡീമെയ്ഡായി ഉണ്ടാക്കിവെച്ച ശരീരത്തിൽ ചെന്നുകയറുന്നു എന്നായിരിക്കാം അദ്ദേഹത്തിൻെറ ധാരണ. അതു് ശരിയല്ല.

ഒരു കുരങ്ങു് ഒരു മരത്തിൽനിന്നും മററൊരുമരത്തിൽ ചാടുംപോലെ'' ആത്മാവു് ഉണ്ടാക്കിവെച്ച ശരീരത്തിൽ കയറിക്കൂടുന്നു എന്നു യാതൊരു വിവരമില്ലാത്തവർ പറയാറുണ്ടു്. ആ അർത്ഥം വരത്തക്കവിധത്തിലാണ് വിമർശകൻെറ വ്യാഖ്യാനം. ജീവാത്മാവു് ഉണ്ടാക്കിവെച്ച ശരീരത്തിൽ കയറുകയല്ല, സ്വയമേവ ശരീരം ഉണ്ടാക്കുകയാണ് ചെയ്യുന്നതു്. പുരുഷൻെറ വീര്യവും, സ്ത്രീയുടെ അണ്ഡവും വന്നുചേരുമ്പോൾ സൃഷ്ടിയുടെ പ്രക്രിയ നടക്കുന്നു. ആ സന്ദർഭത്തിൽ ജീവാത്മാവു് ആ വീര്യാണ്ഡമിശ്രത്തിൽ ചെന്നുചേരുന്നു. അതു് ഭ്രൂണമായിത്തീരുന്നു. എന്നാൽ, വീര്യവും അണ്ഡവും ഒത്തുചേരുന്ന എല്ലാ സമയത്തും വീര്യാണ്ഡമിശ്രത്തിൽ ജീവാത്മാവു് വരികയില്ല. കർമ്മക്ലേശചോദിതനായ ജീവാത്മാവു് ഇന്ന സമയത്തു് ഇന്ന ഗർഭത്തിൽ വന്നുചേരണമെന്ന നിയമം പ്രകൃതിയിലുണ്ടു്. ആ നിയമം കണ്ടുപിടിച്ചു കഴിഞ്ഞാൽ ശാസ്ത്രജ്ഞന്മം ശരീരധാരികളെ ഉണ്ടാക്കുവാൻ കളമൊരുക്കുവാൻ സാധിക്കും. ടെസ്റ്റ്ട്യൂബ് ശിശുക്കൾ അങ്ങിനെയാണ് ഉണ്ടാകുവാനിടയാകുന്നതു്. നൂററാണ്ടുകളായിട്ടു് ടെസ്റ്റ്ട്യൂബ് ശിശുക്കളെ ഉണ്ടാക്കുവാനായി എത്രയോ ശാസ്ത്രജ്ഞന്മാർ കോടിക്കണക്കിനു് ഡോളർ ചിലവഴിച്ചിട്ടുണ്ടു്. ഇരുപതാം നൂററാണ്ടിൽ അവർ പ്രസവിക്കാത്ത മച്ചിയുടെ ഗർഭത്തിൽ വീര്യാണ്ഡമിശ്രം കുത്തിക്കയററി, ജീവാത്മാവിനു് വരാൻ കളമൊരുക്കി. ഇവിടുത്തെ ശുനകനും, ശുനകിയും മററു ഇതു് ചെയ്യുന്നുണ്ടു്. പ്രകൃതിദത്തമായ ററ്യൂബുകൾ കൊണ്ടു് അവരും കുഞ്ഞുങ്ങളുണ്ടാകുവാൻ കളമൊരുക്കുന്നു. എവിടെയോ ശരീരം വെടിയുന്ന ജീവാത്മാവുതന്നെയാണ് അതിനു് ആഗമിക്കുവാനുള്ള കളമൊരുക്കുമ്പോൾ സമുചിതസമയത്തു് ഗർഭത്തിൽ വന്നുചേരുന്നതു്. അതു നിരാകരിക്കുവാൻ ഒരു യുക്തിക്കാരനും സാദ്ധ്യമല്ല, കാരണം അയാളും അയാളുടെ അമ്മയുടെ ഗർഭത്തിൽ അങ്ങിനെ വന്നുചേർന്നവനാണ്. എന്നാൽ, എങ്ങിനെ വന്നുചേർന്നു എന്നയാൾ അജ്ഞനാണെന്നു മാത്രം.

''ഒരാഠം വസ്ത്രം മാററുന്നതുപോലെയാണ് ആത്മാവ് ശരീരങ്ങളെ മാററുന്നതെന്ന്'' ഇടമറുക് പറയുന്നു.

(ഗീ. വി. പ. പേജ്)?

അതു് ശരിയല്ല, ഗീതയിൽ അങ്ങിനെയല്ല പറഞ്ഞിട്ടുള്ളതു്. വസ്ത്രം മലിനമാകുമ്പോഠം അതു നമ്മഠം അലക്കി വൃത്തിയാക്കി വീണ്ടും ധരിയ്ക്കാറുണ്ട്. പക്ഷെ, വസ്ത്രങ്ങഠം കീറിപ്പറഞ്ഞു പോകുമ്പോഴാണ് നാം ആ വസ്ത്രങ്ങളെ വലിച്ചെറിഞ്ഞു്, പുതിയ വസ്ത്രങ്ങളെ അണിയുന്നതു്. അങ്ങിനെ ശരീരം ജീർണ്ണമായിത്തീരുമ്പോഠം മാത്രമാണ് നാം പുതിയ ജന്മമെടുക്കുന്നതു്. പുനർജ്ജന്മം തികച്ചും ശാസ്ത്രീയമാകുന്നു. ഗീതാവചനം ശ്രദ്ധിക്കുക:–

വാസാംസി ജീർണ്ണാനി യഥാവിഹായ
നവാനി ഗൃഹ്ണാതി നരോƒപരാണി
തഥാ ശരീരാണി വിഹായ ജീർണ്ണാ
ന്യന്യാനി സംയാതി നവാനി ദേഹീ (2–22)

''മനുഷ്യൻ ജീർണ്ണിച്ച വസ്ത്രങ്ങളെ ഉപേക്ഷിച്ച് പുതിയ വസ്ത്രങ്ങഠം എടുക്കുന്നതുപോലെ, ആത്മാവ് പുതിയ ശരീരങ്ങളെ പ്രാപിയ്ക്കുന്നു''.

ഏതൊരു യുക്തിവാദിയും, ഏതൊരു ഈശ്വര–യുക്തിവാദിയും, തന്റെ ജീവിതത്തിൽ നാലുതരം ഉടുപ്പുകളിടുന്നു. ശൈശവം, കൗമാരം, യൗവ്വനം, വാദ്ധക്യം എന്നിവയാണ് ആ ഉടുപ്പുകഠം. സർവ്വജ്ഞനെന്ന് ഭാവിയ്ക്കുന്ന നിരീശ്വരനോട്ട് ചോദിയ്ക്കു, ''താങ്കഠം ശൈശവത്തിൽനിന്നു് കൗമാരത്തിലേക്കും, കൌമാരത്തിൽനിന്നു് യൗവ്വനത്തിലേക്കും കടന്ന നിമിഷം ഓമ്മയുണ്ടോ? അറിഞ്ഞിട്ട് വേണ്ടേ ഓമ്മയുണ്ടാകാൻ ? പാവം, യൗവ്വനത്തിൽനിന്നും വാദ്ധക്യത്തിലേയ്ക്കു് ഏതു് സെക്കൻറിലാണ് കടന്നതു് എന്നു് പറയാൻ അയാഠംക്കൊക്കുമോ? എന്തൊരു അസംബന്ധമായ ചോദ്യം എന്നു് പാമരനു് തോന്നാം. എന്നാൽ പ്രോഫ്രോഡിംഗർ പറഞ്ഞതുപോലെ ഈ പ്രക്രിയയെ ഒന്നു് അപഗ്രഥിച്ച് നോക്കു. അപ്പോഠം പല രഹസ്യങ്ങളും മനസ്സിലാകും. ഈ രഹസ്യങ്ങഠം മനസ്സിലാകാത്തവനു് ഗീതയിലെ ശ്ലോകത്തിന്റെ അത്ഥം ഒട്ടും മനസ്സിലാവുകയില്ല.

ജീർണ്ണമായ ശരീരത്തേയാണ് ജീവാത്മാവ് വെടിയുന്നതു് അതു് ഉടൻ നൂതനമായ ജന്മമെടുക്കുന്നു. ഗീതാവിരോധിയായ നാസ്തികനും, ഗീതാഭക്തനായ ഈ ലേഖകനും ശരീരം വെടിയുമ്പോഠം പുതിയ ജന്മമെടുക്കും. ഒരു പ്രാവശ്യം ജനിച്ച് പിന്നീട് ജനിക്കില്ല എന്നു പറയുന്നതിനു് യാതൊരു യുക്തിയുമില്ല. ആത്മാവിനു് മാത്രമേ പുനർജ്ജന്മമുണ്ടാകു. അതായതു് ദേഹാന്തര പ്രാപ്തിയുണ്ടാകു. ആ ആത്മാവാണ് 'ഞാൻ' എന്ന ചൈതന്യം.

# പുനർജ്ജന്മവിശ്വാസം

**പു**നർജ്ജന്മ സിദ്ധാന്തം അശാസ്ത്രീയമാണെന്നു് സ്ഥാപിക്കുവാൻ ശ്രീമാൻ ഇടമറുക് തന്റെ വിമർശനപഠനത്തിലെ 11-ാം അദ്ധ്യായത്തിൽ ഒരു ഭഗീരഥ പ്രയത്നം നടത്തുന്നു. ഈ പരിശ്രമത്തിൽനിന്നും ഒരു സത്യം വ്യക്തമായിട്ടുണ്ടു്.

ഭഗവദ്ഗീതയിൽ പ്രതിപാദിച്ചിട്ടുള്ള പുനർജ്ജന്മ സിദ്ധാന്തത്തെപ്പററി അദ്ദേഹത്തിനു് ഒന്നുംതന്നെ മനസ്സിലായിട്ടില്ല. ആത്മാവെന്താണെന്നു് മനസ്സിലാക്കുവാൻ കഴിയാത്ത ഒരു വ്യക്തി പുനർജ്ജന്മ സിദ്ധാന്തത്തെ പുച്ഛിച്ചുതള്ളുന്നു. ഈ പുച്ഛത്തിന്റെ പുറകിൽ കൊഴുത്ത അജ്ഞതയും, മുഴുത്ത അഹങ്കാരവുമാണുള്ളതു്. നിരീശ്വരവാദികൾ എല്ലായ്പോഴും പുനർജ്ജന്മ സിദ്ധാന്തം, അശാസ്ത്രീയമാണെന്നു് പറഞ്ഞു് യുക്തിവാദം നടത്തുന്നു. അതിനാൽ, എനിക്കിവിടെ കരണീയമായിട്ടുള്ളതു് ആധുനിക ശാസ്ത്രജ്ഞന്മാരാരെങ്കിലും പുനർജ്ജന്മസിദ്ധാന്തത്തെ സാധൂകരിച്ചിട്ടുണ്ടോ എന്നുള്ളതു് തെളിയിക്കുകയാണു്.

പാമരന്മാരെ കബളിപ്പിക്കാനായി ചില വിദ്വാന്മാർ പുനർജ്ജന്മ സിദ്ധാന്തം അശാസ്ത്രീയമാണെന്നു് പറയുന്നു, ശാസ്ത്രം എന്താണെന്നറിയാത്തവർ അതു് കണ്ണടച്ചു് വിശ്വസിക്കുകയും ചെയ്യുന്നു.

ആധുനിക ശാസ്ത്രജ്ഞന്മാർ പറയുന്നതുകൊണ്ടല്ല ഞാൻ പുനർജ്ജന്മത്തിൽ വിശ്വസിക്കുന്നതു്. ഞാൻ ഈ ലോകത്തിൽ ജനിച്ചവനാണു്. അതിനാൽ ഞാൻ ഇതിനുമുമ്പും ജനിച്ചിട്ടുണ്ടെന്നു് അടിയുറച്ചു് വിശ്വസിക്കുന്നു. ഞാൻ എന്റെ ജീവിതത്തിൽ ചെയ്തിട്ടുള്ള എല്ലാ പ്രവൃത്തികളും ആവർത്തിച്ചിട്ടുണ്ടു്. ജനനം എന്ന ക്രിയയും എത്രയോ തവണ ഞാൻ ആവർത്തിച്ചിട്ടുണ്ടു്. ഇനി ആവർത്തിക്കുകയും ചെയ്യുമെന്നും ഞാൻ വിശ്വസിക്കുന്നു. എന്റെ പൂർവ്വജന്മത്തെപ്പററി എനിക്കു് ഓർമ്മയില്ല. അല്ലെങ്കിൽ ഒന്നും അറിയുന്നില്ല. അതുകൊണ്ടു് എനിക്കു് പൂർവ്വജന്മമില്ലെന്നു് വരുന്നില്ല. ഒരു കാര്യത്തെപ്പററി എനിക്കു് അറിയാം, അതുകൊണ്ടു് അതുണ്ടു് എന്നു് പറയുന്നതു് ശരിയാണു്. എനിക്കു് പല കാര്യങ്ങളെപ്പററിയും അറിയില്ല. അതുകൊണ്ടു് അവയൊന്നും ഇല്ലാത്തതാണു് എന്നു് പറയുന്നതു് യുക്തിയല്ല, യുക്ത്യാഭാസമാണു്. ഏതു നിരീശ്വരനും ജനിച്ചിട്ടുള്ള വ്യക്തിയാണല്ലോ. അയാൾ വീണ്ടും ജനിക്കും എന്നതിനു് യുക്തിയുണ്ടു്. വീണ്ടും ജനിക്കില്ല എന്നതിനാണു് യുക്തിയില്ലാത്തതു്. യുക്തിവാദിയും ഈ ലോകത്തിൽ ജനിച്ചവനാണു്. അതിനാൽ ഇതിനു് മുമ്പും അയാൾ ജനിച്ചിട്ടുണ്ടു്. പിന്നെയെന്താണു് നിരീ

ശ്വരവാദിക്ക് തന്റെ പൂർവ്വജന്മത്തെപ്പററി അറിയാത്തതു്? അതിനു് കാരണമുണ്ടു്. ആ നിരീശ്വരവാദിയുടെ ഓർമ്മശക്തി ക്കുറവു്തന്നെ. ഓർമ്മശക്തിക്കുറവു് നിരീശ്വരവാദിക്കു മാത്രമല്ല, ഈശ്വരവിശ്വാസികൾക്കുമുണ്ടു്. ഈ ബലഹീനതകൊണ്ടാണു് പൂർവ്വകാലത്തെപ്പററി ഭൂരിപക്ഷം മനുഷ്യർക്കും ഓർമ്മവരാത്ത തു്. ഓർമ്മയില്ലാത്തതുകൊണ്ടും, അറിവില്ലാത്തതുകൊണ്ടും, ഒരു വസ്തുത ഇല്ലാത്തതാണു് എന്നു് പറയുന്നതു് യുക്തിയല്ല, അയു ക്തിയാകുന്നു. ഈ ജന്മത്തിൽ ജനിച്ച ദിവസംതൊട്ടുള്ള കാര്യ ങ്ങൾ ഒരാൾക്കും ഓർമ്മവെക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ടു് ജനിച്ച നാൾതൊട്ടു് നടന്ന കാര്യങ്ങളൊന്നും ഇല്ലാത്തതാണെ ന്നു് പറയുന്നതു് യുക്തിയല്ല.

ഭാരതീയരായ ഋഷീശ്വരന്മാർ ഈശ്വരവിശ്വാസികളായ യു ക്തിവാദികളായിരുന്നു. അവർ നിരീശ്വരവാദികളായിരുന്നില്ല. ചാർവ്വാകൻ യുക്തിവാദിയായിരുന്നില്ല, യുക്ത്യാഭാസവാദിയാ യിരുന്നു. വസിഷ്ഠമഹർഷി യുക്തിയെ പാരാട്ടുന്നതു്നോക്കുക:

''ഒരു കൊച്ചുകുട്ടി പറഞ്ഞാലും യുക്തി അംഗീകരിക്കണം. യുക്തിയല്ലാത്തതു് ബ്രഹ്മാവു് പറഞ്ഞാലും അംഗീകരിക്കാൻ പാടില്ല. അതു് പുല്ലുപോലെ തള്ളിക്കളയണം''.

ആ പഴയ ശ്ലോകമിതാണു്–

''യുക്തിയുക്തമുപാദേയം
വചനം ബാലകാദപി
അന്യത്തൃണമിവ ത്യാജ്യം
അപ്യുക്തം പത്മജന്മനാ.''

പക്ഷെ, അവരുടെ യുക്തിവാദമല്ല അത്യാധുനിക യുക്തിവാദം. യുക്തിവാദത്തിന്റെ പേരിൽ ഹേത്വാഭാസ ങ്ങളാണു് ചിലർ പ്രചരിപ്പിച്ചു വരുന്നതു്. ശ്രീ. ഇടമറുകും ഇ ത്തരം ഒരു ഹേത്വാഭാസ പ്രചാരകനാണെന്നു് അദ്ദേഹത്തിന്റെ പുനർജ്ജന്മ നിരസന പ്രചരണങ്ങൾ തെളിയിക്കുന്നു. അദ്ദേഹം കരുതിയപോലെ ഭാരതീയ ഋഷിമാർ പ്രതിപാദിച്ച പുനർജ്ജന്മ സിദ്ധാന്തം, പ്രാകൃതമല്ല, തികച്ചും ശാസ്ത്രീയമാകുന്നു. മോക്ഷാ വസ്ഥ എന്നു പറയുന്നതു് ആത്മഹത്യയാണെന്നാണു് ഇടമറുകു് പഠിച്ചുവെച്ചിട്ടുള്ളതു്. സർവ്വദുഃഖങ്ങളിൽനിന്നുമുള്ള വിമോച നമാണല്ലോ മോക്ഷം എന്നു പറയുന്നതു്. വിശപ്പിൽനിന്നുള്ള മോക്ഷം മാത്രമെ നമ്മുടെ നിരീശ്വരന്മാർക്കറിയാവൂ. പുനർ ജന്മസിദ്ധാന്തവും, മോക്ഷസിദ്ധാന്തവും കർമ്മതത്വചിന്തയിൽ അടിയുറച്ചു് നിൽക്കുന്നവയാണു്.

പുനർജ്ജന്മസിദ്ധാന്തത്തെപ്പററി കൂടുതൽ ഉപന്യസിക്കുന്ന തിനു മുമ്പായി പുനർജന്മത്തെപ്പററി ആധുനിക ശാസ്ത്രജ്ഞന്മാർ പറഞ്ഞ അഭിപ്രായങ്ങൾ ഞാൻ ഉദ്ധരിക്കട്ടെ.

ജർമ്മൻ ഭൌതിക ശാസ്ത്രജ്ഞനായിരുന്ന ''ജോർജ് ക്രിസ്റ്റഫ് ലിച്ചെൻബെർഗ്'' തൻെറ ''സെൽ ബഷ്വാര ക്ററരിസ്റ്റിക്'' എന്ന രചനയിൽ തൻെറ ജന്മത്തെപ്പററി ഇങ്ങിനെ പറയുന്നു:

''ഞാൻ ജനിക്കുന്നതിനുമുമ്പ് മരിച്ചിരുന്നു എന്ന ചിന്ത മനസ്സിൽനിന്നും അകററുവാൻ എനിക്ക് കഴിയുന്നില്ല''

പ്രസിദ്ധ മനശ്ശാസ്ത്രജ്ഞയായ മിസ്സിസ് സി. എ. എഫ്. റൈസ് ഡേവിഡ്സ് 'ബുദ്ധിസ്റ്റ്സൈക്കോളജി' (ബുദ്ധമത മനശ്ശാസ്ത്രം) എന്ന ഗ്രന്ഥത്തിൽ പുനർജ്ജന്മത്തെപ്പററി ഇങ്ങിനെ പറയുന്നു:

''കഴിഞ്ഞ കാലത്തിലെ വർഗ്ഗമനസ്സിൽനിന്നും വ്യക്തിയുടെ മനസ്സിനെ പണിതെടുക്കുവാൻ മനശ്ശാസ്ത്രം ഇന്ന് പരിശ്രമിക്കുകയാണ്. സമൂഹങ്ങളെയാണ് അതു കൈകാര്യം ചെയ്യുന്നതു്. കാരണം, പുനർജ്ജന്മത്തെപ്പററി ബുദ്ധമതക്കാർക്കറിയുന്ന രഹസ്യം മനശ്ശാസ്ത്രത്തിന്നറിയില്ല. വ്യക്തിയുടെ ഭൂതകാലത്തെപ്പററി നാളത്തെ മനശ്ശാസ്ത്രം അനുസന്ധാനം ചെയ്യാതിരിക്കില്ല. വ്യക്തിയുടെ ഭൂതകാലത്തിലെ അല്പസ്വല്പകാര്യങ്ങളെപ്പററിയെങ്കിലും അതു് നിരീക്ഷണപരീക്ഷണം ചെയ്യും; അപ്പോഴതിന് ബുദ്ധമതത്തിലെ പുനർജ്ജന്മസിദ്ധാന്തവുമായി നേരിടേണ്ടിവരും. അടുത്തപടി, നമ്മുടെ ഭാവിയുടെ മനശ്ശാസ്ത്രത്തിലേക്കുള്ള അന്വേഷണമായിരിക്കും. നാം ഈ ശരീരം വിട്ടപോാം ഏതൊന്നിലാണ് ഉണർന്നുയരുക, ആ പുതിയ ശരീരം എവിടെനിന്നു വരുന്നു, അതിൻെറ പ്രകൃതിയെന്തു് എന്നുള്ള കാര്യങ്ങളിലേക്ക് ഭാവിയിലെ മനശ്ശാസ്ത്രം കടന്നന്വേഷണം നടത്തും. അതൊരു അലസമായ അന്വേഷണമാകില്ല. മറിച്ച് അതു് അത്യുഗ്രമായ പ്രായോഗിക പ്രാധാന്യം അർഹിക്കുന്ന ഒരു ഗവേഷണമായിരിക്കും. നാമെല്ലാം മരിക്കും, അതും ഏറെ താമസിയാതെതന്നെ. വിശ്വാസങ്ങളെക്കൊണ്ടുമാത്രം, ശാസ്ത്രങ്ങളെക്കൊണ്ടുമാത്രം നാം സംതൃപ്തിയടഞ്ഞിരിക്കാനാണോ ഭാവം? ശാസ്ത്രങ്ങാം മരണത്തെപ്പററിയുള്ള അജ്ഞതയിലും, അതുപോലെതന്നെ ഭയത്തിലും നമ്മെ തള്ളിവിടുകയാണ് ചെയ്യുന്നതു്''

(ബുദ്ധിസ്റ്റ് സൈക്കോളജി)

മിസ്സിസ് സി. എ. എഫ്. റൈസ് ഡേവിഡ്സ് പറഞ്ഞ ഈ പരമാർത്ഥമാണ് വേദങ്ങളിലും, ഉപനിഷത്തുകളിലും സഹസ്രാബ്ദങ്ങാക്കു മുമ്പ് വെളിവാക്കപ്പെട്ടിട്ടുള്ളതു്. ഗീതാരഹസ്യം ഈ മരണനാന്തരജീവിതത്തെപ്പററിയും ഗഹനമായി നമ്മെ പഠിപ്പിക്കുന്നുണ്ട്. പുനർജന്മസിദ്ധാന്തം കർമ്മസിദ്ധാന്തത്തിൽ അടിയുറച്ചുനിൽക്കുന്നു. കർമ്മവും, ജീവരാശികളുടെ വാസനകളുമായി അഭേദ്യമായ ബന്ധമുണ്ട്. വാസനകളാകട്ടെ

ജീവരാശികളുടെ സൂക്ഷ്മശരീരവും, കാരണശരീരവുമായി ബന്ധപ്പെട്ടിരിക്കുന്നു. സൂക്ഷ്മശരീരം, കാരണശരീരം, കർമ്മസിദ്ധാന്തം, വാസനകൾ എന്നിവയൊന്നും നിരീശ്വരവാദികൾക്ക് അത്രവേഗം മനസ്സിലാവുന്ന കാര്യങ്ങളല്ലെന്ന് ഇടമറുകിന്റെ വിമർശനപഠനം ഇതിനകം തെളിയിച്ചുകഴിഞ്ഞിട്ടുണ്ട്.

സൂക്ഷ്മശരീരം, കാരണശരീരം എന്നിവയെപ്പററി കർമ്മസിദ്ധാന്തപ്രതിപാദനത്തിലേ വിശദീകരിക്കാൻ പററൂ. ഇവിടെ ശാസ്ത്രജ്ഞന്മാർ പുനർജന്മത്തെപ്പററി പറഞ്ഞതു് ഉദ്ധരിക്കുക മാത്രമാണ് ഞാൻ ചെയ്യുന്നതു്. പുനർജന്മസിദ്ധാന്ത നിഷേധികളുടെ യുക്തിശൂന്യമായ ഛലത്തെ അനുവാചകരുടെ മുമ്പിൽ അനാവരണം ചെയ്യുവാനാണ് ഞാൻ ഇപ്രകാരം ശാസ്ത്രജ്ഞരെ ഉദ്ധരിക്കുന്നതു്.

1918-ൽ ജനിച്ച 'ഇയാൻസ്ററീവൻസൺ' 'വിർജീനിയ സ്കൂൾ ഓഫ് മെഡിസിൻ യൂനിവേർസിററി'യിലെ മനോരോഗ ശുശ്രൂഷകനായ പ്രൊഫസറാകുന്നു. അവിടുത്തെ മനോരോഗ ചികിത്സാവിഭാഗത്തിന്റെ അദ്ധ്യക്ഷനുമാണ് അദ്ദേഹം. ജൂലായ് 1959-ലെ 'ഹാർപ്പേർസ് മേഗസീനി'ൽ ഡോക്ടർ സ്റ്റീവൻസൺ ഒരു ലേഖനം പ്രസിദ്ധീകരിച്ചിരുന്നു. അതിന്റെ ശീർഷകം ഇതാണ്: ''അതീന്ദ്രിയദർശനത്തെക്കുറിച്ചുള്ള അലോസരപ്പെടുത്തുന്ന വസ്തുതകൾ'' 1960-ൽ അദ്ദേഹം 44 പേജുകളോളം വരുന്ന മറെറാരു ലേഖനമെഴുതി. അതിന്റെ പേരും നിരീശ്വരന്മാരെ അലോസരപ്പെടുത്തുന്ന ഒന്നാണ്. ''പൂർവ്വജന്മത്തിലേതെന്നു അവകാശപ്പെട്ട ഓർമ്മകളിൽനിന്നും അതിജീവിക്കുന്നതിനുള്ള തെളിവു്'' എന്നാണ് ആ ഉപന്യാസത്തിന്റെ പേർ. (The Evidence for Survival from Claimed Memories of Former Incarnations). അമേരിക്കൻ സൊസൈററി ഫോർ സൈക്കിക്കൽ റിസർച്ച് എന്ന സ്ഥാപനം പ്രഖ്യാപിച്ച മത്സരത്തിനു വേണ്ടി അയച്ച ആ ഉപന്യാസത്തിനു് ഒന്നാം സമ്മാനം കിട്ടുകയുണ്ടായി. മനശ്ശാസ്ത്രജ്ഞനായ വില്യം ജെയിംസായിരുന്നു ആ സ്ഥാപനം ആദ്യമായി രൂപം പൂണ്ടപ്പോൾ അദ്ധ്യക്ഷൻ. ആ മനശ്ശാസ്ത്രമഹാഗുരുവിനെ ആദരിക്കുവാനും, അനുസ്മരിക്കുവാനും വേണ്ടി പ്രഖ്യാപിക്കപ്പെട്ടതായിരുന്നു ആ സമ്മാനം.

പ്രസ്തുത സ്ഥാപനം പ്രസിദ്ധീകരിച്ച ജേണലിൽ ആ ഉപന്യാസത്തിന്റെ ഒന്നും രണ്ടും ഭാഗങ്ങൾ അച്ചടിച്ചിരുന്നു. പൂർവ്വജന്മത്തിലെ ജീവിതത്തെപ്പററി ഓർമ്മിച്ച അസാധാരണമായ ഓർമ്മശക്തിയുള്ള കുട്ടികളേയും, പ്രായപൂർത്തി എത്തിയവരേയും പരിശോധിച്ച് രേഖപ്പെടുത്തിയ വസ്തുതകൾ ഉപന്യാസത്തിൽ ഡോക്ടർ സ്റ്റീവൻസൺ എടുത്തുപറഞ്ഞിട്ടുണ്ട്. അദ്ദേഹ

ഹത്തിൻെറ ഒരു വാക്യം ഞാൻ അനുവാചകരുടെ ശ്രദ്ധക്കായി ഇവിടെ ഉദ്ധരിക്കട്ടെ:

''ഇത്തരം സംഭവപരമ്പരകളെ മനസ്സിലാക്കുന്നതിനു് സ ഹായിക്കുന്ന ഏററവും ഉചിതമായ ഒരു സിദ്ധാന്തമാകുന്നു പുനർ ജന്മസിദ്ധാന്തം എന്നു് ഞാൻ കരുതുന്നു. അതുകൊണ്ടു് പുനർ ജന്മമുണ്ടെന്നു് ഞാൻ ഊന്നിപ്പറയും''.

ഒരുപാടു് സംഭവങ്ങളിൽ പുനർജന്മത്തെപ്പററി യഥാർത്ഥ ഓർമ്മകളുള്ളതായി തെളിയിക്കുന്ന ന്യായമായ വിവരങ്ങൾ പു നർജ്ജന്മസിദ്ധാന്തത്തെപ്പററി ശ്രദ്ധിച്ചു പഠിക്കുന്നതിനു് ഗവേ ഷകരായ ശാസ്ത്രജ്ഞന്മാരെ പ്രേരിപ്പിക്കുന്നുവെന്നു് ഇയാൻ സ്റ്റീവൻസൺ വീണ്ടും പറയുന്നു;

അദ്ദേഹത്തിൻെറ വാക്കുകളിതാ:—

''പൂർവ്വജ്ജന്മത്തെപ്പററി യഥാർഥമായ ഓർമ്മകളുള്ള നിര വധി കേസ്സുകളുണ്ടു്. പുനർജന്മസിദ്ധാന്തം ന്യായമായ ഒരു സിദ്ധാന്തമാണെന്നതുകൊണ്ടു് അവ ശ്രദ്ധയർഹിക്കുന്നു''.

പുനർജന്മത്തിൽ വിശ്വസിക്കുന്ന മറെറാരു ശാസ്ത്രജ്ഞനാ ണു് ഡോക്ടർ ജെ. ബി. റൈൻ.

ഡ്യൂക്കു് യൂനിവേർസിററിയിലെ പാരാ സൈക്കോളജി ഗവേഷണശാലയിലെ ഡയറക്ടറാണു് അദ്ദേഹം. മഹാനായ ആ ശാസ്ത്രജ്ഞൻ റൂത്തു് സിമ്മൺസ് എന്ന യുവതിയായ ഒരു ഗൃഹസ്ഥയുടെ പൂർവ്വജന്മസ്മരണകളെ പരീക്ഷിച്ചതിനുശേഷം ''നിങ്ങൾ മുമ്പു് ജീവിച്ചിരുന്നിട്ടുണ്ടോ?'' എന്നൊരു ലേഖനം പ്രസിദ്ധീകരിച്ചിട്ടുണ്ടു്. അതിൽ അദ്ദേഹം ഇങ്ങിനെ പറയുന്നു:

''പുനർജന്മസിദ്ധാന്തപ്രശ്നത്തെ ഗുരുതരമായി നാം പരി ഗണിക്കേണമെന്നുണ്ടോ? ദേഹകാന്തമയക്കത്തിലൂടെ ഒരു വ്യ ക്തിയെ ഭൂതകാലത്തിൻെറ മറവിലേയ്ക്കു്, പുനർജന്മത്തിൻെറ തെളിവിനായി നയിക്കുവാൻ ശ്രമിക്കുന്നുണ്ടോ? എങ്കിൽ ഈ വ്യക്തിയുടെ കാര്യത്തിൽ ചെയ്തതുപോലെ ചെയ്താൽ അതൊരു തെററായ മാർഗ്ഗമാകും. ശാസ്ത്രം ആദ്യമായി കണ്ടുപിടിക്കേണ്ട തു് ആത്മാവു് എന്ന വ്യക്തിത്വം ഉണ്ടോ എന്നുള്ളതാകുന്നു. അതിനു് അതിൻെറ ശരീരം വിട്ടുനിൽക്കുവാൻ കഴിയുമോ എന്നു ള്ളതുകൂടി ശാസ്ത്രം ഗവേഷണംചെയ്തു കണ്ടുപിടിക്കേണ്ടിയിരി ക്കുന്നു.''

# പുനർജന്മവിശ്വാസം അശാസ്ത്രീയമോ?

1939-ലെ എറാനോസ് മീററിങ്ങിൽവെച്ച് കാറൽ ജി. ജൂങ്ങ് എന്ന പ്രസിദ്ധനായ പാശ്ചാത്യ മനശ്ശാസ്ത്രജ്ഞൻ നടത്തിയ പ്രഭാഷണം യൂറോപ്പിലെ പുനർജന്മ നിഷേധികളെ അമ്പരപ്പിച്ചു. ''പുനർജന്മത്തെപ്പററി'' എന്ന അദ്ദേഹത്തിന്റെ പ്രഭാഷണം 1950-ൽ പുനഃപരിശോധിച്ച് പ്രസിദ്ധീകരിക്കപ്പെട്ടു. ജൂങ്ങിന്റെ തെരഞ്ഞെടുത്ത പ്രബന്ധങ്ങളിൽ 9-ാം വോള്യത്തിലാണ് ഈ പ്രഭാഷണം പ്രസിദ്ധീകരിച്ചിട്ടുള്ളത്.

ആത്മാവിനെപ്പററി പ്രസ്താവിക്കവെ ഫ്രോയിഡിനെ ഞാൻ അന്യത്ര ഉദ്ധരിക്കുകയുണ്ടായി. അതു വായിച്ച ഒരു രസികൻ ഇങ്ങിനെ ചോദിച്ചു: ''ഭാരതീയ വേദാന്തത്തിൽ പറഞ്ഞ ആത്മാവല്ലല്ലോ ഫ്രോയിഡ് പറഞ്ഞ ആത്മാവ്. പിന്നെ എന്തിനാണ് ഭാരതീയ ആത്മാവും, പാശ്ചാത്യ ആത്മാവും ഒന്നാണെന്നമട്ടിൽ എടുത്തു ചർച്ച ചെയ്യുന്നത്?''

രസകരമായ ചോദ്യമാണ്. ഞാൻ എന്റെ ലേഖനത്തിൽ ഭാരതീയമായ ആത്മാവിനേയും, പാശ്ചാത്യചിന്തകനായ ഫ്രോയിഡ് പറഞ്ഞ സോൾ (Soul) എന്ന ആത്മാവിനേയും താരതമ്യപഠനം നടത്തിയതല്ല. ഫ്രോയിഡ് പോലും ആത്മാവിനെ അംഗീകരിച്ചിരുന്നു എന്ന് തെളിയിക്കുകയായിരുന്നു എന്റെ ലക്ഷ്യം. അതാകട്ടെ ആത്മാവ് എന്നൊന്നില്ല എന്നു പറയുന്ന കുയുക്തിയുടെ അന്തസ്സാരഹീനതയെ വെളിപ്പെടുത്തുവാൻ വേണ്ടിയായിരുന്നുതാനും. ആത്മാവിനെപ്പററി വിഭിന്നരായ ശാസ്ത്രജ്ഞന്മാർക്കു വിഭിന്നമായ അഭിപ്രായങ്ങളുണ്ട്. ഇടമറുകിനുപോലും ആത്മാവിനെപ്പററി പറയുവാനുണ്ട്. അതു് ഊർജ്ജമാണെന്നാണ് അദ്ദേഹത്തിന്റെ വിശ്വാസം. പ്ലേറോ, അരിസ്റ്റോട്ടിൽ, സെയിൻറു് അഗസ്റ്റിൻ, സെയിൻറു് തോമസ് അക്വിനാസ് തുടങ്ങിയ പ്രാചീന പാശ്ചാത്യ തത്വചിന്തകരും ആത്മാവിൽ വിശ്വസിച്ചവരാണ്. അവരുടെ അഭിപ്രായങ്ങളെടുത്തു് താരതമ്യപഠനം നടത്തുകയല്ല ഞാൻ ഈ ഖണ്ഡനപരമ്പരയിൽ ചെയ്യുന്നതെന്ന് നിരീശ്വരവാദികളെ ഓർമ്മിപ്പിക്കട്ടെ. ആത്മാവുണ്ടെന്ന് ശാസ്ത്രജ്ഞന്മാർ പറഞ്ഞ വചനങ്ങൾ ഉദ്ധരിക്കുക മാത്രമാണ് ഞാൻ ചെയ്തിട്ടുള്ളതു്. അതുവഴി ആത്മാവില്ല എന്നു പറയുന്ന വ്യക്തിയുടെ ശാസ്ത്രബോധരാഹിത്യവും അജ്ഞതയും വെളിയിൽ കൊണ്ടുവരിക എന്നുള്ളതാണ് എന്റെ ലക്ഷ്യം.

ഫ്രോയിഡ് പറഞ്ഞ ആത്മാവിന് വേറെയാണർത്ഥം എന്നു പറയുന്നവരോട് എനിക്കൊന്നും പറയുവാനില്ല. ഫ്രോയിഡിന്റെ ശാസ്ത്രപദങ്ങളുടെ അർത്ഥബോധമോ, അതു് ഗ്രഹി

യ്യാനുള്ള ശേഷിയോ ഇല്ലാതെ പംഗു ന്യായം പറയുന്ന അത്തരം വ്യക്തികളെ ബ്രഹ്മാവിനുപോലും പറഞ്ഞു ധരിപ്പിക്കാൻ സാധ്യമല്ല. ഭർത്തൃഹരി പറഞ്ഞതെത്ര ശരിയാണ്:

''അജ്ഞഃസുഖമാരാധ്യഃ സുഖതര–
മാരാദ്ധ്യതെ വിശേഷജ്ഞഃ
ജ്ഞാനലവ ദുർവിദഗ്ധം
ബ്രഹ്മാപിതം നരം ന രഞ്ജയതി''

''അതായത് അജ്ഞനായവനെ എളുപ്പത്തിൽ സന്തോഷിപ്പിക്കാം. അറിവുള്ളവനെ അതിലും എളുപ്പത്തിൽ സന്തോഷിപ്പിക്കാം. അല്പസ്വല്പജ്ഞാനിയായവനെ സന്തോഷിപ്പിക്കുവാൻ ബ്രഹ്മാവിനുപോലും സാദ്ധ്യമല്ല.''

ഫ്രോയിഡ് Soul (ആത്മാവ്) എന്നൊരു പദം ഉപയോഗിച്ചിട്ടുണ്ടെന്ന് താങ്കൾ അംഗീകരിക്കുന്നുണ്ടോ? എന്ന മാത്രമേ അത്തരം ജ്ഞാനലവദുർവിദഗ്ദ്ധന്മാരോട് ചോദിക്കുവാനൊള്ളു.

പുനർജ്ജന്മമെന്ന് പറയുമ്പോൾ നിരീശ്വരവാദികളും ഉപരിപ്ലവബുദ്ധികളും ധരിക്കുന്നത് ശരീരമാണ് വീണ്ടും ജനിക്കുന്നതെന്നാണ്. ശരീരമല്ല, ആത്മാവാണ് വീണ്ടും ജനിക്കുന്നത്. അതും കർമ്മബദ്ധമായ ആത്മാവ്, അതായത് എല്ലാ ജീവികളിലുമുള്ള 'ഞാൻ'. കർമ്മവിമുക്തമായ ആത്മാവ് മോക്ഷാവസ്ഥയിലെത്തുന്നു. വിശന്നുവലയുന്ന ഒരു തൊഴിലുമില്ലാത്ത പാവത്തിന് ഒരു നേരത്തെ ഭക്ഷണം കിട്ടിയാൽ വിശപ്പെന്ന ദുഃഖത്തിൽനിന്നും അയാൾക്ക് താല്ക്കാലിക മോക്ഷം കിട്ടുന്നു. അതുപോലെ ജനനമരണങ്ങളാൽ വലയുന്ന ആത്മാവിന് കർമ്മമുക്തി കിട്ടിയാൽ ശാശ്വതമായ മോക്ഷം കൈവരുന്നു. ഇടമറുക് പറയുന്നതുപോലെ അത് ആത്മഹത്യയല്ല, അനശ്വരമായ ആനന്ദമാണ്.

ആ അനശ്വരമായ ആനന്ദം ആസ്വദിക്കാനുള്ള സൗഭാഗ്യമില്ലാതെ ഞാനും ഇടമറുകും സംസാരചക്രത്തിൽ കിടന്നു വലയുകയാണ്. ഞങ്ങളിലെ ആത്മാവിനെപ്പററിയറിയണമെങ്കിൽ ആത്മാവിൻെറ പുനർജ്ജന്മത്തെപ്പററി അറിയണമെങ്കിൽ നിരീശ്വരവാദികളോട് ചോദിച്ചിട്ട് പ്രയോജനമില്ല. കാരണം അവർ ഭാരതീയ തത്വചിന്തകരോ, പാശ്ചാത്യ ശാസ്ത്രജ്ഞരോ അല്ല. അതിനാൽ തത്വചിന്തകനും, മനശ്ശാസ്ത്രജ്ഞനുമായ കാറൽ ജി. ജൂങ്ങിനോടുതന്നെ ചോദിക്കാം. ഈ ലേഖനത്തിൻെറ ആരംഭത്തിൽ ഞാൻ പറഞ്ഞ 'പുനർജ്ജന്മത്തെപ്പററി' എന്ന ജൂങ്ങിൻെറ പ്രഭാഷണത്തിൽ അദ്ദേഹം ഇങ്ങിനെ പറയുന്നു: ''അതായതു്, നമുക്കു ദർശിക്കുവാൻ കഴിയുന്ന ഒരു പ്രക്രിയയല്ല പുനർജ്ജന്മം എന്നു പറയുന്നതു്. നമുക്കതിനെ അളക്കുവാനോ, തൂക്കിനോക്കുവാനോ, അതിൻെറ പടമെടുക്കുവാനോ സാധ്യമല്ല. അതു് ഇന്ദ്രിയസംവേദനത്തിന് തികച്ചും അതീതമാണ്.''

കാറൽ ജി. ജൂങ്ങ് എന്ന മഹാനായ ആധുനിക മനശ്ശാസ്ത്ര ജ്ഞൻ കേവലപ്രത്യക്ഷത്തിൽ മാത്രം വിശ്വസിക്കുന്ന പാമര ന്മാരെ സ്മരിച്ചുകൊണ്ടാണ് ഇതെഴുതിയത്. പാമരന്മാർ പ്ര ത്യക്ഷത്തിൽ മാത്രം വിശ്വസിക്കുന്നവരാണ്. ഇന്ദ്രിയസംവേ ദനങ്ങളിൽ മാത്രം വിശ്വസിക്കുന്ന ഒരു വ്യക്തിയായിരുന്നില്ല അദ്ദേഹം. പുനർജ്ജന്മമുണ്ടെന്നു് അദ്ദേഹം മനസ്സിലാക്കി. യോ ഗിയെപ്പോലെ മഹാനായ ഒരു ആത്മാവായിരുന്നു ആ മഹാ നായ ശാസ്ത്രജ്ഞൻ. പാമരനായ അർജ്ജുനനു് തന്റെ പൂർവ്വ ജന്മത്തെപ്പററി ഒന്നും അറിയില്ലെന്നും, മറിച്ചു് ശ്രീകൃഷ്ണഭഗവാനു് അതെല്ലാം അറിയാമായിരുന്നു എന്നും ഗീതയിൽനിന്നും നാം മനസ്സിലാക്കുന്നു. ഭഗവാൻ അർജ്ജുനനോടു് ഇങ്ങിനെ പറയുന്നു:

''ബഹൂനിമേ വ്യതീതാനി
ജന്മാനി തവചാർജ്ജുന
താന്യഹം വേദസർവ്വാണി
ന ത്വം വേത്ഥ പരന്തപ.'' (4/5)

അല്ലയോ അർജ്ജുനാ! ഞാനും നീയും വളരെ ജന്മങ്ങൾ എടു ത്തവരാണ്. അതൊക്കെ എനിക്കറിയാം. പക്ഷെ, പരന്തപ! നീ അതൊന്നും അറിയുന്നില്ല.

ജ്ഞാനികൾ ജന്മങ്ങളെപ്പററി അറിയുന്നു, അജ്ഞാനികൾ അറിയുന്നില്ല എന്നു് ഭഗവാൻ പറയുന്നു. അതുതന്നെയാണ് മഹാ മനശ്ശാസ്ത്രജ്ഞനായ കാറൽ ജി. ജൂങ്ങും പറയുന്നതു്. ഇടമറുക വർകൾ പറയുന്നതുപോലെ പുനർജ്ജന്മസിദ്ധാന്തം പ്രാകൃതമല്ല.

ഈ ദേഹാന്തരപ്രാപ്തിയെപ്പററി കാറൽ ജി. ജൂങ്ങ് ഇ ങ്ങിനെ പറയുന്നു:

''പുനർജ്ജന്മത്തെപ്പററി ജനങ്ങൾ സംസാരിക്കുന്നു എന്ന കേവലമായ വസ്തുതതന്നേയും, അത്തരം ഒരു ധാരണ ഉണ്ടെന്നു ള്ളതുതന്നേയും, പുനർജ്ജന്മം എന്ന ആ പേരുകൊണ്ടു് അറിയപ്പെ ടുന്ന മാനസികാനുഭവങ്ങളുടെ ഒരു ഭണ്ഡാഗാരം സത്യമായും നി ലനിൽക്കുന്നുണ്ടു് എന്നർത്ഥമാക്കുന്നു,''

ഈ മഹാനായ ശാസ്ത്രകാരന്റെ അഭിപ്രായം അതിസുന്ദര മായി ഗീതയിൽ വർണ്ണിക്കപ്പെട്ടതു് നോക്കുക:

ദേഹിനോ/സ്മിൻയഥാദേഹേ
കൌമാരം യൌവനം ജരാ
തഥാ ദേഹാന്തരപ്രാപ്തിർ–
ധീരസ്തത്ര ന മുഹ്യതി. (2/13)

ഈ ദേഹത്തിൽ ആത്മാവിനു് കുട്ടിക്കാലം, യൌവനം, വൃദ്ധാവസ്ഥ എന്നിവ വന്നുചേരുന്നതുപോലെതന്നെ, മററു ദേ ഹവും ആത്മാവിനു് കിട്ടുന്നു. ഇതറിയുന്ന ധീരനായ മനുഷ്യൻ മുഗ്ദ്ധനാകുന്നില്ല.

# ചാതുർവ്വർണ്ണ്യം

ഭഗവദ്ഗീതയിലെ നാലാം അദ്ധ്യായത്തിൽ ഒരു ശ്ലോകമുണ്ട്. ശ്രീമാൻ ഇടമറുക് ഉദ്ധരിച്ച ആ ശ്ലോകം ഇതാണ്:

''ചാതുർവ്വർണ്ണ്യംമയാസൃഷ്ടം
ഗുണകർമ്മവിഭാഗശഃ
തസ്യ കർത്താരമപിമാം.
വിദ്ധ്യകർത്താരമവ്യയം'' 4/13

''ഗുണങ്ങൾക്കും, കർമ്മങ്ങൾക്കുമനുസരിച്ച് ഞാൻ തന്നെയാണ് നാലു ജാതികളെ സൃഷ്ടിച്ചത്. ഞാനിതിൻെറ കർത്താവുതന്നെയാണെങ്കിലും, കർത്തൃത്വാഭിമാനം തീരെ എനിക്കില്ലാത്തതിനാൽ, സൂക്ഷ്മത്തിൽ ഞാൻ അകർത്താവും നാശരഹിതനുമാകുന്നു.''

ഈ ശ്ലോകത്തിൽ പ്രയോഗിക്കപ്പെട്ട ചാതുർവ്വർണ്ണ്യം എന്ന വാക്കിനു് വിമർശനപാഠകൻ ''നാലു ജാതികൾ'' എന്നാണു് അർത്ഥം കല്പിച്ചിട്ടുള്ളതു്. ഈ അർത്ഥം അദ്ദേഹത്തിൻെറ സ്വന്തവുമല്ല. പിന്നേയോ? പി. എം. നാരായണൻനായരുടെ വ്യാഖ്യാനമാണതു്. അപ്പോൾ, വിമർശകനെ പഴിച്ചിട്ടെന്തുകാര്യം?

വർണ്ണം എന്നു പറയുന്നതു് ജാതിയല്ല. വർണ്ണമെന്നതു് ഗുണങ്ങളേയും, പ്രവൃത്തികളേയും അടിസ്ഥാനമാക്കിയുള്ള ഒരു വിഭജനമാകുന്നു. ഒരു ഡോക്ടർ രോഗികളെ ശുശ്രൂഷിക്കുന്നു. സത്വഗുണപ്രധാനിയായ അദ്ദേഹം രോഗികളെ ചൂഷണം ചെയ്യുന്നില്ല. അദ്ദേഹത്തിൻെറ കർമ്മം അനാസക്തമായി രോഗികളെ ശുശ്രൂഷിക്കുക എന്നുള്ളതാണ്. (ഇവിടെ ധനാസക്തരായ ഡോക്ടർമാരുണ്ടല്ലോ എന്നു് ഹേത്വാഭാസകന്മാർ ചോദിച്ചേയ്ക്കാം. അത്തരം ഡോക്ടർമാരെയല്ല ഇവിടെ ഉദ്ദേശിച്ചിട്ടുള്ളതു്.) അപ്പോൾ സത്വവാനായ ആ ഡോക്ടറുടെ ഗുണങ്ങളും, കർമ്മവുമനുസരിച്ച്, അദ്ദേഹത്തെയും അദ്ദേഹത്തെപ്പോലുള്ളവരേയും ഒരു വർണ്ണമായി വേർതിരിക്കാം. ഇവിടെ ഡോക്ടർ ജാതി എന്നു വ്യാഖ്യാനിക്കുന്നതു് വ്യാമൂഢതയാണ്. ഇതുപോലെ തന്നെ, പഠിക്കുക, പഠിപ്പിക്കുക, കൃഷി ചെയ്യുക, വ്യാപാരം നടത്തുക, ശത്രുക്കളിൽനിന്നും രാഷ്ട്രത്തെ രക്ഷിക്കുക, സമൂഹത്തിലെ മററു മനുഷ്യരെ ശുശ്രൂഷിക്കുക തുടങ്ങിയ അനേകായിരം കർമ്മങ്ങളെ അടിസ്ഥാനമാക്കി മനുഷ്യസമൂഹത്തിനു് നൽകപ്പെട്ട നാലു് വിഭാഗങ്ങളാണ് വർണ്ണമെന്നു് പറയുന്നതു്. അതു് പുലയൻ, ചെറുമൻ, തിയ്യൻ, നായർ, നമ്പ്യാർ, നമ്പൂതിരി എന്നിത്യാദി ജാതികളാണെന്ന് തെററിദ്ധരിച്ച് ഗീതാവിമർശകൻ എന്തെല്ലാം അബദ്ധങ്ങളാണ് എഴുതിക്കൂട്ടിയിരിക്കുന്നതു്.

അദ്ദേഹം പറയുന്നു: ''ഇന്ത്യയുടെ അധഃപതനത്തിനു വഴി തെളിയിച്ചതു് ജാതി സമ്പ്രദായമാണെന്ന കാര്യത്തിൽ ആക്കും സംശയമുണ്ടെന്നു് തോന്നുന്നില്ല.'' (ഭ. വി. പ. പേജ് 90) തന്റെ വിശ്വാസത്തെ യുക്തിയുക്തം സമർത്ഥിക്കാതെ ഇടമറുക് ഒരു മുൻവിധിയോടെയാണു് ഈ അദ്ധ്യായം തുടങ്ങുന്നതു്. ഇതു് യുക്തിയല്ല, അന്ധവിശ്വാസം മാത്രമാകുന്നു. ഇന്ത്യയുടെ അധഃപതനത്തിനു് കാരണം ജാതിയല്ല. വിദേശീയരായ ആതതായികളുടെ ആക്രമണവും അവരുടെ സംസ്കാരവിദ്ധ്വംസന പ്രവർത്തനങ്ങളും കുചേഷ്ടിതങ്ങളുമാണു് ഇന്ത്യയെ അധഃപതിപ്പിച്ചതെന്നതിനു് ചരിത്രം സാക്ഷി നിൽക്കുന്നു. അതിനെയൊക്കെ അതിജീവിച്ചു് നിൽക്കുന്ന ഒന്നാണു് ഇന്ത്യൻ സംസ്കാരം. ആ സംസ്കാരത്തിന്റെ അടിവേരുകൾ ചതുർവ്വേദങ്ങളാകുന്നു. ആ വേദക്ഷീരസാഗരത്തിൽനിന്നും കടഞ്ഞെടുത്ത അമൃതമാണു് ഭഗവദ്ഗീത. ഇന്ത്യയെ രക്ഷിക്കുവാനുള്ള സുദർശനചക്രവും ഭഗവദ്ഗീതതന്നെ.

ചതുർവ്വർണ്ണ്യധർമ്മത്തിനാണു് ചാതുർവ്വർണ്ണ്യം എന്നു പറയുന്നതു്. അതു് ഇന്നു് ഹിന്ദുക്കളുടെ ഇടയിൽ കാണുന്ന ജാതിയേയല്ല.

വർണ്ണം ജാതിയല്ല. വർണ്ണം ജാതിയാണെന്നു് കുററിപ്പുഴ പറഞ്ഞിട്ടുണ്ടു്. വർണ്ണം ജാതിയാണെന്നു് സമർത്ഥിക്കുന്നതിൽ അദ്ദേഹത്തിനു് ഒരു ദുരുദ്ദേശമുണ്ടു്. ഹിന്ദുമതം ഹീനമാണെന്നു് ചിത്രീകരിച്ചു് ഹിന്ദുമതവിശ്വാസികളെ നിരീശ്വരമതത്തിലേക്കാകർഷിക്കുക എന്നുള്ളതാണു് ആ ലക്ഷ്യം. ഇതുതന്നെയായിരുന്നു ക്രിസ്ത്യൻ ഫണ്ടമെന്റലിസ്റ്റുകളുടേയും ഉദ്ദേശം.

# ചാതുർവർണ്ണ്യവും ജാതിയും

**ചാ**തുർവ്വർണ്ണ്യവും, ജാതിയും ഒന്നല്ല. ജാതി ഒരു സമ്പ്രദായവും, ചാതുർവ്വർണ്ണ്യം ധർമ്മവുമാകുന്നു. ജാതി ഹിന്ദുമതത്തിൽ അനവധി ബന്ധനങ്ങളുണ്ടാക്കി. ഹിന്ദുമതത്തിൻെറ പുരോഗതിക്കു ജാതിസമ്പ്രദായം എത്രയെത്ര പ്രതിബന്ധങ്ങളുണ്ടാക്കി. ഈ പ്രതിബന്ധങ്ങളുണ്ടാക്കിയ ജാതിയല്ല ചാതുർവ്വർണ്ണ്യം.

ചാതുർവർണ്ണ്യം ജാതിയാണെന്നു് തെറ്റിദ്ധരിച്ച പറഞ്ഞുകൊണ്ടു് ഹിന്ദുമതത്തെ ആക്ഷേപിക്കുന്നവരുണ്ടു്. ഈ ആക്ഷേപത്തിൻെറ പുറകിൽ പല നിക്ഷിപ്‌ത താല്പര്യങ്ങളും കാണാം. ചിലർ കൊഴുത്ത അജ്ഞതകൊണ്ടു് ജാതിഭേദംതന്നെ ചാതുർവർണ്ണ്യം എന്നു പറയുന്നു, മററുള്ളവരെ പഠിപ്പിക്കുകയും ചെയ്യുന്നു. ചില ഹിന്ദുമത വിരോധികാം ഹിന്ദുമതത്തിലെ അഭിശപ്‌തമായ ഒരു വഴക്കമാണു് ചാതുർവ്വർണ്ണ്യം എന്നു് പാടിനടക്കുന്നു. ചാതുർവ്വർണ്ണ്യത്തെപ്പററി മഹർഷി അരവിന്ദഘോഷ് ഇങ്ങിനെ പറയുന്നു:

"The verses in the Gita have no bearing on the existing Caste system, because that is a very different thing from the ancient social idea of Caturvarnya, the four clear cut orders of the Aryan community, and in no way corresponds with the description of the Gita," (Light from the Cita. Page, 32)

ഇതിൻെറ പൊരുളം മറെറാന്നുമല്ല. ''ഇന്നത്തെ ജാതിസമ്പ്രദായത്തിനു് ഗീതയിൽ പറയുന്ന ചാതുർവ്വർണ്ണ്യവുമായി യാതൊരു ബന്ധവുമില്ല. കാരണം അതു് പ്രാചീനമായ ചാതുർവ്വർണ്ണ്യമെന്ന സാമൂഹ്യ ആദർശത്തിൽനിന്നും തുലോം വിഭിന്നമാകുന്നു. പ്രസ്പഷ്ടവും, സംശുദ്ധവുമായ ആദർശം ആര്യ ജനതതിയുടെ ജീവിതക്രമമായിരുന്നു. ഗീതയിൽ വിവരിച്ച ഈ ജീവിതക്രമവുമായി ജാതിക്കു് യാതൊരു ചേർച്ചയുമില്ല.''

ചാതുർവ്വർണ്ണ്യമെന്ന ആദർശത്തിനു് അതിഗഹനമായ അർത്ഥവും, ഉദ്ദേശ്യവുമുണ്ടു്. അതിൻെറ സാർവ്വലൌകികമായ വ്യാപ്‌തിയെപ്പററി മഹർഷി അരവിന്ദ്ഘോഷ് പറയുന്നതു് ശ്രദ്ധേയമാണു്;

''ഈ നാലു് വ്യക്‌തിത്വങ്ങളുടെ, ഏതെങ്കിലും ഒരു ഗുണം (അതായതു് ബ്രാഹ്മണത്വം, ക്ഷത്രിയത്വം, വൈശ്യത്വം, ശൂദ്രത്വം എന്നിവയുടെ ഏതെങ്കിലും ഒരു ഗുണം) മനുഷ്യപ്രകൃതിയിൽ വികസിതമായും, അവികസിതമായും, വിശാലമായും

സങ്കുചിതമായും, മർദ്ദിതമായും ഉപരിതലത്തിലേക്ക് ഉയർന്നു വരുന്നതായും നമുക്കു കാണുവാൻ കഴിയുന്നു. എന്നാൽ ഈ നാലിൽ ഏതെങ്കിലും ഒരു ഗുണം അതിസ്വാധീനം ചെലുത്തി, ഒരു വ്യക്തിയുടെ പ്രവൃത്തിയെ ആകമാനം ഉൾക്കൊള്ളുന്നതായി കാണുന്നു.'' (ഗീതാപ്രകാശം പേ. 34)

മനുഷ്യരാശിയിൽ ചാതുർവ്വർണ്ണ്യമെന്ന ആദർശം അവിഭാജ്യഘടകമായി വർത്തിക്കുന്നുവെന്ന പരമാത്ഥത്തെ വ്യക്തമാക്കിക്കൊണ്ട് അരവിന്ദ്ഘോഷ് തുടർന്നു പറയുന്നു:

''ഏതു് സമൂഹത്തിലായാലും ഈ നാലു മാതൃകകളും നമുക്ക് കാണുവാൻ കഴിയുന്നു. ആധുനിക ലോകം സൃഷ്ടിക്കുവാൻ ശ്രമിച്ച വെറും ഉല്പാദനക്ഷമവും, വ്യാപാരനിരതവുമായ ഒരു സമൂഹത്തെത്തന്നെ നമുക്കു സൃഷ്ടിക്കുവാൻ കഴിഞ്ഞാലും അവിടേയും നമുക്കു ഈ മാതൃകകൾ കാണുവാൻ കഴിയും.'' തൊഴിലെടുക്കുന്ന ശൂദ്രസമൂഹവും, അത്യാധുനികന്മാരെ ആകർഷിക്കുന്നതും യൂറോപ്പിലെ ഒരു ഭാഗത്തു് സൃഷ്ടിക്കുവാൻ പരിശ്രമിച്ചു കൊണ്ടിരിക്കുന്നതുമായ പ്രോളിറേററിയററ് (തൊഴിലാളിവർഗ്ഗം) എന്ന സമൂഹത്തിലും ഈ നാലു മാതൃകളും കാണുവാൻ കഴിയുന്നു എന്നാണ് മഹർഷി അരവിന്ദഘോഷ് പറയുന്നതു്. അതിനാൽ ചാതുർവ്വർണ്ണ്യം എന്ന ആദർശം ഹിന്ദുക്കളുടെ സമൂഹത്തിലെ മാത്രമല്ല, ലോകത്തിലെ ഏതു് സമൂഹവും ഉൾക്കൊള്ളുന്ന ശാസ്ത്രീയമായ ഒരു ഘടകമാകുന്നു. അതൊഴിച്ച് സമൂഹത്തിനു് നിലനില്പില്ല. അതു് മനുഷ്യസമൂഹത്തിന്റെ അവിഭാജ്യഘടകമാകുന്നു. ചാതുർവ്വർണ്ണ്യം ജാതിയല്ലെന്ന് മഹാമതികളായ ഭാരതീയ മഹാപുരുഷന്മാർ പറഞ്ഞിട്ടുണ്ട്. അതാണ് നമുക്ക് ശിരോധാര്യം. അല്ലാതെ ഹിന്ദുമത തത്വങ്ങൾ പഠിക്കുകയോ, പഠിക്കുവാൻ ശ്രമിക്കുകയോ ചെയ്യാതെ മുൻ വിധികളും മുൻ വിരോധവും പുലർത്തിയ മതമൌലികരും, യുക്തിഹീനരായ നിരീശ്വരന്മാരും പറയുന്നതുകേട്ട് ജാതിതന്നെ ചാതുർവ്വർണ്ണ്യം എന്നാരും ധരിക്കരുതെന്ന് മാത്രമെ എനിക്കഭ്യർത്ഥിക്കുവാനുള്ളു.

# വേദങ്ങളും വർണ്ണവ്യവസ്ഥയും

സമൂഹപുരുഷന്റെ സങ്കൽപമാണ് പുരുഷസൂക്തത്തിൽ നാം കാണുന്നത്. ഋഗ്വേദത്തിലെ പത്താം മണ്ഡലത്തിലെ ആ മന്ത്രത്തിലെ ആദ്യഭാഗം ഒന്നു നോക്കുക:

ബ്രാഹ്മണോസ്യ മുഖമാസീദ്
ബാഹൂ രാജന്യഃകൃതഃ
ഊരൂതദസ്യയദ്വൈശ്യഃ
പദ്ഭ്യാം ശൂദ്രോ അജായത

(ഋഗ്വേദം — 10-90-11)

ആലങ്കാരികമായ ഈ വചനത്തിനർത്ഥം ബ്രാഹ്മണൻ, ഈ സമൂഹപുരുഷന്റെ ശിരസ്സാകുന്നു. അതിന്റെ കൈകൾ ക്ഷത്രിയരാകുന്നു, അതിന്റെ ഊരുക്കൾ വൈശ്യരാകുന്നു, അതിന്റെ പാദങ്ങൾ ശൂദ്രരാകുന്നു''.

ഇതിന്റെ മുമ്പിലുള്ള 9-ാം മന്ത്രത്തിൽ മനുഷ്യസമൂഹത്തെ ഒരു പുരുഷനായിട്ടാണ് സങ്കൽപിച്ചിട്ടുള്ളത്. അതിനാൽ ആ അനുവൃത്തിയനുസരിച്ചുവേണം പത്താം മന്ത്രമായ ''ബ്രാഹ്മണോസ്യ മുഖമാസീദ്'' എന്ന വചനം വ്യാഖ്യാനിക്കുവാൻ.

പത്താം മന്ത്രത്തിൽ, സമൂഹപുരുഷന്റെ മുഖമെന്തായിരുന്നു? ബാഹുക്കളും ഊരുക്കളും എന്തായിരുന്നു? പാദങ്ങൾ എന്തായിരുന്നു?'' എന്നും ചോദിക്കപ്പെട്ടിരിക്കയാണ്. അതിനുത്തരമാണ് 'ബ്രാഹ്മണോസ്യമുഖമാസീദ്'' എന്ന മന്ത്രം.

ബ്രാഹ്മണൻ സമൂഹപുരുഷന്റെ മുഖമാണ് എന്നാണ് ഈ മന്ത്രത്തിന്നർത്ഥമെങ്കിലും ചില നവീനന്മാർ ഒരു പുതിയ അർത്ഥമാണ് ഇതിനു് നല്കിയിട്ടുള്ളത്. ''ബ്രാഹ്മണർ ബ്രഹ്മാവിന്റെ മുഖത്തിൽനിന്നുണ്ടായി'' എന്നവർ വ്യാഖ്യാനിച്ചിരിക്കുന്നു. അതു് ചില പണ്ഡിതമാനികൾ ശരിയാണെന്നു് കണ്ണുമടച്ച് വിശ്വസിക്കുന്നു. അത്തരം ഒരു അന്ധവിശ്വാസത്തിന്റെ പക്വഫലമാണ് ഗീതാവിമർശകന്റെ ''ചാതുർവ്വർണ്ണ്യവും ഗീതയും'' എന്ന കൊച്ചുലേഖനം.

ഈ മന്ത്രം ഇന്നു നിലവിലുള്ള ജാതിഭേദത്തെ സാധൂകരിക്കുന്നുണ്ടോ? മനുഷ്യസമൂഹത്തെ ഒരു പുരുഷനായി രൂപണം ചെയ്തു് ആ പുരുഷന്റെ മുഖമായി ബ്രാഹ്മണനേയും ബാഹുക്കളായി ക്ഷത്രിയനേയും ഊരുക്കളായി (തുടകളായി) വൈശ്യനേയും, പാദങ്ങളായി ശൂദ്രനേയും സങ്കൽപിച്ചാൽ അതു് ജാതിയാവുന്നതെങ്ങിനെ? സമൂഹത്തിൽ വിദ്യ അഭ്യസിച്ചിരുന്ന വ്യക്തിയെ ബ്രാഹ്മണൻ എന്നു വിളിച്ചിരുന്നു. ധർമ്മോപദേശം

നല്കി നല്ല വഴിയിലൂടെ സഞ്ചരിച്ച സജ്ജനങ്ങളെ പണ്ടുള്ളവർ ബ്രാഹ്മണർ എന്നു വിളിച്ചിരുന്നു. ശക്തരും, ജനങ്ങളെ രക്ഷിക്കുന്നവരും ക്ഷത്രിയന്മാർ എന്നറിയപ്പെട്ടിരുന്നു. അവരെ വേദകവി, സമൂഹത്തിന്റെ ബാഹുക്കളെന്നു വിളിച്ചു. വ്യാപാരം നടത്തിയവരായിരുന്നു വൈശ്യന്മാർ. അവർ വ്യാപാരഭിവൃദ്ധിക്കുവേണ്ടി ദേശാടനം ചെയ്തിരുന്നു. എത്ര പഠിപ്പിച്ചാലും പഠിക്കാൻ കഴിയാത്തവരെ ശൂദ്രരെന്നു വിളിച്ചു. ഇന്നും വിദ്യാഭ്യാസത്തിന് എല്ലാ സൗകര്യമുണ്ടായിരുന്നാൽപോലും പഠിക്കാൻ മനസ്സില്ലാത്തവരെ നാം കണ്ടുവരുന്നുണ്ട്. ഈ നാലുതരം വിഭജനം ഇന്നും നമ്മുടെ സമൂഹത്തിലുണ്ട്. എല്ലാ ജാതിക്കാരും ഇത്തരം വർണ്ണങ്ങളിൽ ഉൾപ്പെടുന്നു.

വൈദിക കാലഘട്ടത്തിലെ വർണ്ണവിഭജനം ജാതിഭേദമല്ല. പ്രവൃത്തികളുടെ വിഭജനമനുസരിച്ചുണ്ടായ ഒരു വ്യവസ്ഥയായിരുന്നു ചാതുർവ്വർണ്ണ്യം.

ഈ വിഭജനം വംശത്തേയും, ഉന്നതകുലത്തേയും ആശ്രയിച്ചുള്ളതായിരുന്നില്ല. മനുഷ്യസമൂഹത്തെ വെറും തൊഴിലാളികൾ മാത്രമായി കാണുന്നത് മൂഢത്വമാണ്. ബ്രാഹ്മണൻ, അതായത് അറിവുള്ളവൻ, വിദ്വാൻ; ക്ഷത്രിയർ, അതായത് ശക്തിയേറിയവർ, ഭടന്മാർ; വൈശ്യന്മാർ, അതായത് വ്യാപാരം, വ്യവസായം എന്നിവ നടത്തുന്നവർ; ശൂദ്രർ, മനുഷ്യരെ ശാരീരികമായി ശുശ്രൂഷിക്കുന്നവർ, എന്നിങ്ങിനെയുള്ള വിഭജനത്തേക്കാൾ കൂടുതൽ ഉത്തമമായ ഒരു സാമൂഹ്യക്രമം ഒരു ചിന്തകനും ആവിഷ്കരിക്കുവാൻ സാദ്ധ്യമല്ല. ചാതുർവ്വർണ്യത്തിൽ ഒന്നാംസ്ഥാനം വിദ്യാഭ്യാസമുള്ളവനും, സ്വഭാവസംസ്കരണമുള്ളവനും; രണ്ടാംസ്ഥാനം ശക്തിയുള്ള സൈനികർക്കും, മൂന്നാം സ്ഥാനം ധനമുള്ളവർക്കും, നാലാംസ്ഥാനം സമൂഹശുശ്രൂഷകർക്കുമാണ്. സൃഷ്ടികർത്താവായ ഈശ്വരൻ മനുഷ്യശരീരത്തിൽ, ജ്ഞാനത്തിന്റെ കേന്ദ്രമായ മസ്തിഷ്കം തലയിലും; ശക്തിയുടെ പ്രതീകങ്ങളായ കൈകൾ ശിരസ്സിന് താഴേയും; കൃഷി, ധനം എന്നിവയെ ആശ്രയിക്കുന്ന വയറും, ഊരുക്കളും, അതിന് കീഴേയും; എല്ലാററിനും താഴെയായി പാദങ്ങളേയും സൃഷ്ടിച്ചിരിക്കുന്നു.

ജനനം അനുസരിച്ചുള്ള ജാതിവ്യത്യാസമല്ല വർണ്ണവ്യവസ്ഥ. ഏതു കുടുംബത്തിൽപ്പെട്ടവർക്കും ബ്രാഹ്മണനും, ക്ഷത്രിയനും, വൈശ്യനും, ശൂദ്രനുമാകാം. വേദങ്ങളിൽ ഒരിടത്തും ജാതിവ്യത്യാസത്തെപ്പററി പറഞ്ഞിട്ടില്ല. വേദാർത്ഥപ്രതിപാദകമായ ഭഗവദ്ഗീതയിൽ ജാതിഭേദത്തെപ്പററി ഒന്നും പറഞ്ഞിട്ടില്ല. വർണ്ണം എന്ന പദം കണ്ടപ്പോൾ, അതു് ജാതിയായിരിക്കും എന്നു കരുതി ചില വിദ്വാന്മാർ തങ്ങൾക്കു് തോന്നിയതെല്ലാം എഴു

തിവെച്ചിട്ടുണ്ട്. ഫലത്തിനുവേണ്ടി ആ അഭിപ്രായങ്ങളെ ആശ്രയിയ്ക്കാമെന്നല്ലാതെ, അവയും പരമാത്മാവുമായി യാതൊരു ബന്ധവുമില്ല.

ഒരേ കുടുംബത്തിലെ അംഗങ്ങൾ തങ്ങളുടെ അഭിരുചിയും വാസനയുമനുസരിച്ച് പല ജോലികളും സ്വീകരിച്ചിരുന്നു എന്നതിന് വേദങ്ങളിൽ തെളിവുകളുണ്ട്. ഋഗ്വേദത്തിലെ ഒരു മന്ത്രം നോക്കുക:

''കാരുരഹം താതോ ഭിഷഗ് ഉപല
പ്രക്ഷിണീ നനാ. നാനാധിയൊ
വസൂയവോനുഗാ ഇവ തസ്ഥി
മെന്ദ്രായെന്ദൊ പരിസ്രവ.''
(ഋഗ്വേദം 9_112-3)

''ഞാനൊരു ശില്പിയാണ്, എന്റെ അച്ഛൻ വൈദ്യനാണ്, അമ്മ അരകല്ലുകൊണ്ട് ഗോതമ്പു പൊടിക്കുന്നു. പശുക്കൾ പല മേച്ചിൽസ്ഥലങ്ങളിലും, തെണ്ടുന്നതുപോലെ ഞങ്ങളും പല ജോലികളുമെടുത്ത് ധനവും, സൗഖ്യവും സമ്പാദിക്കുന്നു. ഹേ സർവ്വേശ്വരാ, ഞങ്ങളെ സുഖത്തിന്നായി അങ്ങ് അനുഗ്രഹിയ്ക്കാറാകേണമേ!''

വൈദികകാലത്ത് വംശാനുക്രമമായ ജാതിവ്യത്യാസം ഉണ്ടായിരുന്നില്ല. പ്രൊഫസ്സർ മാക്സ്മുള്ളർ ഈ വിഷയത്തെപ്പററി ഇങ്ങിനെ പറയുന്നു: ''ഈ ലക്ഷ്യങ്ങളെയെല്ലാം മുൻനിർത്തി മനുസ്മൃതിയിൽ പറഞ്ഞിട്ടുള്ളതും ഇപ്പോൾ കണ്ടുവരുന്നതുമായ ജാതിഭേദം പുരാതനമായ വേദധർമ്മത്തിൽ ഉൾപ്പെട്ടതാണോ എന്ന് ചോദിക്കുന്നപക്ഷം, നമുക്ക് ഖണ്ഡിച്ച് നിഷേധത്തിൽ ഉത്തരം പറയാവുന്നതാണ്''. (Chips from a German Workshop. Vol II, P. 857)

വെബർ എന്ന പാശ്ചാത്യപണ്ഡിതൻ തന്റെ ''ഭാരതീയ സാഹിത്യം'' (Indian Literature പേജ് 38) എന്ന ഗ്രന്ഥത്തിൽ ഇങ്ങിനെ പറയുന്നു:

''ഇതുവരേയും ജാതിഭേദമില്ല; ജനങ്ങളെല്ലാവരും ഒത്തൊരുമിച്ച ജീവിയ്ക്കുന്നു. എല്ലാവർക്കും ''വിശർ'' എന്ന ഒരു പേർ മാത്രമേയുള്ള''.

ഈ ആശയമാണ് ഡോക്ടർ രാധാകൃഷ്ണനും അംഗീകരിച്ചിട്ടുള്ളത്.

മറെറാരു വൈദികപണ്ഡിതനാണ് ആർ. സി. ദത്ത്. അദ്ദേഹവും ജാതിയെപ്പററി ഇങ്ങിനെ പറയുന്നു:

''വേദങ്ങൾ ആദ്യം മുതൽ അവസാനംവരെ പരിശോധിച്ചാലും ജനസമുദായത്തെ വംശാനുക്രമ ജാതികളായി ഭാഗിച്ചിരുന്നുവെന്നുള്ളതിന് തെളിവായി ഒരൊററ വരിയെങ്കിലും കാണുകയില്ല.''

# സ്മൃതികളും ചാതുർവ്വർണ്ണ്യവും

മനുസ്മൃതിയും ജന്മത്തെ ആസ്പദമാക്കി ഏർപ്പെടുത്തിയതാണ് വർണ്ണഭേദം എന്നു പറഞ്ഞിട്ടില്ല.

ബ്രാഹ്മണരുടെ മാഹാത്മ്യത്തെപ്പററി മനുസ്മൃതികാരൻ പറയുന്നതു് ശ്രദ്ധിക്കുക:

വിപ്രാണാം ജ്ഞാനതോ ജ്യൈഷ്ഠ്യം
ക്ഷത്രിയാണാം തു വീര്യതഃ
വൈശ്യാനാം ധാന്യധനതഃ
ശൂദ്രാണാമേവ ജന്മതഃ (മനുസ്മൃതി)

ബ്രാഹ്മണരുടെ വലിപ്പം അറിവിലും, ക്ഷത്രിയരുടേതു് ശക്തിയിലും, വൈശ്യരുടേതു് ധനത്തിലും, ശൂദ്രന്മാരുടേതു് മാത്രം ജന്മത്തിലുമാണു് വർത്തിക്കുന്നതു്. ദ്വിജനായിരുന്നവനേ കൂടി വീണ്ടും ബ്രാഹ്മണധർമ്മം അനുഷ്ഠിക്കാതിരുന്നപ്പോൾ ശൂദ്രനായി തരംതാഴ്ത്തിയിരുന്നു എന്നു മനുസ്മൃതി പറയുന്നതും ശ്രദ്ധിക്കേണ്ടതുതന്നെ.

യോനധീത്യ ദ്വിജോവേദ–
മന്യത്ര കുരുതേ ശ്രമം
സജീവന്നേവ ശൂദ്രത്വ–
മാശുഗച്ഛതി സാന്വയഃ (മ. അ. 2–168)

വേദം പഠിക്കാതെ ഏതൊരു ബ്രാഹ്മണനാണോ മററിടത്തു് ജോലി ചെയ്യുന്നതു് അവൻ ജീവിക്കുമ്പോൾത്തന്നെ കുടുംബസമേതം ഉടൻ ശൂദ്രനായി മാറുന്നു.

താണ ജാതികളിൽ ജനിച്ചിരുന്നവരും ഗുണകർമ്മ വിഭാഗങ്ങൾകൊണ്ടു് സവർണ്ണരായി മാറിയിരുന്നു. ഭാരതീയചരിത്രത്തിന്റെ താളുകൾ അതിനു് സാക്ഷ്യംവഹിക്കുന്നുണ്ടു്. മനു തന്നെ തന്റെ സ്മൃതിയിൽ ഒരിടത്തു് ഇങ്ങിനെ പറയുന്നു:

ശൂദ്രോ ബ്രാഹ്മണതാമേതി
ബ്രാഹ്മണശ്ചൈതി ശൂദ്രതാം
ക്ഷത്രിയാജ്ജാതമേവന്തു
വിദ്യാദ്വൈശ്യാത്തഥൈവച (മനുസ്മൃതി)

കർമ്മഗുണംകൊണ്ടു് ശൂദ്രൻ ബ്രാഹ്മണനായിത്തീരുന്നു. കർമ്മദോഷത്താൽ ബ്രാഹ്മണൻ ശൂദ്രനുമാകുന്നു. കർമ്മങ്ങളുടെ ഗുണദോഷങ്ങളാൽ ക്ഷത്രിയരും വൈശ്യരും ഉയരുകയും താഴുകയും ചെയ്യുന്നു.

ആനുഷംഗികമായി ആപസ്തംബസൂത്രകാരനേയും, വർണ്ണം ജാതിയല്ല എന്നു സമർത്ഥിക്കുവാൻ ഞാൻ കൂട്ടുപിടിയ്ക്കട്ടെ.

സ്മൃതികാരനായ ആ ഋഷിയേയും ഇടമറുക് ഉദ്ധരിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ വാദത്തെ ഖണ്ഡിക്കുവാനാണ് ഞാൻ ആപ സ്തംബഋഷിയെ ഉദ്ധരിക്കുന്നത്. അദ്ദേഹം ഇങ്ങിനെ പറയുന്നു:

അധർമ്മചര്യയാ പൂർവ്വോ
വർണ്ണോജഘന്യം
ജഘന്യം വർണ്ണമാപദ്യതെ
ജാതി പരിവൃത്തൌ

മേൽവർണ്ണത്തിൽ ജനിച്ച ഒരുവൻ ദുഷ്കർമ്മംകൊണ്ട് താഴ്ന്ന വർണ്ണത്തിലേക്ക് പതിക്കുന്നു. താഴ്ന്ന വർണ്ണത്തി ലുള്ള പിതാവിന്ന് ജനിച്ചവൻ സൽക്കർമ്മംകൊണ്ട് ഉന്നത വർണ്ണത്തിലേക്കുയരുന്നു.

ഇനി നമുക്ക് ഭാഗവതത്തിലേക്ക് പ്രവേശിക്കാം. നാലു വർണ്ണങ്ങളുടേയും ഗുണകർമ്മങ്ങളെ വിവരിക്കുമ്പോൾ ഭാഗവത കർത്താവ് ഇങ്ങിനെ പറയുന്നു:

യസ്യയല്ലക്ഷണം പ്രോക്തം
പുംസോ വർണ്ണാഭിവ്യഞ്ജകം
യദന്യത്രാപി ദൃശ്യേത
തത്തേനൈവ വിനിർദിശേത്.

ഒരു വർണ്ണത്തിൽ ജനിച്ച ഒരുവന് മറെറാരു വർണ്ണ ത്തിൻെറ ഗുണങ്ങളുണ്ടാകുന്നപക്ഷം അവനെ ആ വർണ്ണത്തിൽ പ്പെട്ടവനായി കരുതേണ്ടതാണ്.

ശ്രീ മഹാഭാഗവതത്തിൽത്തന്നെ ബ്രാഹ്മണരുടെ ഗുണങ്ങ ളെല്ലാം പറഞ്ഞതിന്ന് ശേഷം വൈശമ്പായനൻ യുധിഷ്ഠിര നോട്ട് ഇങ്ങിനെ പറയുന്നു:

പഞ്ചലക്ഷണ സമ്പന്ന
ഈദൃശോ യോഭവേദ്ദ്വിജഃ
തമഹം ബ്രാഹ്മണംബ്രൂയാം
ശേഷാഃ ശൂദ്രാഃ യുധിഷ്ഠിര.

അല്ലയോ ധർമ്മപുത്ര, പഞ്ചലക്ഷണസമ്പന്നരായ ഇത്തര ക്കാരനാണ് ബ്രാഹ്മണൻ; മററുള്ളവരെല്ലാം ശൂദ്രരാണ്.

കുലവൈഭവംകൊണ്ടല്ല ഒരു വ്യക്തി ബ്രാഹ്മണനാകുന്നത്. ജന്മമഹിമകൊണ്ടും ഒരുവൻ ബ്രാഹ്മണനാകുന്നില്ല. കർമ്മഗുണം ഒന്നുകൊണ്ടു മാത്രമാണ് ഒരുവൻ ബ്രാഹ്മണനായിത്തീരുന്നത്. വൈശമ്പായനൻ പറയുന്നു:

നകുലേന ന ജാത്യാവാ
ക്രിയാഭിർ ബ്രാഹ്മണോ ഭവേത്
ചാണ്ഡാലോപി ഹി വൃത്തസ്ഥോ
ബ്രാഹ്മണഃ സ യുധിഷ്ഠിര

അതായതു്, ബ്രാഹ്മണകുലത്തിൽ ജനിച്ചതുകൊണ്ടോ, ജാതിയാലോ ഒരുവൻ ബ്രാഹ്മണനാകുന്നില്ല. ബ്രാഹ്മണനുചേർന്ന ഗുണകർമ്മങ്ങൾ ചെയ്താൽ മാത്രമെ ഒരുവൻ ബ്രാഹ്മണനാകൂ. അല്ലയോ ധർമ്മപുത്ര' ഒരു ചണ്ഡാലൻ സദ്‌വൃത്തനാണെങ്കിൽ അദ്ദേഹം ബ്രാഹ്മണനാണു്. വൈശമ്പായനൻ തുടർന്നു് പറയുന്നു:

ന ജാതിർദൃശ്യതെ രാജൻ
ഗുണാഃ കല്യാണകാരകാഃ
ജീവിതം യസ്യധർമ്മാർത്ഥം
പരാർത്ഥ യസ്യജീവിതം
അഹോരാത്രം ചരേത്‌കാന്തിം
തം ദേവാഃ ബ്രാഹ്മണം വിദുഃ

അല്ലയോ രാജാവേ! ജനനംകൊണ്ടുള്ള വൈശിഷ്ട്യം എവിടെയും കാണ്മാനില്ല. ഓരോരുത്തനും അഭിവൃദ്ധിയുണ്ടാക്കുന്നതു് ഓരോരുത്തൻ ചെയ്യുന്ന ഗുണകർമ്മങ്ങളാണു്. ധർമ്മതൽപരമായ ജീവിതം ആർ നയിക്കുന്നുവോ, പരോപകാരത്തിന്നായി ആർ തൻെറ ജീവിതം ചിലവഴിക്കുന്നുവോ, ആർ രാപ്പകൽ ശുഭകർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നുവോ അവനെയാണു് വിദ്വാന്മാർ ബ്രാഹ്മണനെന്നു് വിളിക്കുന്നതു്.

ജനനംകൊണ്ടു് ഒരുവൻ ബ്രാഹ്മണനാകുന്നില്ലെന്നും, മറിച്ചു് ഗുണകർമ്മവിഭാഗംകൊണ്ടാണു് അവൻ ബ്രാഹ്മണനാകുന്നതെന്നും തെളിയിക്കുവാൻ അനേകം പ്രമാണങ്ങൾ ഉദ്ധരിക്കാനുണ്ടു്. വിസ്തരഭയത്താൽ അങ്ങിനെ ചെയ്യാൻ സാദ്ധ്യമല്ലാതെ വന്നിരിക്കുകയാണു്. ശാങ്കരനീതിയിൽ ശങ്കരാചാര്യരും ജാത്യാ ആരും ബ്രാഹ്‌മണനാകുന്നില്ലെന്നു് പറയുന്നു. നോക്കുക:

ന ജാത്യാ ബ്രാഹ്‌മണശ്ചാത്ര
ക്ഷത്രിയൊ വൈശ്യഏവന
ന ശൂദ്രോ നൈവ മ്ലേച്ഛോ
ഭേദിതാഃ ഗുണകർമ്മഭിഃ

അത്ഥം: ജന്മംകൊണ്ടല്ല ഒരുവൻ ബ്രാഹ്‌ണനോ, ക്ഷത്രിയനോ, വൈശ്യനോ, ശൂദ്രനോ, മ്ലേച്ഛനോ ആയിത്തീരുന്നതു്. ഗുണകർമ്മങ്ങളെ ആസ്പദമാക്കിയിട്ടുള്ളതാണ് വർണ്ണവിഭജനം.

# മഹാഭാരതവും ചാതുർവ്വർണ്ണ്യവും

മഹാഭാരതത്തെപ്പററി ഇടമറുക് പറയുന്നു: ''പരസ്പരവിരുദ്ധങ്ങളും, പ്രതിലോമപരവുമായ ആശയങ്ങൾ ഉൾക്കൊള്ളുന്ന ഈ ഗ്രന്ഥം ഇൻഡ്യാ ചരിത്രത്തിൽ ഒരു അന്ധകാരയുഗം സൃഷ്ടിക്കുവാൻ പ്രേരണ നൽകി. സ്വേച്ഛാധിപതികളും ക്രൂരന്മാരുമായ ഭരണാധികാരികൾ, ഈ ഗ്രന്ഥത്തിനു് പ്രചരണം നൽകിയതു് അവരുടെ ചൂഷണങ്ങളെ അതു ന്യായീകരിക്കുന്നു എന്നുള്ളതു കൊണ്ടു് മാത്രമാണു്'' (ഭ. വി. പ. പേ. 204)

ഇതാണു് മഹാഭാരതം മുഴുക്കെ വായിച്ചപ്പോൾ നമ്മുടെ നവീന വിമർശക ധുരന്ധരനുണ്ടായ അനുഭൂതി. ഈ അനുഭൂതിയെ ആസ്പദമാക്കി രചിച്ചതാണു് അദ്ദേഹത്തിൻെറ വിമർശന പഠനം.

എന്നാൽ മലയാളസാഹിത്യ നിരൂപണത്തിൽ വിപ്ലവം സൃഷ്ടിച്ച വിമർശകശാർദ്ദൂലമായ മുണ്ടശ്ശേരി, മഹാഭാരതത്തെപ്പററി പറഞ്ഞതു് അനുവാചകർ അറിയുന്നത് നന്നായിരിക്കും. അജഗജാന്തരമുണ്ടെങ്കിലും താരതമ്യ വിമർശനപഠനം നടത്തുന്നതു് രസാവഹമാണല്ലോ. സാഹിത്യ–വിദ്യാഭ്യാസ–രാഷ്ട്രീയ മണ്ഡലങ്ങളിലാകമാനം വ്യാപിച്ചുനിന്ന ആ വ്യക്തിത്വത്തിൻെറ ഉടമ, മുണ്ടശ്ശേരി അവർകൾ, മഹാഭാരതത്തെപ്പററി ഇങ്ങിനെ പറയുന്നു:

''ലക്ഷത്തിരുപതിനായിരം ശ്ലോകമടങ്ങിയ ഒരു മഹാഗ്രന്ഥമാണു് മഹാഭാരതം. വലുപ്പത്തിൽ അതിനെ ജയിക്കുന്നൊരു കൃതി വേറെയില്ല. പല കാലങ്ങളിലായി പ്രക്ഷിപ്തങ്ങളായ ഭാഗങ്ങളുൾപ്പെടെ ഇന്നു കാണുന്ന രൂപത്തിലുള്ള മഹാഭാരതത്തിനു് കണിശമായി എന്തു പഴക്കമുണ്ടെന്നറിയാൻ പ്രയാസമാണെന്നിരുന്നാലും''.

മുണ്ടശ്ശേരി മഹാഭാരതത്തിൻെറ മഹനീയവും ജീവിതഗന്ധിയുമായ സന്ദേശത്തെ മുൻനിർത്തി ഇങ്ങിനെ പറയുന്നു: ''ആ ബ്രഹ്മാണ്ഡകൃതിയിൽ പൊതുവെ വലിയ വലിയ വസ്തുതകൾക്കാണു് പ്രാധാന്യം അധികം. എത്രയെത്ര ജനപദങ്ങൾ എത്രയെത്ര നായികാനായകന്മാർ! എത്രയെത്ര സംഭവവികാസങ്ങൾ! എത്രയെത്ര ജയാപജയങ്ങൾ! എത്രയെത്ര തത്വോപദേശങ്ങൾ–ഓരോന്നിനുമുണ്ടു് കൈ നീട്ടിക്കെട്ടി പിടിക്കാവുന്ന വലുപ്പം. തൊട്ടുതൊട്ടങ്ങനെ പോവുന്ന നെടിയൊരു പർവ്വതപംക്തിയുടെ പാർശ്വങ്ങളിൽ ഉരുത്തിരിഞ്ഞു കിടക്കുന്ന കൊടുംപാറക്കെട്ടുകൾ കണക്കാണു് മഹാഭാരതത്തിലെ ആ വലിയ വലിയ വസ്തുതകൾ'' (മുണ്ടശ്ശേരി കൃതികൾ പേജ് 322)

എന്നാൽ ഇതരർക്ക് പറയുന്ന ദൂഷണങ്ങളെ ന്യായീകരിക്കുന്ന ഒരു ഗ്രന്ഥമാണ് മഹാഭാരതം എന്ന്. ആനയും അണ്ണാൻകുഞ്ഞും തമ്മിലുള്ള വ്യത്യാസമാണിവിടെ.

ഇവിടെ ഞാൻ പറഞ്ഞുകൊണ്ടുവന്നത് മഹാഭാരതമഹിമയല്ല. പാശ്ചാത്യരും, പൌരസ്ത്യരുമായ നിരവധി പണ്ഡിതന്മാർ മുക്തകണ്ഠം പുകഴ്ത്തിയ ആ മഹാഗ്രന്ഥത്തിനു് ഇനി ഒരു സ്തുതിപാഠകൻേറയും പ്രശംസ ആവശ്യമില്ല. യുഗയുഗാന്തരങ്ങളിലൂടെ പ്രവഹിച്ചു് വരുന്ന ജീവിതസാഗരത്തിൽ ഹതാശരായ നാവികർക്കു് അനശ്വര പ്രകാശത്തിലൂടെ മാർഗ്ഗദർശനം ചെയ്യുന്ന മഹാർഘമായ ഒരു ദീപസ്തംഭമാണു് മഹാഭാരതം. അതിലെ തത്വചിന്താരത്നങ്ങളെ വിലമതിക്കാൻ കഴിയാത്തവരുടെ കയ്യിൽ ഭഗവദ്ഗീതയെന്ന പത്മരാഗം കിട്ടിയിട്ടെന്തു ഫലം?

ചാതുർവ്വർണ്ണ്യം ഗുണകർമ്മങ്ങളെ അവലംബിച്ചുള്ളതാണ് എന്നാണു് മഹാഭാരതത്തിലെ സിദ്ധാന്തപക്ഷം. ഭാരതത്തിലെ ശാന്തിപർവ്വത്തിൽ കാണുന്ന, ഭൃഗുമഹർഷിയും, ഭരദ്വാജനും തമ്മിലുള്ള സംഭാഷണം ഇതിനു് തെളിവാകുന്നു.

സംശയം ചോദിച്ച ഭരദ്വാജനോടു് ഭൃഗുമഹർഷി ഇങ്ങിനെ പറയുന്നു:

''ജാതിഭേദം എന്നൊന്നില്ല. ഈ ലോകമെല്ലാം ഈശ്വരൻ സൃഷ്ടിച്ചതാണു്. ഈശ്വരൻ സൃഷ്ടിച്ചതിനു് ശേഷം കർമ്മമനുസരിച്ചു് മനുഷ്യർ നാലു് വർണ്ണങ്ങളെ പ്രാപിച്ചു.''

ഭൃഗുവിൻെറ സംസ്കൃത വാക്കുകളിതാ:

''നവിശേഷോസ്തി വർണ്ണാനാം
സർവ്വം ബ്രാഹ്മമിദം ജഗത്,
ബ്രഹ്മണാ പൂർവ്വസൃഷ്ടം ഹി
കർമ്മണാ വർണ്ണതാം ഗതം.

ഭൃഗു ഇങ്ങിനെ തുടരുന്നു:

കാമഭോഗപ്രിയന്മാരും, ക്രൂരന്മാരും, ക്രോധസ്വഭാവികളും, പരാക്രമപ്രിയന്മാരും, സ്വധർമ്മങ്ങളെ ഉപേക്ഷിച്ചവരും, രക്താംഗന്മാരുമായ ബ്രാഹ്മണർ ക്ഷത്രിയരായിത്തീർന്നു.

ഭൃഗുവിൻെറ വാക്കുകളിൽതന്നെ ഈ വസ്തുത വായിക്കുക:

''കാമഭോഗപ്രിയാസ്തീക്ഷ്ണാഃ
ക്രോധനാഃ പ്രിയസാഹസാഃ
ത്യക്തസ്വധർമ്മാ രക്താംഗാ-
സ്തേദ്വിജാഃ ക്ഷത്രതാം ഗതാഃ''

ഭൃഗുമഹർഷി തുടർന്നു പറയുന്നു:

''പശുക്കളെ പാലിച്ചും, കൃഷി ചെയ്തും അഹോവൃത്തി നേടി കാലയാപനം ചെയ്ത ബ്രാഹ്മണർ സത്വഗുണവും, രജോഗുണവുമുള്ള വൈശ്യരായിത്തീർന്നു.

ഭൃഗുവിന്റെ സ്വന്തം വാക്കുകളിതാ:

ഗോഭ്യോവൃത്തിം സമാസ്ഥായ
പീതാ കൃഷ്യോപജീവിനഃ
സ്വധർമ്മാന്നാനുതിഷ്ഠന്തി
തേ ദ്വിജാ വൈശ്യതാം ഗതാഃ

ആദ്യം ബ്രാഹ്മണത്വമുണ്ടായിരുന്നവർ പിന്നീടെങ്ങിനെ ശൂദ്രരായിത്തീർന്നുവെന്ന് ഭൃഗുമഹർഷി ഭരദ്വാജനോട് പറയുന്നതു് ശ്രദ്ധിക്കേണ്ടതാണ്,

ഹിംസാനൃത പ്രിയാലുബ്ധാഃ
സർവ്വകർമ്മോപജീവിനഃ
കൃഷ്ണാ ശൌച പരിഭ്രഷ്ടാ–
സ്തേദ്വിജാഃ ശൂദ്രതാംഗതാഃ

കൊല ചെയ്യുകയും, കളവു പറയുകയും അത്യാഗ്രഹികളാവുകയും, എന്തു ഹീനപ്രവൃത്തിയും ചെയ്യുകയും, ശുദ്ധിയായി നടക്കാതിരിക്കുകയും, തമോഗുണപൂർണ്ണരുമായി ജീവിക്കുകയും ചെയ്ത ദ്വിജർ ശൂദ്രരായിത്തീർന്നു.

എന്നാൽ ഈ ശൂദ്രന്മാർക്കും ധർമ്മാനുഷ്ഠാനവും, യജ്ഞാനുഷ്ഠാനവും നിഷേധിക്കപ്പെട്ടിട്ടില്ല. ഈ നാലു വർണ്ണങ്ങൾക്കും വേണ്ടിയാണ് ഈശ്വരനാൽ വേദങ്ങൾ ഉപദേശിക്കപ്പെട്ടിട്ടുള്ളതു് എന്നു് ഋഷിമാർ പറയുന്നു.

ഭൃഗുമഹർഷിയുടെ വാക്യങ്ങൾതന്നെ വായിക്കുക:

''ഇത്യേതെ കർമ്മഭിർവ്യസ്താ
ദ്വിജാ വർണ്ണാന്തരം ഗതാഃ
ധർമ്മോയജ്ഞക്രിയാതേഷാം
നിത്യം ന പ്രതിഷിധ്യതെ.
ഇത്യേതേ ചതുരോ വർണ്ണാ
യേഷാം ബ്രാഹ്മീ സരസ്വതീ
വിഹിതാ ബ്രഹ്മണാ പൂർവ്വം
ലോഭാത് ത്വജ്ഞാനതാംഗതാഃ

ചില ബ്രാഹ്മണന്മാർ ലോഭംകൊണ്ട് അജ്ഞാനികളായിത്തീർന്നു എന്നാണ് ഭൃഗു പറയുന്നതു്.

# ഗീതാകാരൻ ജാതിക്കുശുമ്പനോ?

"ശൂദ്രൻ എന്ന പദത്തിനുപോലും തീണ്ടൽ കൽപ്പിയ്ക്കുന്ന ഗീതാകാരനേക്കാൾ ജാതിക്കുശുമ്പൻ വേറെയാരാണുള്ളതു്''
(ഭ. വി. പ. പേജ് 100)

എന്നു് ഗീതാവിമർശനപാഠകൻ ചോദിക്കുന്നു. ഗീതാകാരൻ എന്നു് പറയുമ്പോൾ കൃഷ്ണഭഗവാനേയാണോ നമ്മുടെ പാഠകൻ വിവക്ഷിക്കുന്നതു്. എങ്കിൽ അദ്ദേഹത്തിനു് അജ്ഞതാതിമിരം ബാധിച്ചിരിക്കുന്നു എന്നു പറയാതെ നിവൃത്തിയില്ല. ആ തിമിര ബാധയെ ശസ്ത്രക്രിയ ചെയ്യാതെ തരമില്ല. കൃഷ്ണഭഗവാൻ യാദവനായിരുന്നു.

ഇടയവർഗ്ഗത്തിൽ ജനിച്ച ഭഗവാനെങ്ങിനെ ഇടമറുക തെററിദ്ധരിച്ചതുപോലെ ജാതിക്കുശുമ്പനാകും? ദാസീപുത്രനായ വിദുരൻ നൽകിയ ഭക്ഷണംപോലും ആനന്ദപൂർവ്വം അശിച്ച ആ മഹാപുരുഷൻ ഇടമറുകിനെപ്പോലെ നിരീശ്വരവാദിക്കുശുമ്പനായിരുന്നില്ല. അതല്ല, ഗീതാകാരൻ എന്നു പറഞ്ഞപ്പോൾ, വേദവ്യാസനെയാണു് ചൂണ്ടിക്കാട്ടിയതെങ്കിൽ അതും വിമർശകൻെറ പാമരത്വത്തെ വിളിച്ചുപറയുന്നു. വേദവ്യാസമഹർഷി മുക്കുവക്കിടാത്തിയായ സത്യവതിയുടേയും, പരാശരമഹർഷിയുടേയും പുത്രനായിരുന്നു. പരാശരനോ, പറയിപെററ വ്യക്തിയും. ഇവരൊക്കെ ജാതിക്കുശുമ്പരാണെന്നു ധരിച്ചതു് വല്ല പാശ്ചാത്യ മതമൌലികനും എഴുതിവെച്ച പുസ്തകങ്ങൾ ഉരുവിട്ടതുകൊണ്ടു തന്നെ.

വിമർശകൻെറ വാദങ്ങളൊക്കെ അദ്ദേഹത്തിൻെറ സ്വന്തമല്ലെന്നുള്ളതും, അതൊക്കെ ചില മതമൌലികർ പണ്ടേ എഴുന്നള്ളിച്ച കാലഹരണപ്പെട്ട വിതണ്ഡകളാണെന്നും അത്തരം പാശ്ചാത്യ പണ്ഡിതന്മാരുടെ വേദവ്യാഖ്യാനങ്ങളും, മററു ഗ്രന്ഥങ്ങളും വായിച്ചാൽ മനസ്സിലാകുന്നതാണു്.

ഭഗവാൻ ശ്രീകൃഷ്ണൻ താഴ്ന്ന ജാതിയിൽ ജനിച്ചിരുന്ന വ്യക്തിയാണെന്നു മാത്രമല്ല, താഴ്ന്ന ജാതിയിൽപ്പെട്ടവരെ വിവാഹം ചെയ്തിരുന്നുവെന്നും ഇടമറുകുതന്നെ ഒരിടത്തു പറയുന്നു. നോക്കുക: ''ശ്രീകൃഷ്ണനു് പതിനാറായിരത്തിയെട്ടു ഭാര്യമാരുണ്ടായിരുന്നു എന്നാണല്ലോ പുരാണം. അതിൽ 16000 പേർ പ്രാഗ്ജ്യോതിഷത്തിലെ നരകാസുരൻെറ പുത്രിമാരായിരുന്നുവത്രെ. ഈ കഥ അപ്പാടെ നടന്നതല്ലെങ്കിലും അസുരജാതിയിൽപ്പെട്ട സ്ത്രീകളെ വിവാഹം ചെയ്യുന്നതു് തെററാണെന്നു് മഹാഭാരതകർത്താവു് കരുതിയില്ലെന്നാണല്ലോ അത്ഥം. ശ്രീകൃ

ഷ്ണൻെറ മററു എട്ടു ഭാര്യമാരിൽ ഒരാളായ ജാംബവതി ഒരു കാട്ടുരാജാവിൻെറ മകളായിരുന്നു എന്നാണ് കഥ.

ഇങ്ങനെയുള്ള ഒരാറം വർണ്ണസങ്കരത്തിനെതിരായിരുന്നു വെന്നു്വരാൻ നിവൃത്തിയില്ലല്ലോ''. (ഭ.വി.പ.പേജ് 112) ഇങ്ങിനെ നോക്കുമ്പോറം പരസ്പരവൈരുദ്ധ്യങ്ങറം വിളംബരം ചെയ്യുന്ന ഒരു പരസ്യപുസ്തകമായി ഇടമറുകിൻെറ ഈ ഭഗവദ് ഗീതാ വിമർശനത്തെ അംഗീകരിക്കേണ്ടിയിരിക്കുന്നു.

ചാതുർവ്വർണ്ണ്യത്തെപ്പററി അദ്ദേഹത്തിനുള്ള അറിവും രണ്ടാം തരംതന്നെ. ചാതുർവ്വർണ്ണ്യത്തെപ്പററി ആധികാരികമായി പറഞ്ഞവർ ഭാരതീയ ഋഷിമാരും തത്വചിന്തകന്മാരുമാണ്, വർണ്ണവും, ജാതിയും ഒന്നല്ലെന്നു് അവർ വ്യക്തമായി വിളംബരം ചെയ്തിട്ടുണ്ട്. മനുസ്മൃതിയിൽ, മനു ഇങ്ങിനെ പറയുന്നു:

''ഒരുവൻ ശൂദ്രകുലത്തിൽ ജനിച്ചവനാണെങ്കിലും ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ എന്നിവരുടെ ഗുണകർമ്മസ്വഭാവങ്ങളോടുകൂടിയവനാണെങ്കിൽ അവൻ ബ്രാഹ്മണനോ ക്ഷത്രിയനോ വൈശ്യനോ ആയിത്തീരുന്നതാണ്. അതുപോലെതന്നെ ക്ഷത്രിയൻേറയോ, വൈശ്യൻേറയോ കുലത്തിൽ ജനിച്ചിട്ടുള്ളവർ ബ്രാഹ്മണൻേറയോ, ശൂദ്രൻേറയോ ഗുണകർമ്മസ്വഭാവമുള്ളവരാണെങ്കിൽ അവർ ബ്രാഹ്മണരോ, ശൂദ്രരോ ആയിത്തീരുന്നതുമാണ്. നാലു കുലങ്ങളിൽ ജനിച്ചിട്ടുള്ള സ്ത്രീകളും പുരുഷന്മാരും ഏതു വർണ്ണത്തിൻെറ ഗുണാദികളോടുകൂടിയവരാണോ, ആ വർണ്ണത്തിലാണ് അവരെ ഗണിക്കേണ്ടതു് എന്നാണ് മനു പറഞ്ഞിട്ടുള്ളതു്. മനുവിൻെറ സംസ്കൃതശ്ലോകമിതാ:

ശൂദ്രോ ബ്രാഹ്മണതാമേതി
ബ്രാഹ്മണശ്ചൈതി ശൂദ്രതാം
ക്ഷത്രിയാജ്ജാത മേവം തു
വിദ്യാദ്വൈശ്യാത്ത ഥൈവച.

(മനു. അ. 10. ശ്ലോ. 65)

ബ്രാഹ്മണൻ എന്നു പറഞ്ഞാൽ ആരാണ്? അറിയേണ്ടവർ മനുവിനെത്തന്നെ സമീപിയ്ക്കേണം. ആരാണ് ബ്രാഹ്മണൻ? ബ്രാഹ്മണൻെറ കർമ്മമെന്തു്? എന്നും മററുമുള്ള ചോദ്യങ്ങറംക്ക് മനു ഇങ്ങിനെ മറുപടി പറയുന്നു:

അധ്യാപനമദ്ധ്യയനം
യജനം യാജനം തഥാ
ദാനം പ്രതിഗ്രഹശ്ചൈവ
ബ്രാഹ്മണാനാമകല്പയത്

(മനു. അ. 1. ശ്ലോ. 88)

അതായത്ു് പഠിയ്ക്കുക, പഠിപ്പിയ്ക്കുക, യാഗം ചെയ്യുക, ചെയ്യിപ്പിക്കുക, ദാനം നൽകുക, പ്രതിഗ്രഹം വാങ്ങുക എന്നിവ ബ്രാഹ്മണന്ു് വിധിക്കപ്പെട്ട കർമ്മങ്ങളാകുന്നു.

ബ്രാഹ്മണന്റെ സ്വഭാവജമായ കർമ്മമെന്താണെന്നും ഭഗവദ്ഗീതയും പറയുന്നു.

ശമോ ദമസ്തപഃ ശൌചം
ക്ഷാന്തിരാർജ്ജവ മേവച
ജ്ഞാനം വിജ്ഞാനമാസ്തിക്യം
ബ്രഹ്മകർമ്മ സ്വഭാവജം 18/42

ശമം, ദമം, തപം, ശൌചം, ക്ഷാന്തി, ആർജ്ജവം, ജ്ഞാനം, വിജ്ഞാനം, ആസ്തിക്യം ഇവയാണ്ു് ബ്രാഹ്മണന്റെ സ്വഭാവജമായ കർമ്മങ്ങൾ.

ക്ഷത്രിയകർമ്മമെന്താണ്ു്? ഉത്തരം മനുതന്നെ പറയുന്നു:

പ്രജാനാം രക്ഷണം ദാനം
ഇജ്യാധ്യയന മേവ ച
വിഷയേഷ്വ പ്രസക്തിശ്ച
ക്ഷത്രിയസ്യ സമാസതഃ (മനു. അ. 1. ശ്ലോ. 89)

ന്യായമായ വിധത്തിൽ പ്രജകളെ സംരക്ഷിക്കുക, വിദ്യാധർമ്മങ്ങളെ പ്രചരിപ്പിക്കുക, അഗ്നിഹോത്രാദികൾ നടത്തിക്കുക, വേദാദിശാസ്ത്രങ്ങൾ പഠിക്കുക, പഠിപ്പിക്കുക. വിഷയ സുഖങ്ങളിൽ ആസക്തനാകാതിരിക്കുക ചുരുക്കത്തിൽ ഇതൊക്കെയാണ്ു് ക്ഷത്രിയന്റെ സ്വഭാവജകമായ കർമ്മങ്ങൾ.

വിമർശകന്ു് ഇതൊന്നും അറിഞ്ഞുകൂടാ, കാരണം അദ്ദേഹത്തിന്റെ ഗുരുനാഥന്മാരും ഈ വിഷയത്തിൽ അജ്ഞരായിരുന്നു. ചാതുർവ്വർണ്ണ്യം ജാതിയാണെന്ന്ു് അവർ കണ്ണുംപൂട്ടി വിശ്വസിച്ചു. അനുയായികളെ പറഞ്ഞു വിശ്വസിപ്പിച്ചു. അവരുടെ നവീനസുവിശേഷം ഗീതാഭക്തന്മാർക്കെന്തിന്ു്? ഗീത തന്നെ ക്ഷത്രിയകർമ്മത്തെപ്പററി ഇങ്ങിനെ പറയുന്നു:

ശൌര്യം തേജോധൃതിർദാക്ഷ്യം
യുദ്ധേ ചാപ്യപലായനം
ദാനമീശ്വര ഭാവശ്ച
ക്ഷാത്രം കർമ്മ സ്വഭാവജം
(ഭഗവദ്ഗീത അ. 18 ശ്ലോ. 43)

ശൌര്യം, തേജസ്സ്ു്, ധൈര്യം, ദാക്ഷ്യം യുദ്ധത്തിൽ ഭയന്ന്ു് തിരിച്ചോടാതിരിക്കുക, ദാനംചെയ്യുക, ഈശ്വരഭാവം എന്നിവയൊക്കെയാണ്ു് ക്ഷത്രിയവർണ്ണത്തിന്റെ ഗുണകർമ്മങ്ങൾ.

വൈശ്യന്റെ ഗുണകർമ്മങ്ങളെന്തൊക്കെയാണ്? മനുസ്മൃതിയിലേക്ക് കടക്കുക;

കന്നുകാലികളേയും മററും പോററിവളർത്തുക, ദാനം ചെയ്യുക, അഗ്നിഹോത്രാദികൾ ചെയ്യുക, വേദാദിശാസ്ത്രങ്ങൾ പഠിക്കുക, കച്ചവടം നടത്തുക, ന്യായമായ പലിശയ്ക്ക് പണം കടം കൊടുക്കുക, കൃഷിചെയ്ത് വിളവെടുക്കുക ഇതൊക്കെയാണ് വൈശ്യന്റെ കർമ്മങ്ങൾ.

മനുവിന്റെ സ്വന്തം വാക്കുകൾ നോക്കുക:

പശൂനാം രക്ഷണം ദാനം
ഇജ്യാധ്യയന മേവച
വണിക്പഥം കുസീദംച
വൈശ്യസ്യ കൃഷിമേവച (മനു. അ. 1. ശ്ലോ. 90)

എന്നാൽ, നിരീശ്വരവാദികളായ മഹാപണ്ഡിതന്മാർ ചാതുർവ്വർണ്ണ്യം തന്നെ ജാതി എന്നു മുദ്രാവാക്യം വിളിക്കുകയും, അനുയായികളെക്കൊണ്ടു വിളിപ്പിക്കുകയും ചെയ്യുകയാണ്. ആ വ്യാഖ്യാനം വിലപ്പോവുകയില്ല.

ശൂദ്രന്റെ കർമ്മങ്ങളെന്തെന്ന് ചാതുർവ്വർണ്ണ്യത്തെപ്പററി സത്യമായും ഉൽബോധനം ചെയ്ത മനു തന്നെ ഇങ്ങിനെ പറയുന്നു:

ഏകമേവതു ശൂദ്രസ്യ
പ്രഭുഃ കർമ്മ സമാദിശത്
ഏതേഷാമേവ വർണ്ണാനാം
ശുശ്രൂഷാമനസൂയയാ. (മനു അ. 1. ശ്ലോ. 91)

നിന്ദ ഈർഷ്യ, അഹങ്കാരം തുടങ്ങിയ മനോദോഷങ്ങൾ വെടിഞ്ഞു്, ബ്രാഹ്മണ ക്ഷത്രിയ വൈശ്യന്മാരെ വേണ്ടുംവണ്ണം ശുശ്രൂഷിക്കുകയും, അതുകൊണ്ടുതന്നെ ജീവിതം കഴിച്ചുകൂട്ടുകയും ചെയ്യുക; ഇതൊന്നു മാത്രമാണ് ശൂദ്രന്റെ ഗുണകർമ്മങ്ങളായിട്ടുള്ളതെന്നാണ് ഭഗവാൻ ആദേശിച്ചിട്ടുള്ളത്.

ഇത്തരം ശൂദ്രവൃത്തികൾ ചെയ്യുന്ന ആളുകൾ എന്നും മനുഷ്യസമൂഹത്തിലുണ്ടായിട്ടുണ്ട്, ഇന്നും ഉണ്ട്, എന്നുമുണ്ടാവുകയും ചെയ്യും. ഇതു് സനാതനമായ സത്യമാകുന്നു. അതെങ്ങിനെ നിരീശ്വരവാദിക്കു് മനസ്സിലാകും? ലോകമൊട്ടുക്കു തൊഴിലാളികളായി മാറണമെന്നും, ഒരു കൈപ്പിടി രാഷ്ട്രീയനേതാക്കന്മാർ മാത്രം ബ്രാഹ്മണരായി രാജ്യം ഭരിക്കേണമെന്നും കണ്ണും മൂക്കുമടച്ച് വിശ്വസിക്കുന്ന നിരീശ്വരവാദിക്ക് ചാതുർവ്വർണ്ണ്യത്തിന്റെ മാഹാത്മ്യവും, സാർവ്വലൌകികതയും എങ്ങിനെ മനസ്സിലാകും?

# ശങ്കരാചാര്യരും, ചാതുർവ്വണ്ണ്യവും

നമുക്ക് മയാസൃഷ്ടം എന്ന പ്രയോഗത്തെപ്പററി ചിന്തിക്കാം. 'മയാ' എന്നതു് അഹം എന്ന പദത്തിൻെറ തൃതീയാ ഏകവചനമാകുന്നു. അഹം എന്നു പറഞ്ഞാൽ 'ഞാൻ' എന്ന ൎത്ഥം. എൻെറ ശരീരമാകുന്ന പ്രപഞ്ചത്തെ നിയന്ത്രിയ്ക്കുന്നതു് ഞാനാണു്. ഈ പ്രപഞ്ചമാകുന്ന ശരീരത്തിലെ 'ഞാൻ' പരമാൎത്ഥികമായി ആ പരമാത്മാവിൻെറ അംശംതന്നെ.

ഇവിടെ ധ്വനിയ്ക്കുന്ന ആത്മവിദ്യയെപ്പററി പറയാൻ വൎഷങ്ങളോളംതന്നെ വേണ്ടിവരും. ഇവിടെ മയാസൃഷ്ടം എന്നതിനൎത്ഥം എന്നാൽ ഉണ്ടാക്കപ്പെട്ടതു് എന്നാകുന്നു. എങ്ങിനെ? ഗുണകൎമ്മ വിഭാഗങ്ങളനുസരിച്ചു്. ഇവിടെ കുററിപ്പുഴ യുക്തിഹീനനായി കരണംമറിയുന്നതു് കാണുവാൻ ബഹുരസമുണ്ടു്. ''ഗുണകൎമ്മ വിഭാഗശഃ എന്ന പ്രയോഗത്തിനു് പുതിയ വ്യാഖ്യാനം കൊടുത്തു് ജന്മത്തിനു് ജാതീയമായ പ്രാധാന്യമില്ലെന്നു് കാണിപ്പാൻ ചില നവീനന്മാർ പണിപ്പെട്ടിട്ടുണ്ടു്. എന്നാൽ, ശാങ്കരഭാഷ്യത്തിൽ അങ്ങനെയൊരു സൂചനപോലുമില്ല.''

(കുററിപ്പുഴ തി. ഉ.പേ. 343)

ഇതെന്തൊരു മരലവാദമാണു്? കുററിപ്പുഴയല്ല ഇതു പറഞ്ഞിരുന്നതെങ്കിൽ പുച്ഛിച്ചുതള്ളാമായിരുന്നു. ''ചാതുർവ്വർണ്ണ്യം മയാസൃഷ്ടം'' എന്ന ശ്ലോകത്തിനു് ജഗദ്ഗുരു ശങ്കരാചാര്യർ നൽകിയ ഭാഷ്യം ഞാനിവിടെ ഉദ്ധരിയ്ക്കട്ടെ.

ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്ന നാലു വൎണ്ണങ്ങളുടെ പേരാണു് ചാതുർവൎണ്ണ്യം എന്നതു്.

(ചത്വാര ഏവ വൎണ്ണാഃ ചാതുർവ്വൎണ്ണ്യം)

''സത്വം, രജസ്സു്, തമസ്സു് എന്നീ മൂന്നു ഗുണങ്ങളുടെ വിഭാഗത്താലും കർമ്മങ്ങളുടെ ഭേദങ്ങളാലും ഈ നാലു വൎണ്ണങ്ങളും ഈശ്വരനായ എന്നാൽ ഉണ്ടാക്കപ്പെട്ടതാകുന്നു. ''ബ്രാഹ്മണൻ ഇതിൻെറ മുഖമായിരുന്നു'' എന്നു തുടങ്ങിയ ശ്രുതിവചനങ്ങളാൽ അതു തെളിയിക്കപ്പെട്ടിരിയ്ക്കുന്നു''.

ഇതിൻെറ ശാങ്കരസംസ്കൃതമിതാ- ''ചാതുർവ്വൎണ്ണ്യം മയാ ഈശ്വരേണ സൃഷ്ടം ഉത്പാദിതമ്, ബ്രാഹ്മണോസ്യ മുഖമാസീത് ഇതിശ്രുതേഃ ഗുണകൎമ്മ വിഭാഗശഃ, ഗുണവിഭാഗശഃ, കർമ്മ വിഭാഗശഃ ച, ഗുണാ ച സത്വരജസ്തമാംസി''

ഇവിടംവരെ അൎത്ഥം പറയുവാനേ കുററിപ്പുഴ ധൈര്യപ്പെട്ടിട്ടുള്ളു. ഇനിയങ്ങോട്ടുള്ള ജഗദ്ഗുരുവിൻെറ ചാതുർവ്വർണ്ണ്യ വ്യാ

ഖ്യാനം കുററിപ്പുഴയുടെ ഫലവ്യാഖ്യാനത്തേ അനാവരണം ചെയ്യുന്നതു് നോക്കുക:

''മേല്പറഞ്ഞവയിൽ, സാത്വികനായ അതായതു് സത്വഗുണപ്രധാനിയായ ബ്രാഹ്മണൻെറ കർമ്മങ്ങൾ ശമം, ദമം, തപസ്സു് തുടങ്ങിയവയാകുന്നു''.

ഇതിൻെറ ശങ്കരാചാര്യവചനമിതാ:

''തത്ര സാത്വികസ്യ സത്വ പ്രധാനസ്യ ബ്രാഹ്മണസ്യ ശമോ ദമഃ തപ ഇത്യാദീനി കർമ്മാണി''

സത്വഗുണം കുറഞ്ഞതും, രജോഗുണം പ്രധാനമായതുമായ ക്ഷത്രിയൻെറ കമ്മങ്ങൾ ശൂരവീരത, തേജസ്സു് തുടങ്ങിയ ഗുണകർമ്മങ്ങളാകുന്നു.

സംസ്കൃതം: ''സത്വോപസർജ്ജന രജഃ പ്രധാനസ്യ ക്ഷത്രിയസ്യശൌര്യ തേജഃ പ്രഭൃതീനി കമ്മാണി.''

തമോഗുണം കുറഞ്ഞവനും, രജോഗുണം പ്രധാനമായവനും വൈശ്യനാകുന്നു. അയാളുടെ കമ്മം കൃഷി തുടങ്ങിയവയാണു്.

ഇതിൻെറ ശാങ്കരസംസ്കൃതം കേൾക്കേണ്ടേ?

''തമ ഉപസർജ്ജന രജഃ പ്രധാനസ്യ വൈശ്യസ്യ കൃഷ്യാദീനി കർമ്മാണി.''

ശങ്കരാചാര്യൻ തുടർന്നു ശൂദ്രൻെറ കർമ്മത്തെപ്പററി ഇങ്ങിനെ പറയുന്നു: ''രജോഗുണം കുറഞ്ഞതും തമോഗുണം പ്രധാനവുമായവൻ ശൂദ്രനാകുന്നു. ശുശ്രൂഷിക്കുക എന്നുള്ളതു് ശൂദ്രൻെറ കർമ്മമാകുന്നു.''

ഇതിൻെറ സംസ്കൃതംമൂലം ഇതാ:

''രജ ഉപസജ്ജന തമഃ
പ്രധാനസ്യ ശൂദ്രസ്യ ശുശ്രൂഷാ
എവ കർമ്മ''.

ശാങ്കരഭാഷ്യം തുടരുന്നു:

ഇങ്ങിനെ ഗുണങ്ങളുടേയും വിഭാഗത്താൽ നാലു വർണ്ണങ്ങൾ എന്നാൽ ഉണ്ടാക്കപ്പെട്ടവയാകുന്നു, എന്നർത്ഥം വ്യക്തമാകുന്നു.

സംസ്കൃതം:

''ഇതി ഏവ ഗുണകർമ്മവിഭാഗശഃ
ചാതുർവ്വർണ്ണ്യം മയാസൃഷ്ടം ഇത്യർത്ഥഃ

ശങ്കരാചാര്യപാദർ തുടരുന്നു:

അങ്ങിനെയുള്ള ഈ നാലു വർണ്ണങ്ങളുടേയും പ്രത്യേക വ്യവസ്ഥകൾ അന്യലോകങ്ങളിലില്ല. അതുകൊണ്ടു് (പൂർവ്വശ്ലോകത്തിൽ) മനുഷ്യലോകത്തിൽ എന്ന വിശേഷണം ചേർത്തിരിക്കുകയാണ്.

സംസ്കൃതമൂലം നോക്കുക:

''തത് ച ഇദം ചാതുർവ്വർണ്ണ്യം
ന അന്യേഷു ലോകേഷു അതോ
'മാനുഷേ ലോകെ' ഇതി വിശേഷണമ്''

ഇവിടെ കുററിപ്പുഴയേയും ഇടമറുകിനേയും പോലുള്ള യുക്തിവാദികളെ മുൻനിറുത്തി ഒരു പൂർവ്വപക്ഷയുക്തി ശങ്കരാചാര്യർ ഉന്നയിക്കുന്നു:

ഹന്ത തർഹി ചാതുർവ്വർണ്ണ്യ-
സർഗ്ഗാദേഃ കർമ്മണഃ കർത്തൃത്വാദ്
തത് ഫലേന യുജ്യസെ
അതോ ന ത്വം നിത്യമുക്തൊ
നിത്യേശ്വര ഇതി ഉച്യതെ.

അർത്ഥം: അല്ല, അങ്ങിനെയാണെങ്കിൽ ചാതുർവ്വർണ്യസർഗ്ഗാദികർമ്മം ചെയ്കതിനാൽ നിനക്കു അതിന്റെ ഫലം കിട്ടേണ്ടതാണ്. അതിനാൽ നീ നിത്യമുക്തനല്ല, നിത്യ ഈശ്വരനുമല്ല, എന്ന ആക്ഷേപത്തിനു് മറുപടി പറയാം.

''യദ്യപി മായാസംവ്യവഹാരേണ തസ്യ കർമ്മണഃ കർത്താരം അപിസന്തം മാം പരമാർത്ഥതോ വിദ്ധി അകർത്താരം അത ഏവ അവ്യയം അസംസാരിണം ച മാം വിദ്ധി''

അർത്ഥം: 'മായാ വ്യവഹാരംകൊണ്ടു് ഞാൻ ആ കർമ്മത്തിന്റെ കർത്താവാണെങ്കിലും, വാസ്തവത്തിൽ എന്നെ കർത്താവല്ലെന്നു് നീ മനസ്സിലാക്കുക. അതിനാൽ എന്നെ അവ്യയൻ എന്നും, അലൗകികനെന്നും നീ അറിഞ്ഞുകൊൾക.'

മഹാനായ ശങ്കരാചാര്യരുടെ ഈ വാക്യങ്ങൾ മറച്ചുപിടിച്ചുകൊണ്ടു കുററിപ്പുഴ പ്രസ്താവിക്കുന്നതു് നോക്കുക:

''എന്നാൽ ശാങ്കരഭാഷ്യത്തിൽ അങ്ങനെയൊരു സൂചനപോലുമില്ല. ''ബ്രാഹ്മണോസ്യ മുഖമാസീത്'' എന്ന പുരുഷസൂക്തമുദ്ധരിച്ചു് ബ്രാഹ്മണ പ്രാമാണ്യത്തെ സപ്രമാണമാക്കുകയും, ഓരോ ജാതിക്കും ഇന്നിന്ന ഗുണങ്ങളാണെന്നു് വീതംവെച്ചു് കാണിക്കുകയുമാണ് ഭാഷ്യകാരൻ ചെയ്തിരിക്കുന്നതു്.''

(കുററിപ്പുഴ. പേ. 342)

പക്ഷെ, വർണ്ണമെന്നതു് ജാതിയാണെന്നു് വ്യാഖ്യാനിച്ച കുററിപ്പുഴ, താൻ ജനിച്ച നായരു് ജാതിയുടെ കർമ്മമെന്താണെ

ന്നു് ഭഗവാൻ വീതംവെയ്ക്കാഞ്ഞതെന്തുകൊണ്ടു് എന്നു പറഞ്ഞി ല്ല. അങ്ങിനെയൊരു വീതംവെയ്ക്കൽ ഭഗവാനോ, വ്യാസനോ, ശങ്കരാചാര്യരോ സങ്കല്പിച്ചിട്ടുപോലുമുണ്ടാവില്ല. ഭഗവാൻ പ റഞ്ഞതും ശങ്കരാചാര്യർ ഭാഷ്യമെഴുതിയതുമായ വർണ്ണവ്യവസ്ഥ യുടെ യഥാർത്ഥമായ അർത്ഥം ഇടമറുകിനു് മനസ്സിലായിട്ടില്ലെ ങ്കിലും, കുററിപ്പുഴയ്ക്കു് മനസ്സിലായിട്ടില്ല എന്നു് പറയുന്നതു് ഔദ്ധത്യമായിരിക്കും. മനസ്സിലായിട്ടില്ലെങ്കിൽ പിന്നെ എ ന്തിനു് വർണ്ണത്തിനു് ജാതി എന്നു് കുററിപ്പുഴ അർത്ഥംകൊടുത്തു? അദ്ദേഹത്തിന്റെ ഉദ്ദേശം മറെറാന്നുമല്ല, ഗീതാകാരൻ ജാതിവ്യ വസ്ഥയുണ്ടാക്കിയ ആളായിരുന്നുവെന്നും, അതിനു് ഭാഷ്യമെഴുതി യ ശങ്കരാചാര്യപാദർ ജാതിയുടെ വൈതാളികനാണെന്നും വിത ണ്ഡയിലൂടെ സ്ഥാപിക്കുക, അതുവഴി നിരീശ്വരരായ അനവ ധി അനുയായികളെ സൃഷ്ടിക്കുക അതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യമെന്നു് തോന്നുന്നു. കുററിപ്പുഴയുടെ വാദങ്ങൾ യുക്തി വാദങ്ങളല്ല, വിതണ്ഡകളാണു്. ഭാരതീയ യുക്തിവാദിയായ ഗൗതമൻ തന്റെ ന്യായദർശനത്തിൽ വിതണ്ഡയെപ്പററി ഇ ങ്ങിനെ പറയുന്നു:

''സപ്രതിപക്ഷസ്ഥാപനാ-
ഹീനോ വിതണ്ഡാ''. (ന്യായദർശനം 1-2-3)

വാദപ്രതിവാദം നടത്തുമ്പോൾ പ്രതിപക്ഷക്കാരൻ തന്റെ വാദത്തെ യുക്തിയുക്തം സമർത്ഥിയ്ക്കാതെ, അഥവാ സമർത്ഥി ക്കാൻ കഴിയാതെ ബഹളം കൂട്ടുന്നതിനു് വിതണ്ഡ എന്നു പറ യുന്നു.

വാസ്തവത്തിൽ യുക്തിയെന്നും പറഞ്ഞു് ഈ വിതണ്ഡ യാണു് കുററിപ്പുഴയും കൂട്ടരും മുഴക്കിയിട്ടുള്ളതു്.

''ബ്രാഹ്മണോ ƒസ്യമുഖമാസീദ്'' എന്ന പുരുഷസൂക്തത്തി ന്റെ ആശയം ഞാൻ ആദ്യമെ വിവരിച്ചതാണു്. യജുർവ്വേദ ത്തിലെ മുപ്പത്തൊന്നാമദ്ധ്യായത്തിലും ഇതേ മന്ത്രം വന്നിട്ടുണ്ടു്. ഈ മന്ത്രത്തിന്നു് വിതണ്ഡാവാദിയായ കുററിപ്പുഴ കൊടുത്ത അർ ത്ഥം ഒന്നുകൂടി വ്യക്തമാക്കട്ടെ. ''ബ്രാഹ്മണൻ ഈശ്വരന്റെ മു ഖത്തിൽനിന്നുണ്ടായി'', അതിനാൽ കൈകളിൽനിന്നുണ്ടായ ക്ഷ ത്രിയനും, ഊരുക്കളിൽനിന്നുണ്ടായ വൈശ്യനും, പാദങ്ങളിൽ നിന്നുണ്ടായ ശൂദ്രനും ഒരിക്കലും ബ്രാഹ്മണരാകുവാൻ പാററില്ല എന്നും വർണ്ണധർമ്മം മാറുവാൻ പാററില്ല എന്നുമാണല്ലോ കുററിപ്പു ഴയുടെ വിതണ്ഡ. ഇതൊരു നവീനവിതണ്ഡയല്ല. ഋഗ്വേദ ത്തിൽ സമൂഹപുരുഷനെയാണു് രൂപണം ചെയ്തിട്ടുള്ളതു്. പക്ഷെ യജുർവ്വേദത്തിൽ പരമാത്മാവിനെയാണു് പുരുഷനായി കല്പി ച്ചിട്ടുള്ളതു്. കുററിപ്പുഴയുടെ ഈ വിതണ്ഡ മഹാവൈയാകാര

ണനം. വൈദികപണ്ഡിതനുമായ മഹർഷി ദയാനന്ദ സരസ്വതി സത്യാൎത്ഥപ്രകാശത്തിൽ ഉന്നയിച്ചിട്ടു്, അതിന്നു് സുന്ദരമായി മറുപടി പറഞ്ഞിട്ടുണ്ടു്. ഈ വിതണ്ഡയ്ക്കു് ദയാനന്ദൎഷി ഇങ്ങിനെ മറുപടി പറയുന്നു:—

ഉത്തരം: ഈ മന്ത്രത്തിനു് നിങ്ങൾ കല്പിച്ചിട്ടുള്ള അൎത്ഥം ശരിയായിട്ടുള്ളതല്ല. എന്തെന്നാൽ, ഇവിടെ പുരുഷൻ അതായതു് നിരാകാരനും, സർവ്വവ്യാപിയുമായ പരമാത്മാവാണു് പ്രതിപാദ്യവിഷയം. പരമാത്മാവു് നിരാകാരനാണെങ്കിൽ അവന്നു് മുഖം തുടങ്ങിയ അംഗങ്ങളൊന്നും ഉണ്ടാവാൻ തരമില്ല; മുഖം മുതലായ അംഗങ്ങളുള്ളവനാണെങ്കിൽ അവൻ എങ്ങും നിറഞ്ഞവനായിരിയ്ക്കുകയില്ല. സർവ്വവ്യാപിയല്ലെങ്കിൽ, സർവ്വശക്തൻ, ജഗത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരകൻ, ജീവാത്മാക്കളുടെ പുണ്യപാപങ്ങളെ അറിഞ്ഞു ഫലവ്യവസ്ഥകളെ ചെയ്യുന്നവൻ, സർവ്വജ്ഞൻ, ജനനമരണങ്ങളില്ലാത്തവൻ മുതലായ വിശേഷണങ്ങൾക്കു് അർഹതയുള്ളവനായിരിക്കുകയുമില്ല. അതിനാൽ ഈ മന്ത്രത്തിന്റെ അൎത്ഥം ഇപ്രകാരമാണു്: ഏതൊരുവൻ (അസ്യ) സർവ്വവ്യാപിയായിരിക്കുന്ന പരമാത്മാവിന്റെ സൃഷ്ടിയിൽ (മുഖം) മുഖമെന്നപോലെ എല്ലാററിലും വെച്ചു് മുഖ്യൻ-ഉത്തമൻ-ആയിരിക്കുന്നുവോ അവൻ (ബ്രാഹ്മണഃ) ബ്രാഹ്മണനും, (ബാഹൂ) 'ബാഹുർവൈബലം; ബാഹുർവൈവീര്യം' ബലം വീര്യം എന്നിവയുടെ നാമാന്തരമാണു് ബാഹു എന്നു് ശതപഥബ്രാഹ്മണത്തിൽ പറഞ്ഞിട്ടുള്ളതുകൊണ്ടു് ബലവീര്യങ്ങൾ ഏതൊരുവനിലാണോ അധികമുള്ളതു് അവൻ (രാജന്യഃ) ക്ഷത്രിയനും, (ഊരു) അരക്കെട്ടിന്റെ ചുവട്ടിലും, മുട്ടിന്റെ മുകളിലുമായിട്ടുള്ള ഊരുവിന്റെ ബലംകൊണ്ടു് എല്ലായിടത്തും സഞ്ചരിക്കുന്നവൻ ഏതൊരുവനോ, അവൻ (വൈശ്യഃ) വൈശ്യനും, (പദ്ഭ്യാം) ഏതൊരുവൻ ശരീരത്തിന്റെ അധമാവയവമായ രണ്ടു കാലുകൾ പോലെ മൂഢത്വം മുതലായ നീചഗുണങ്ങളോടുകൂടിയവനാണോ അവൻ (ശൂദ്ര) ശൂദ്രനും ആകുന്നു. ശതപഥബ്രാഹ്മണം മുതലായ മററു ഗ്രന്ഥങ്ങളിലൂടെ ഈ മന്ത്രത്തിന്റെ അൎത്ഥം ഇപ്രകാരംതന്നെയാണു് വ്യാഖ്യാനിയ്ക്കപ്പെട്ടിട്ടുള്ളതു്, അതിനാൽ ജാതിവർണ്ണവ്യവസ്ഥയല്ല.

(സത്യാൎത്ഥപ്രകാശം ചതുൎത്ഥോല്ലാസം പേജ് 140)

# ചാതുർവ്വർണ്ണ്യവും ഉപനിഷത്തുകളും

പ്രാചീനകാലത്തു് ചാതുർവ്വർണ്ണ്യം ജനനത്തെ ആസ്പദിച്ചായിരുന്നില്ല നിലനിന്നിരുന്നതു് എന്നു് ഞാനുദ്ധരിച്ച ആപ്തവാക്യങ്ങൾ തെളിയിക്കുന്നുണ്ടു്. ക്ഷത്രിയരും, വൈശ്യരും ഗുണകർമ്മങ്ങൾ ചെയ്തു് ബ്രാഹ്മണരായിത്തീർന്നിരുന്നുവെന്നുള്ളതു് പൗരാണിക ചരിത്രം പഠിച്ചാൽ വ്യക്തമാകും. പലരും അതൊന്നും വായിച്ചു പഠിക്കാതേയും, മനസ്സിലാക്കാതേയും പല അന്ധവിശ്വാസങ്ങളും പുലർത്തുന്നു, പരത്തുന്നു.

നിരീശ്വരവാദികളും. ഹിന്ദുമതത്തെ എതിർക്കുന്ന മതമൌലികരുമാണു് അത്തരം അന്ധവിശ്വാസികൾ. ക്ഷത്രിയരും, വൈശ്യരും, ശൂദ്രരും ബ്രാഹ്മണരായതും മറിച്ചു് ബ്രാഹ്മണർ ക്ഷത്രിയരും, വൈശ്യരും ശൂദ്രരുമായ സംഭവങ്ങളും പുരാണങ്ങളിൽ എത്രയോ കാണുന്നുണ്ടു്. ഉപനിഷത്തുകളിലും അത്തരം ചരിത്രങ്ങൾ കാണുന്നു. ഛാന്ദോഗ്യോപനിഷത്തിലെ സത്യകാമ ജാബാലന്റെ ചരിത്രം ഈ വസ്തുതയ്ക്കു് നേരെ വിരൽ ചൂണ്ടുന്നു.

കവഷന്റെ ചരിത്രം അനുവാചകരുടെ ശ്രദ്ധയ്ക്കായി ഇവിടെ ഉദ്ധരിക്കട്ടെ. ഐതരേയ ബ്രാഹ്മണത്തിൽ പ്രതിപാദിയ്ക്കപ്പെട്ട ചരിത്രമാണതു്. പണ്ടു് ബ്രാഹ്മണരായ ഋഷിമാർ ഒരു വിപുലമായ യജ്ഞം നടത്തി. സരസ്വതീ നദിയുടെ തീരത്തു വെച്ചാണു് അവർ ആ യജ്ഞം നടത്തിയതു്. കവഷൻ എന്ന ബാലനും അവിടെ എത്തിച്ചേർന്നു. കവഷൻ ദാസീപുത്രനായിരുന്നു. ആ ബാലൻ ആ യജ്ഞത്തിൽ പങ്കുകൊണ്ടു് ദീക്ഷ നേടുവാൻ ആഗ്രഹിച്ചു. എന്നാൽ ആ ബ്രാഹ്മണർ ബ്രാഹ്മണനല്ലാത്ത കവഷനു് ദീക്ഷ നൽകാൻ തയ്യാറായില്ല. അവരിൽ ഒരാൾ പറഞ്ഞു: 'ഈ ദാസീപുത്രൻ ബ്രാഹ്മണനല്ല. പിന്നെയെങ്ങിനെയാണു് ഇയാൾ നമ്മുടെയിടയിലിരുന്നു് ദീക്ഷ ആചരിക്കുക?' ഐതരേയ വചനംതന്നെ ഉദ്ധരിക്കട്ടെ. 'ദാസ്യാപുത്രഃ കിതവൊ ബ്രാഹ്മണാഃ കഥം നോ മദ്ധ്യെ ദീക്ഷിഷ്യേതി'.

ആ ബ്രാഹ്മണർ കവഷനു് സോമം കൊടുത്തില്ല. എന്നാൽ കവഷനുമായി സംസാരിച്ചപ്പോഴാണു് അദ്ദേഹം ഗുണകർമ്മങ്ങളാലും, ജ്ഞാനത്താലും മഹാബ്രാഹ്മണനാണെന്നു് ആ ബ്രാഹ്മണർക്കു് മനസ്സിലായതു്. അവർ അദ്ദേഹത്തെ മഹർഷിയായി അംഗീകരിച്ചു.

ഇതരയുടെ മകനായിരുന്നു ഐതരേയ മഹർഷി. അദ്ദേഹമാണു് ഐതരേയ ബ്രാഹ്മണം എഴുതിയതു്. അദ്ദേഹത്തിന്റെ അമ്മ 'ഇതര' ഒരു ശൂദ്രസ്ത്രീ ആയിരുന്നു. ഐതരേയന്റെ

ശരിയായ പേർ മഹീദാസൻ എന്നായിരുന്നു. അതെങ്ങിനെ അറിഞ്ഞു എന്നു ചോദിച്ചാൽ, അതു് ഐതരേയ ബ്രാഹ്മണത്തിൽ അദ്ദേഹം തന്നെ പറഞ്ഞുവച്ചിട്ടുണ്ടു് എന്നു പറയാം. ഇതാ നോക്കുക ആ വചനം: ''ഏതദ്ധസ്മവൈ വിദ്വാനാഹ മഹീദാസ ഐതരേയം. ഐതരേയശബ്ദത്തിനു്, 'ഇതരയുടെ പുത്രനാണു്' ഐതരേയൻ എന്നു് ശങ്കരാചാര്യർ വ്യുല്പത്തി പറഞ്ഞിട്ടുണ്ടു്. ''ഇതരായാ അപത്യംപുമാൻ ഐതരേയഃ'' എന്നാണു് ആചാര്യപാദർ പറഞ്ഞിട്ടുള്ളതു്.

മഹാഭാരതത്തിൽത്തന്നെ എത്രയോ സംഭവങ്ങൾ, ജാതിയല്ല വർണ്ണം എന്നു വ്യക്തമാക്കുവാനായി പറഞ്ഞിട്ടുണ്ടു്.

മഹാഭാരതം വനപർവ്വത്തിലുള്ള ഒരു ശ്ലോകം ഇവിടെ ഉദ്ധരിയ്ക്കട്ടെ:

ജാതൊ വ്യാസസ്തു കൈവർത്ത്യാഃ
ശ്വ പാകശ്യാസ്തു പരാശരഃ
ബഹവോ / ന്യേപി വിപ്രത്വം
പ്രാപ്താ യേ പൂർവ്വമദ്വിജാഃ

അത്ഥം: വ്യാസൻ ഒരു മുക്കുവത്തിയുടെ മകനായി ജനിച്ചു. ശ്വപാകി അതായതു് ചണ്ഡാളസ്ത്രീയുടെ മകനായി പരാശരനും ജനിച്ചു. അങ്ങിനെതന്നെ ജന്മനാ ദ്വിജന്മാരല്ലാതിരുന്ന നിരവധി പേർ ബ്രാഹ്മണാരിത്തീർന്നിരുന്നു.

ഈ മഹാഭാരത വചനമാണല്ലോ ചാതുർവ്വർണ്ണ്യത്തെ സംബന്ധിച്ചേടത്തോളം ആപ്തവാക്യമായി അംഗീകരിക്കേണ്ടതു്. ചാതുർവ്വർണ്ണ്യമെന്താണെന്നു് പഠിക്കാതെ, പഠിക്കാൻ മിനക്കെടാതെ, ആരോ എന്തോ പറഞ്ഞുകേട്ട വിമർശനശാർദ്ദൂലങ്ങളുടെ അഭിപ്രായം അനുവാചകർ ശബ്ദപ്രമാണമായി എങ്ങിനെ അംഗീകരിക്കും?

ചാതുർവ്വർണ്ണ്യം ജാതിയല്ല. ബ്രാഹ്മനല്ലാതിരുന്ന വസിഷ്ഠമഹർഷി എങ്ങിനെയാണു് ബ്രാഹ്മണനായിത്തീർന്നതു്? നിരീശ്വരവാദിയോടു് ചോദിക്കേണ്ട. അദ്ദേഹത്തിനു് അതേ പററി വലിയ പിടിപാടൊന്നുമില്ല. വ്യാസഭഗവാനോടു ചോദിക്കാം. ഇതാ മഹാഭാരതവചനം:

ഗണികാ ഗർഭസംഭൂതോ
വസിഷ്ഠശ്ച മഹാമുനി:
തപസാ ബ്രാഹ്മണോ ജാത:
സംസ്ക്കാരസ്തത്ര കാരണം.

എന്താണത്ഥം? വസിഷ്ഠൻ ഒരു ഗണികയുടെ മകനായിരുന്നു. എങ്കിലും തപസ്സാകുന്ന ഗുണകമ്മംകൊണ്ടു് അദ്ദേഹം ബ്രാഹ്മണനായിത്തീർന്നു. സംസ്ക്കാരമാണു് അതിനൊക്കെകാരണം.

സംസ്ക്കാരം എന്നു് പറയുന്നതു് ഗുണകർമ്മങ്ങൾ ചെയ്തുണ്ടാകുന്ന സദ്വാസനകളുടെ ബീജമാകുന്നു. ജനനം മുതൽ മര

ണംവരെ അനുഷ്ഠിക്കേണ്ട പതിനാറു ധാർമ്മികകൃത്യങ്ങൾക്കും സംസ്ക്കാരമെന്നു് പറയുന്നു. ഇവിടെ ഉദ്ദേശിച്ചതു കൾച്ചർ (Culture) എന്ന വാക്കല്ല. സംസ്ക്കാരംകൊണ്ടു് ഏതു മനുഷ്യനും ബ്രാഹ്മണനാകാം. സൽകർമ്മങ്ങൾ അനുഷ്ഠിച്ചാൽ ഏതു് നിരീശ്വരനും താനറിയാതെ ബ്രാഹ്മണനായിത്തീരുന്നു എന്നുള്ളതാണു് സത്യം. വിമർശനപാഠകനായ ശ്രീമാൻ ഇടമറുകവർകളും സൽകർമ്മം ചെയ്യുമ്പോൾ ബ്രാഹ്മണനായിമാറും എന്നതാണു് പരമസത്യം. പിന്നെയെന്തിനു് അദ്ദേഹത്തിനു് ഈ ബ്രാഹ്മണവിരോധം? പൂണൂൽ ധരിച്ചതുകൊണ്ടു് മാത്രം ആരും ബ്രാഹ്മണരാകുന്നില്ല ഇഡാ, സുഷുമ്നാ, പിംഗളാ എന്നീ മൂന്നു് പ്രധാന നാഡികളെ സ്മരിപ്പിക്കുന്ന ഈ ബ്രഹ്മസൂത്രമെന്താണെന്നറിയാത്തവൻ ഉപനയനം ചെയ്തിട്ടെന്തു് പ്രയോജനം?

ജനനംകൊണ്ടു ആരും സത്യത്തിൽ വർണ്ണബ്രാഹ്മണനായിത്തീരുന്നില്ല. ജാതിബ്രാഹ്മണനല്ലല്ലോ വർണ്ണബ്രാഹ്മണൻ. സൽകർമ്മംകൊണ്ടു് ജാതിബ്രാഹ്മണനും വർണ്ണബ്രാഹ്മണനാകാം. അപ്രകാരംതന്നെ ക്ഷത്രിയനും വർണ്ണബ്രാഹ്മണനാകാം. മഹാഭാരതത്തിലെ അനുശാസനപർവ്വത്തിൽ വിശ്വാമിത്രൻ ബ്രാഹ്മണനായ സംഭവം ഇങ്ങിനെ പറയുന്നു:

തതോ ബ്രാഹ്മണതാം ജാതോ
വിശ്വാമിത്രോ മഹാതപാഃ
ക്ഷത്രിയഃ സോപ്യഥ തഥാ
ബ്രഹ്മവംശസ്യ കാരകഃ,

അതായതു്, തപശ്ശക്തികൊണ്ടു് വിശ്വാമിത്രൻ ബ്രാഹ്മണനായിത്തീർന്നു. ജന്മംകൊണ്ടു് ക്ഷത്രിയനായിരുന്നുവെങ്കിലും അദ്ദേഹം കൗശിക ഗോത്രം എന്ന ബ്രാഹ്മണ വംശത്തിനു് കാരണഭൂതനായിത്തീർന്നു.

വിശ്വാമിത്രൻ തുടങ്ങിയ ജാതിക്ഷത്രിയന്മാരെപ്പോലെ ബ്രാഹ്മണത്വം കിട്ടിയ മഹാന്മാരെപ്പററി മഹാഭാരതത്തിലെ ശാന്തിപർവ്വത്തിൽ ഇങ്ങിനെ പറയുന്നു:

ക്ഷത്രിയേഭ്യശ്ചയേ ജാതാ:
ബ്രാഹ്മണാസ്തേച ശ്രുതാഃ
വിശ്വാമിത്ര പ്രഭൃതയ:
പ്രാപ്താഃ ബ്രഹ്മത്വമവ്യയം.

അതായതു് ''ക്ഷത്രിയവംശത്തിൽ ജനിച്ച വിശ്വാമിത്രൻ തുടങ്ങിയവർക്കു് അനശ്വരമായ ബ്രഹ്മത്വമെന്ന ബ്രാഹ്മണത്വം കിട്ടിയ കാര്യത്തെപ്പററി അങ്ങു് പറഞ്ഞുവല്ലോ''. ഇതിൽ നിന്നും വ്യക്തമാകുന്നതു് മറെറാന്നുമല്ല. ഗുണകർമ്മംകൊണ്ടു് മാത്രമാണു് ബ്രാഹ്മണത്വം കിട്ടുന്നതു്. ആർക്കും ഗുണകർമ്മം ചെയ്തു് ബ്രാഹ്മണനായിത്തീരാമെന്നു് മഹാഭാരതം പറയുന്നു. ബ്രാഹ്മണത്വം ജാതിയല്ല.

# യജ്ഞം മഹത്തായ കർമ്മം

യജ്ഞം എന്നു പറയുന്നതു് ഉൽകൃഷ്ടമായ ഒരു കർമ്മമാകുന്നു. അതു് ധാർമ്മികമായ ഒരു ഉപാസനയുമാകുന്നു. അതു് കർമ്മമാണെന്നു് പറയുവാൻ കാരണമുണ്ടു്. മനസാ, വാചാ, ശരീരേണ മനുഷ്യൻ ചെയ്യുന്ന കർമ്മങ്ങൾ യജ്ഞത്തിൽ ഉൾക്കൊള്ളുന്നു.

ആശകളേയും ബാഹ്യേന്ദ്രിയങ്ങളേയും നിയന്ത്രിക്കുന്നതിനു് സഹായിക്കുന്ന ഒരു പ്രാർത്ഥനയാണതു്. അതു് ആത്മസംശോധനത്തിനുള്ള ഒരു കർമ്മവുമാകുന്നു. യജ്ഞത്തിന്റെ ലക്ഷ്യവും, അതു് നിർവ്വഹിക്കുമ്പോൾ ഉച്ചരിക്കുന്ന മന്ത്രത്തിന്റെ അർത്ഥവും അറിയാതെ യജ്ഞം നടത്തുന്നതു് ഒരു പാഴ്‌വേലയാണു്. മാത്രമല്ല അർത്ഥം തെററിദ്ധരിച്ചാൽ യജ്ഞമെന്ന കർമ്മത്തിന്റെ ഫലം അശുഭമായിത്തീരുകയും ചെയ്യുന്നു. ശുഭകർമ്മത്തിലേക്കു് മനുഷ്യനെ നയിക്കുന്നതാണു് യജ്ഞം. യജ്ഞംതന്നെ യാഗം. യജ്ഞത്തിന്റെ ഉപാസ്യദേവനാണു് അഗ്നി. യാസ്കമഹർഷിയുടെ ആദ്ധ്യാത്മിക പ്രക്രിയയനുസരിച്ചു് 'അഗ്നി' പരമാത്മാവാകുന്നു. ആ അഗ്നിയെ ബാഹ്യമായി കത്തിയെരിയുന്ന തീയാണെന്നു് കരുതി ഉപാസിച്ചാൽ ആ യജ്ഞം സഫലമാവുകയില്ല.

യജ്ഞത്തിൽ ഋഷിമാർ എന്താണു് ചെയ്തതു്? ആശകളെയും മററു ദുഷിച്ച വാസനകളെയും, ഭസ്മീകരിക്കുവാനുള്ള പരിശ്രമമാണു് അവർ നടത്തിയതു്. ബാഹ്യമായ അഗ്നി, ചമതകളേയും മററു സാമഗ്രികളേയും കത്തിച്ചെരിയിക്കുന്നു. അതുവഴി അന്തരീക്ഷത്തിലെ അശുദ്ധവായു ശുദ്ധീകരിക്കപ്പെടുന്നു. ഔഷധവീര്യമുള്ള യജ്ഞസാമഗ്രികൾ സൂക്ഷ്മമായ അണുക്കളായി മാറി അന്തരീക്ഷത്തിൽ അതിശക്തമായി വ്യാപിക്കുന്നു. മേഘമാലകളിൽ ഇഴകിച്ചേർന്നു്, അവ മഴയോടൊപ്പം ഭൂമിയിലേയ്ക്കു് തിരിച്ചുവരുന്നു. സസ്യങ്ങളെ ഔഷധവീര്യമുള്ളതാക്കുന്നു. ജീവജാലങ്ങളെ അരോഗദൃഢഗാത്രമാക്കിത്തീർക്കുന്നു. ഫാക്ടറികളിൽനിന്നും, മോട്ടോർ വാഹനങ്ങളിൽനിന്നും മററും വ്യാപിക്കുന്ന വിഷം കലർന്ന വായുവെ വിമലീകരിക്കേണമെങ്കിൽ യജ്ഞം ചെയ്കേ മനുഷ്യരാശിക്കു് ഇനി രക്ഷയുള്ളു. യജ്ഞത്തിന്റെ പേരിൽ കാട്ടിക്കൂട്ടുന്ന കൊടുരങ്ങൾ യജ്ഞാഭാസങ്ങൾ മാത്രമാണു്. വൈദിക കാലഘട്ടം ദുഷിച്ചുപോയപ്പോൾ ബുദ്ധൻ ആഗതനായി. അദ്ദേഹം എതിർത്തതു് യജ്ഞാഭാസത്തെയാണു്, യജ്ഞത്തെയല്ല.

യജ്ഞംകൊണ്ടു് അന്തരീക്ഷം ശുദ്ധമാകുന്നതുപോലെ, ആഭ്യന്തരശുദ്ധിയും ഉണ്ടാകുന്നു. യജ്ഞം ചെയ്യുന്ന കുടുംബം

എന്താണ് ചെയ്യുന്നത്? ഇന്ദ്രിയങ്ങളെ വഴിപിഴപ്പിക്കുന്ന വിഷയങ്ങളോടുള്ള പ്രതിപത്തിയെ ചുട്ടുചാമ്പലാക്കുവാനാണ് ആ കുടുംബാംഗങ്ങൾ ശ്രമിക്കുന്നത്. യജ്ഞം ചെയ്യുന്നവർ, അങ്ങിനെ പരിശുദ്ധരും, പാപരഹിതരുമായിത്തീരുന്നു. യജ്ഞം ചെയ്യിച്ചിരുന്ന രാജാക്കന്മാർ സമ്പത്തുകൾ ദാനം ചെയ്തിരുന്നു. എന്നാൽ തന്റെ ശക്തിപ്രകടനത്തിനുവേണ്ടി, ഭക്തിയില്ലാതെ, ആദ്ധ്യാത്മികരഹസ്യം മനസ്സിലാക്കാതെ യജ്ഞം ചെയ്യുന്നത് പാഴ്‌വേലയാകുന്നു.

ഈ വസ്തുത എത്ര സുന്ദരമായിട്ടാണ് ഭഗവാൻ അർജ്ജുനനോട് പറഞ്ഞത്:—

''യജ്ഞത്തിനുവേണ്ടി കർമ്മങ്ങൾ ചെയ്യാതെ മററു കർമ്മങ്ങളിൽ മുഴുകിയ ഈ മനുഷ്യസമൂഹത്തിന് കർമ്മത്തിൽനിന്ന് മുക്തി കിട്ടാതെ, അതിൽ ബന്ധനസ്ഥരാകേണ്ടിവരുന്നു. അല്ലയോ അർജ്ജുന! അതുകൊണ്ട് ഒന്നിലും ആസക്തി കാണിക്കാതെ ആ യജ്ഞത്തിനുവേണ്ടി നീ ആത്മാർത്ഥമായി ശ്രമിക്കുക''.

ഭഗവദ്‌വചനംതന്നെ ഇവിടെ ഉദ്ധരിക്കട്ടെ.

> യജ്ഞാർത്ഥകർമ്മണോ*f*ന്യത്ര
> ലോകോ*f*യം കർമ്മബന്ധനഃ
> തദർത്ഥം കർമ്മ കൗന്തേയ
> മുക്തസംഗ സമാചര                    8/9.

ആസക്തിയും, വിനയവും, ഭക്തിയുമാണ് യജ്ഞത്തിന്റെ അടിസ്ഥാനം. പണ്ടൊക്കെ, ചില രാജാക്കന്മാരും, പ്രമാണിമാരും, ലൌകിക ഐശ്വര്യത്തിന്നും, സ്വർഗ്ഗീയസുഖങ്ങൾക്കും വേണ്ടി യജ്ഞം നടത്തിയിരുന്നു. അവരുടെ അറിവും, പാണ്ഡിത്യവും വ്യാമോഹങ്ങളിൽ കുരുങ്ങിയിരുന്നു. യജ്ഞത്തിന്റെ ആത്മീയവശത്തെപ്പററി അവർക്കൊന്നും അറിയുമായിരുന്നില്ല. അതിനാൽ മഹത്തായ യജ്ഞം നഷ്ടപ്രായമായി.

# കർമ്മസിദ്ധാന്തം

ഹിന്ദുമതത്തിലെ കർമ്മസിദ്ധാന്തത്തെ പലരും ആക്ഷേപിച്ചിട്ടുണ്ട്. പരിഹസിച്ചവർ പലരാണ്. ചിലർ നിരീശ്വരന്മാരാണെങ്കിൽ, മററുചിലർ അന്യമതസ്ഥരാണ്. ഹിന്ദുമതവിശ്വാസികളിൽത്തന്നെ പലർക്കും ഈ മഹത്തായ സിദ്ധാന്തത്തിൻെറ രഹസ്യമറിഞ്ഞുകൂട.

ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനോട് അതു് തുറന്നു് പറഞ്ഞിട്ടുണ്ട്. ഗീതയിലെ 4_ാം അദ്ധ്യായത്തിലെ 16_ാം ശ്ലോകം ഉദ്ധരിക്കട്ടെ:

> കിം കർമ്മ കിമകർമ്മേതി_
> കവയോ/പ്യത്രമോഹിതാ:
> തത്തേ കർമ്മ പ്രവക്ഷ്യാമി_
> യജ്ജ്ഞാത്വാമോക്ഷ്യ_
> സെ/ശുഭാത്

അർത്ഥം: ''കർമ്മം എന്താണ്? അകർമ്മം എന്താണ്? ഈ വിഷയത്തിൽ ബുദ്ധിമാന്മാർ പോലും ബോധമില്ലാത്തവരാകുന്നു. അതിനാൽ ആ കർമ്മത്തെപ്പററി അർജ്ജുനാ! നിനക്കു് ഞാൻ പറഞ്ഞുതരാം, അതറിഞ്ഞാൽ നീ അശുഭത്തിൽനിന്നും മുക്തനാകും.''

ഭഗവാൻ പറഞ്ഞ ''അശുഭ'' ശബ്ദത്തിനു് ജനനമരണങ്ങളാകുന്ന സംസാരബന്ധനം എന്നാണർത്ഥം. ആദ്യം കർമ്മരഹസ്യത്തെപ്പററി നമുക്കു് ആലോചിക്കേണ്ടതുണ്ട്. ''ഗഹനാ കർമ്മണോ ഗതി:'' എന്നാണ് ഭഗവദ് വചനം. കർമ്മം എന്നുപറഞ്ഞാൽ ഇംഗ്ലീഷ് തത്വചിന്തയിൽ പറഞ്ഞിട്ടുള്ള action ആണെന്നു് ഹൈന്ദവരായ പല അഭ്യസ്തവിദ്യരും മററു മത വിഭാഗക്കാരും കരുതുന്നു. പാശ്ചാത്യ തത്വചിന്തകനായ അരിസ്റ്റോട്ടിലിൻെറ തത്വചിന്തയിൽ പത്തു് ഇനങ്ങളെപ്പററി (Categories) പറയുന്നുണ്ട്. 1) Substance, (ദ്രവ്യം), 2) Quantity (പരിമാണം), 3) Quality (ഗുണം), 4) relation (സംബന്ധം), 5) place (ദിക്കു്), 6) time (കാലം), 7) position (നില), 8) state (ഭാവം), 9) action (കർമ്മം), 10) affection (ധർമ്മം) എന്നിവയാണ് ആ പത്തു കാററഗറികൾ.

കേററഗറി എന്ന വാക്കിനു് പ്രസിദ്ധമായ ഒരു ഇംഗ്ലീഷ് മലയാളനിഘണ്ടുവിൽ, വകുപ്പ്, വിഭാഗം, വർഗ്ഗം എന്നൊക്കെ അർത്ഥം പറഞ്ഞുകാണുന്നു. ഭാരതീയ തത്വചിന്തയിൽ

ഈ പദത്തിന് പദാർത്ഥം എന്നാണർത്ഥം. വൈശേഷിക ദർശനത്തിൽ സപ്തപദാർത്ഥങ്ങളെപ്പററി പറഞ്ഞിട്ടുണ്ട്. അവ ദ്രവ്യം, ഗുണം, കർമ്മം, സാമാന്യം, വിശേഷം, സമവായം, അഭാവം എന്നിവയാണ്. ഇവ വേദങ്ങളിലെ പ്രതിപാദ്യ പദാർത്ഥങ്ങളാകുന്നു. വേദങ്ങളുടെ ഉപാംഗങ്ങളാണല്ലോ ന്യായം, വൈശേഷികം, സാംഖ്യം, യോഗം, മീമാംസ, വേദാന്തം എന്നീ ഷഡ്ദർശനങ്ങൾ. ന്യായദർശനത്തിൽ പതിനാറു പദാർത്ഥങ്ങളെപ്പററിയാണ് പറഞ്ഞിട്ടുള്ളത്. അതായത് പതിനാറു കേററഗറികൾ. പക്ഷെ, വൈശേഷികത്തിൽ വേദങ്ങളിൽ പറഞ്ഞിട്ടുള്ള മററു ഏഴ് പദാർത്ഥങ്ങളെപ്പററി പ്രതിപാദിക്കുന്നു. അവയിലൊന്നാണ് കർമ്മം. ഈ പദാർത്ഥങ്ങളും, അരിസ്റ്റോട്ടിലിൻെറ കേററഗറികളും തമ്മിൽ സാദൃശ്യംവന്നതെങ്ങിനെ എന്നു പറയുക പ്രയാസമാണ്. കപോല കൽപനകൾ സത്യമാകാറില്ല. അരിസ്റ്റോട്ടിൽ പറഞ്ഞ action തന്നെയാണ് വൈശേഷികകാരനായ കണാദമുനി ''ഏകദ്രവ്യമഗുണം സംയോഗവിഭാഗേഷ്വ നപേക്ഷകാരണമിതി കർമ്മ ലക്ഷണം'' (1-1-17) എന്ന് തൻെറ വൈശേഷിക ദർശനത്തിൽ പറഞ്ഞത്. എന്താണെന്നല്ലേ അർത്ഥം? പറയാം.

''കർമ്മം എന്നു പറയുന്നത് ദ്രവ്യത്തെ ആശ്രയിച്ചിരിക്കുന്നു. അതു ഗുണമല്ല. അതാകട്ടെ ചേർച്ച, വേർപാട് എന്നിവക്ക് അനപേക്ഷ (സ്വതന്ത്രമായ) കാരണവുമാകുന്നു.''

പിന്നെ വൈശേഷികകാരൻ അഞ്ചു കർമ്മങ്ങളെപ്പററി ഇങ്ങിനെ പറയുന്നു: ''മേലോട്ടുയരൽ (ഉത്ക്ഷേപണം), താഴോട്ടിറങ്ങൽ (അവക്ഷേപണം), ചുളുങ്ങൽ (ആകുഞ്ചനം), പരക്കൽ (പ്രസാരണം), ചലിക്കൽ (ഗമനം), എന്നിവയാണ് ആ കർമ്മങ്ങൾ. തർക്ക സംഗ്രഹ കർത്താവായ അന്നം ഭട്ടൻ, അവയെ ഇങ്ങിനെ എടുത്തുപറയുന്നു;

ഉത്ക്ഷേപണാപക്ഷേപണാ-
കുഞ്ചന
പ്രസാരണ ഗമനാനി-
പഞ്ചകർമ്മാണി.

വിശ്വനാഥന്യായ-പഞ്ചാനനൻ അത് തൻെറ ''ഭാഷാ പരിച്ഛേദ''ത്തിൽ ഇങ്ങിനെ കാരികയാക്കി-

ഉത്ക്ഷേപണം തതോഽപക്ഷേ-
പണമാകുഞ്ചനം തഥാ,
പ്രസാരണം ച ഗമനം
കർമ്മാണ്യേതാനി പഞ്ചച''
ഭാഷാ പരിച്ഛേദ:
സിദ്ധാന്തമുക്താവലി. (കാരിക 6)

''അരിസ്റ്റോട്ടിലിൻെറ ഗ്രന്ഥത്തിലായാലും, കെൻറിൻേറതിലായാലും, ഹീഗലിൻേറതിലായാലും കേററഗററി എന്നു പറയുന്ന പദംകൊണ്ടുദ്ദേശിച്ചതു്, എന്താണെന്നു്, ഞാൻ ഏററുപറയട്ടെ, എനിക്കറിഞ്ഞുകൂട. തത്വചിന്തയിൽ, ഈ കേററഗററി (പദാർത്ഥം) എന്ന വാക്കുകൊണ്ടു് വല്ല പ്രയോജനവുമുണ്ടോ എന്നും, അതു് ഏതെങ്കിലും ഒരാശയത്തെ പ്രതിനിധാനം ചെയ്യുന്നുണ്ടോ എന്നും ഞാൻ വിശ്വസിക്കുന്നില്ല'', എന്നു് റസ്സൽപ്രഭു പറയുന്നു. (പാശ്ചാത്യതത്വചിന്താ ചരിത്രം പേ. 222)

അരിസ്റ്റോട്ടിൽ പറഞ്ഞ പദാർത്ഥങ്ങളെന്താണെന്നു് തനിക്കൊട്ടും മനസ്സിലായിട്ടില്ല എന്നൊരു ബുദ്ധിരാക്ഷസൻ പറഞ്ഞാൽ നാം അത്ഭുതപ്പെടും. പാശ്ചാത്യ യുക്തിവാദിയും, ആധുനിക തത്വചിന്തകനുമായ ബർട്രാണ്ടു് റസ്സൽ അങ്ങിനെ പറഞ്ഞിട്ടുണ്ടു്. അദ്ദേഹത്തിൻെറ അഭിപ്രായമിതാ: "What exactly is meant by the word "Category", whether in Aristotle or in Kant or in Hegel, I must confess that I have never been able to understand. I do not myself believe that the term "category" is in anyway useful in philosophy, as representing any clear idea".

(History of Western Philosophy) (page 222)

ഇവിടെ ഞാൻ റസ്സലിനെ ഉദ്ധരിക്കുവാൻ കാരണമുണ്ടു്. ഭഗവാൻ പറഞ്ഞ, ''കിം കർമ്മ കിമകർമ്മേതി കവയോ॰പ്യത്ര മോഹിതാഃ'' എന്ന ഉപദേശത്തിൻെറ പരമാർത്ഥവും, ദൂരദർശിത്വവും തെളിയിക്കുവാൻവേണ്ടി മാത്രമാണു് അങ്ങിനെ ചെയ്തതു്.

റസ്സിലിനും അദ്ദേഹത്തേപ്പോലുള്ള ചിന്തകന്മാർക്കും പദാർത്ഥങ്ങളെപ്പററി മനസ്സിലായില്ലെന്നു് പറഞ്ഞാൽ ആശ്ചര്യപ്പെടാതെ തരമില്ല. തത്വചിന്തയിൽ പ്രസ്പഷ്ടമായ ഒരാശയ പ്രതീതി ഉളവാക്കാൻ കഴിയാത്ത, ഈ പദാർത്ഥമെന്ന പദംതന്നെ ഉപയോഗശൂന്യമാണെന്നു് അദ്ദേഹം പറയുമ്പോൾ, അദ്ദേഹത്തിൻെറ തത്വചിന്തയുടെ ഉപയോഗശൂന്യത നമുക്കു് സ്പഷ്ടമാകുന്നു. തത്വചിന്ത പാശ്ചാത്യർക്കു് ഒരു നേരമ്പോക്കായിരിക്കാം. പക്ഷെ, ഭാരതീയനു് അതൊരു ജീവിതാദർശമാകുന്നു.

എന്താണീ കർമ്മം? നമുക്കു് പ്രസിദ്ധ തത്വചിന്തകനായ ഡോ. രാധാകൃഷ്ണനെ സമീപിക്കാം. അദ്ദേഹം തൻെറ ''ഭാരതീയ തത്വചിന്ത'' എന്ന ഗ്രന്ഥത്തിൽ കർമ്മത്തെപ്പററി ഇങ്ങിനെ പറയുന്നു:

''കർമ്മത്തിൻെറ ശക്തിയിൽ, അല്ലെങ്കിൽ, പ്രവൃത്തിയുടെ വിധിവിഹിതത്വത്തിൽ മഹാഭാരതം വിശ്വസിക്കുന്നു, ജീവരാശികളൊക്കെ കർമ്മപാശത്താൽ ബദ്ധമാണെന്നും, വിദ്യ

യാൽ മുക്തമാകുന്നു എന്നുള്ള ഉപനിഷദ് സിദ്ധാന്തത്തെ അതു് അംഗീകരിക്കുകയും ചെയ്യുന്നു.''

അദ്ദേഹത്തിന്റെ വാക്യങ്ങളെത്തന്നെ ഉദ്ധരിക്കട്ടെ:

"The Mahabharata belives in the force of Karma, or the fatality of the act. It accepts the Upanished theory of that all creatures are bound by Karma, and are released by 'Wisdom.'' (Indian Philosophy Page. 508)

അദ്ദേഹം മഹാഭാരത വചനം ഇങ്ങിനെ ഉദ്ധരിക്കുന്നു:

''കർമ്മണാവിമുച്യതെ ജന്തുർവ്വിദ്യയാ ച പ്രമുച്യതെ.''
(ശാന്തിപർവ്വം, 240-7)

കർമ്മം എന്താണെന്നു് പറയാതെ, ഡോ: രാധാകൃഷ്ണൻ ഇങ്ങിനെ പ്രവചിക്കുന്നു: ''മനുഷ്യപ്രയത്നത്തിനു് കർമ്മത്തെ രൂപാന്തരപ്പെടുത്തുവാൻ സാധിക്കും (Human effort can modify Karma).

''ഭഗവദ്ഗീതയിലെ ഈശ്വരചിന്ത'' എന്ന അദ്ധ്യായത്തിലും ഡോ: രാധാകൃഷ്ണൻ കർമ്മത്തെപ്പററി പറയുന്നു. കർമ്മം എന്താണെന്നോ? "Karma is act or deed, even that by which the impersonal become personal" (Indian Philosophy page 565)

''കർമ്മം എന്നു പറയുന്നതു് പ്രവൃത്തി അഥവാ ചേഷ്ടയാകുന്നു. അതിനാൽ അമൂർത്തമായതുപോലും മൂർത്തമായിത്തീരുന്നു'' ഡോ: രാധാകൃഷ്ണന്റെ കർമ്മപ്രവചനം ഇങ്ങിനെ പോകുന്നു. ക്ഷമിക്കണം, ഗീതയിൽ ഭഗവാൻ പറഞ്ഞ സത്യമാണ്. എന്നെപ്പോലുള്ള ഒരു സാധാരണ വായനക്കാരനു ''ഇന്ത്യൻ തത്വചിന്ത'' എന്ന ആ ഗ്രന്ഥം വായിക്കുമ്പോഴും അനുഭവപ്പെടുന്നതു്. പല പാശ്ചാത്യ ചിന്തകരും ഈ ഗ്രന്ഥം വായിച്ചിട്ടാണ് കർമ്മസിദ്ധാന്തത്തെ മനസ്സിലാക്കിയിട്ടുള്ളതു്. സി. ഇ. എം. ജോഡിനേപ്പോലുള്ള പല പാശ്ചാത്യ പണ്ഡിതന്മാരും അതിനാൽ കർമ്മസിദ്ധാന്തം നിരർത്ഥകമാണെന്നു് സമർത്ഥിക്കാൻ ശ്രമിച്ചിട്ടുണ്ടു്. കർമ്മസിദ്ധാന്തം ഹിന്ദുമത തത്വചിന്തയുടെ കാതലാകയാൽ അതേപ്പററി ഗഹനമായി ചിന്തിക്കുവാൻ നാം ബാദ്ധ്യസ്ഥരാണ്.

വേദങ്ങളിലെ കർമ്മസിദ്ധാന്തത്തെപ്പററി നാം പഠിക്കുന്നതു് ഉപനിഷത്തുകളിലൂടെയാണ്. ഉപനിഷത്തുകളിൽ ഒന്നാമത്തേതും ഏററവും ആധികാരികമായതും ഈശോവാസ്യമാകുന്നു. കാരണം അതു് യജൂർവ്വേദത്തിലെ അവസാനത്തെ അതായതു് 40-ാമത്തെ അദ്ധ്യായത്തിലുള്ളതുമാകുന്നു. വേദം ഈശ്വരീയ വചനങ്ങളായിട്ടാണ് ഭാരതീയർ അംഗീകരിച്ചിട്ടുള്ളതു്. ഈശാവാസ്യം മനുഷ്യനെ ഉപദേശിക്കുന്നതു് ഇങ്ങനെയാണ്:

''ഈശാവാസ്യമിദം സർവ്വം
യത്കിഞ്ച ജഗത്യാം ജഗത്,
തേനത്യക്തേന ഭുഞ്ജീഥാ മാ
ഗൃധഃ കസ്യസ്വിദ്ധനമ്''' —

ഹേ മനുഷ്യാ! നീ കാണുകയും, കേൾക്കുകയും ചെയ്യുന്ന ഈ ജഗത്തിലെ, ഈ ബ്രഹ്മാണ്ഡത്തിലെ ചരാചരങ്ങളായ സർവ്വ പദാർത്ഥങ്ങളിലും സർവ്വാധാരവും, സർവ്വജ്ഞനുമായ ഈശ്വരൻ വ്യാപിച്ചിട്ടുണ്ട്. സദാ സർവ്വത്ര ആ പരമാത്മാവ് പരിപൂർണ്ണനായി പരിലസിക്കുന്നു. ഒരു പദാർത്ഥവും ഈശ്വരരഹിതമല്ല എന്നു മനസ്സിലാക്കി, ഈശ്വരനെ സദാ സ്മരിക്കുക. ഈ ലോകത്തിൽ യാതൊരു മമതയും ആസക്തിയുമില്ലാതെ സ്വന്തം കർത്തവ്യം നിറവേററുക. ഇതൊക്കെ ഈശ്വരൻേറതാണെന്ന് അറിഞ്ഞ് ത്യാഗത്തോടെ കർമ്മം ചെയ്യുക എന്നാണ് ഈ ഈശാവാസ്യ മന്ത്രത്തിനർത്ഥം. രണ്ടാമത്തെ മന്ത്രം നമ്മെ ഇങ്ങിനെ ഉപദേശിക്കുന്നു:

''കർവ്വന്നേവേഹ കർമ്മാണി
ജിജീവിഷേച്ഛതം സമാഃ ഏവം
ത്വയി നാന്യഥേതോസ്തി
ന കർമ്മ ലിപ്യതെ നരെ'' (ഈ. വാ. ഉ. മന്ത്രം–2)

ഇഹലോകത്തിൽ ശാസ്ത്രനിയതമായ കർമ്മങ്ങളെ അനുഷ്ഠിക്കുക, അതോടൊപ്പം നൂറു വർഷം ജീവിക്കുവാൻ ഇച്ഛിക്കുക. അങ്ങിനെ കർമ്മം ചെയ്യുന്ന മനുഷ്യനായ നിന്നിൽ, കർമ്മം വാസനകളെ ലേപനം ചെയ്യുന്നില്ല. കർമ്മബന്ധനങ്ങളിൽനിന്നും മോചനം നേടുവാൻ ഇതിൽപ്പരം ഉത്തമമായ മറെറാരു മാർഗ്ഗവും നിനക്കില്ല.''

ഈ ഉപനിഷൽ കർമ്മസിദ്ധാന്തത്തിൻെറ ഉള്ളറയിലേക്ക് നമുക്ക് പ്രവേശിക്കാം. അരിസ്റ്റോട്ടിൽ പറഞ്ഞ (action) ഉൽക്ഷേപണം വൈശേഷികകാരൻ പറഞ്ഞ കർമ്മവും കർമ്മസിദ്ധാന്തത്തെ വെളിവാക്കുന്ന പദങ്ങളല്ല. അവ പദാർത്ഥങ്ങളുടെ ചലനത്തെമാത്രം കുറിയ്ക്കുന്നു. അത് ബാഹ്യലോകവുമായി ബന്ധപ്പെട്ടവയാകുന്നു. എന്നാൽ, കർമ്മസിദ്ധാന്തം മനുഷ്യൻെറ ബാഹ്യവും ആന്തരികവുമായ ലോകവുമായി അട്ടത്തുകിടക്കുന്നു. അതിന്ന് മനുഷ്യൻെറ ഉള്ളകത്തേക്ക് കടക്കേണ്ടിയിരിക്കുന്നു.

കർമ്മം വെറും പ്രവൃത്തിയല്ല. പ്രവർത്തിക്കാനും. പ്രവർത്തിക്കാതിരിക്കാനും, മറിച്ച് പ്രവർത്തിക്കുവാനും സ്വാതന്ത്ര്യമുള്ള പ്രവൃത്തിയാണ് കർമ്മം.

ഒരാൾ ഒരു ഗവണ്മെൻറു ഉദ്യോഗസ്ഥനാണെന്ന് കരുതുക. അയാൾ ഒരു ക്ലാക്കാണ്. ഇവിടെ ക്ലാക്ക് ജോലി അയാളുടെ

കർമ്മമല്ല, മറിച്ച് പ്രവൃത്തിമാത്രമാകുന്നു. അയാാംക്ക് പ്രവർത്തിക്കുവാൻ മാത്രമെ അവിടെ അവകാശമുള്ളു. ആ പ്രവൃത്തി ചെയ്യാതിരിക്കുവാൻ അയാാംക്കധികാരമില്ല, സ്വാതന്ത്ര്യമില്ല. അതു് മാററിമറിച്ച്, ഡയറക്ടറുടെ കസേരയിൽ കയറിയിരുന്നു പ്രവർത്തിക്കുവാനും അയാാംക്ക് സ്വാതന്ത്ര്യമില്ല. അങ്ങിനെ ചെയ്താൽ, അയാാം ജോലിയിൽനിന്നും പുറന്തള്ളപ്പെടുന്നു. അതിനാൽ നാം ചെയ്യുന്ന പ്രവൃത്തി കർമ്മമല്ല. അതാണ് കർമ്മമെന്നു് കരുതി പലരും ഹിന്ദുമതത്തെ ആക്ഷേപിക്കാറുണ്ട്. കർമ്മസിദ്ധാന്തം എന്താണെന്നു് അവർ പഠിക്കുന്നതു് നന്നായിരിക്കും.

# വാസനയും കർമ്മവും

**ഒരു** ഉദാഹരണംകൊണ്ടു് കർമ്മത്തെ വിശദമാക്കാൻ ശ്രമിക്കാം. ഒരു പാവം മനുഷ്യൻ ബോധരഹിതനായി റോട്ടിൽ വീഴുന്നുവെന്നു് കരുതുക. ആ വഴിയ്ക്കു് പലരും പോകുന്നു. അവർക്കു് ആ മനുഷ്യനെ സഹായിക്കുവാനും, സഹായിക്കാതിരിക്കാനും, വേണമെങ്കിൽ അയാളെ ഉപദ്രവിക്കാനും (അയാളുടെ കൈവശമുള്ള പണം തട്ടിയെടുത്തും മററും) സ്വാതന്ത്ര്യമുണ്ടു്. നിങ്ങളും ആ വഴിക്കു് പോകുന്നു. നിങ്ങൾക്കും ആ മനുഷ്യനെ സഹായിക്കുവാനും, സഹായിക്കാതിരിക്കുവാനും, ഉപദ്രവിക്കുവാനും സ്വാതന്ത്ര്യമുണ്ടു്. പക്ഷെ, നിങ്ങൾ അയാളെ സഹായിക്കുന്നു. അയാളുടെ മുഖത്തു് വെള്ളം തളിക്കുന്നു, ബോധം വന്ന അയാൾക്കു് കുടിക്കുവാൻ വെള്ളമോ, കാപ്പിയോ മററോ വരുത്തിക്കൊടുക്കുന്നു. ഒടുവിൽ അയാളെ അയാളുടെ വീട്ടിൽ എത്തിക്കുന്നു. നിങ്ങൾ ഇവിടെ ഒരു കർമ്മം ചെയ്തു. അതാണു് യഥാർത്ഥ കർമ്മം. അതിനെ പുണ്യകർമ്മമെന്നും, അയാളെ ദ്രോഹിച്ചിരുന്നുവെങ്കിൽ അതിനെ പാപകർമ്മമെന്നും നാം പറയുന്നു. ഇതൊരുദാഹരണം മാത്രം.

കർമ്മത്തെ വിശദീകരിക്കാൻ ഇത്തരം പതിനായിരക്കണക്കിനു് ഉദാഹരണങ്ങൾ ഉദ്ധരിക്കാം. നമുക്കു് നല്ല പ്രവൃത്തികൾ ചെയ്യുവാനും, ചെയ്യാതിരിക്കുവാനും, മറിച്ചു് ചെയ്യുവാനും സ്വാതന്ത്ര്യമുണ്ടു്. ഈ സ്വാതന്ത്ര്യമുള്ള പ്രവൃത്തിക്കാണു് കർമ്മമെന്നു് പറയുന്നതു്. എന്നാൽ ഫലം അനുഭവിക്കുവാൻ നാം തയ്യാറായി നിൽക്കണം. ശാസ്ത്രകോടികളിൽ പറഞ്ഞിട്ടുള്ള കർമ്മതത്വം ഒരു പകുതി ശ്ലോകംകൊണ്ടു് വേദവ്യാസർ മഹാഭാരതത്തിൽ പറഞ്ഞിട്ടുണ്ടു്:

> ''ശ്ലോകാർദ്ധേന പ്രവക്ഷ്യാമി
> യദുക്തം ശാസ്ത്രകോടിഭിഃ
> പരോപകാര പുണ്യായ
> പാപായ പരപീഡനം''.

''പരോപകാരം ചെയ്യുന്നതു് പുണ്യത്തിനും, പരപീഡനം ചെയ്യുന്നതു് പാപത്തിന്നും വേണ്ടിയാകുന്നു''. സൽകർമ്മം പുണ്യത്തേയും, ദുഷ്കർമ്മം പാപത്തേയും രേഖപ്പെടുത്തുന്നു. എവിടെ രേഖപ്പെടുത്തുന്നു? നിങ്ങളുടെ അന്ത:കരണത്തിൽ. എങ്ങിനെ രേഖപ്പെടുത്തുന്നു? നാം ചെയ്യുന്ന കർമ്മങ്ങളുടെ അവശേഷമായ വാസനകൾകൊണ്ടു് രേഖപ്പെടുത്തുന്നു. കർമ്മങ്ങൾ വാസനകളാകുന്ന മഷിക്കൊണ്ടു് നമ്മുടെ മാനസപടലത്തിൽ ലേപനം ചെയ്യുന്നു. ഈ ലേപനത്തെയാണു് ''ന കർമ്മലിപ്യതെ''

എന്നു പറയുമ്പോഴ് ഈശാവാസ്യം സൂചിപ്പിച്ചതു്. നിഷ്കാമമായി കർമ്മം ചെയ്യുമ്പോഴ് വാസനകഠ അകലുന്നു.

ഞാൻ ആദ്യം പറഞ്ഞ ഉദാഹരണം ഒന്നുകൂടി അവതരിപ്പിക്കട്ടെ. മോഹാലസ്യപ്പെട്ട മനുഷ്യനെ നിങ്ങഠ സഹായിച്ചു. നിങ്ങഠ അറിയാതെ ഒരു മനുഷ്യനെ സഹായിച്ചുപോയി. അവിടെ നിങ്ങളുടെ ഉള്ളിൽ എന്തെല്ലാമാണ് പ്രവർത്തിച്ചിട്ടുള്ളതെന്നു് നിങ്ങഠ അന്വേഷിച്ചാൽ അറിയാം. ദുഃഖിതനായ മനുഷ്യനെ കണ്ടപ്പോഠ നിങ്ങളുടെ ഹൃദയം അലിഞ്ഞു. ഹൃദയം അലിഞ്ഞു എന്നു പറഞ്ഞാൽ നിങ്ങളുടെ അന്ത:കരണത്തിലെ പുണ്യവാസനകഠ ഉണർന്നുവെന്നർത്ഥം. വാസനകളുടെ ഈ ഉണർവ്വും നിങ്ങളുടെ കർമ്മവുമായി അഭേദ്യമായ ബന്ധമുണ്ടു്. സൽക്കർമ്മങ്ങഠ ചെയ്യാത്ത ഒരു മനുഷ്യന്റെ അന്ത:കരണം, പരദുഃഖം കാണുമ്പോഠ ഉരുകുകയില്ല. കർമ്മസിദ്ധാന്തത്തെപ്പററി മനസ്സിലാക്കാൻ വാസനകളെപ്പററി പഠിക്കേണ്ടതുണ്ടു്. എന്താണു് വാസന? നമുക്കു് പരിണാമവാദിയായ ഡാർവ്വനിൽ നിന്നു് തുടങ്ങാം. പരിണാമത്തിന്റെ കാഹളമൂതിയ ചാഠസ് ഡാർവ്വിൻ പറയുന്നു:–

''അനുഭവമുണ്ടായിക്കഴിഞ്ഞാൽ അതനുസരിച്ചു് നാം പ്രവർത്തിക്കുന്നു. എന്നാൽ, ഒരു മൃഗം, വിശിഷ്യ ഒരു മൃഗക്കുഞ്ഞു്, അനുഭവമില്ലാതെ പലതും പ്രവർത്തിക്കുന്നു. അതിന്റെ വർഗ്ഗത്തിൽപ്പെട്ട അനേകം മൃഗങ്ങളും അതുതന്നെ ചെയ്യുന്നു. എന്നാൽ എന്തു് പ്രയോജനത്തിനു് വേണ്ടിയാണു് തങ്ങഠ അതു് ചെയ്യുന്നതെന്നു് അവക്കറിയില്ല. അത്തരം പ്രവർത്തനത്തിന്നാണു് വാസന എന്നു് പറയുന്നതു്''.

(Origin of Species by Darwin, Chap vii)

ഇതൊന്നുകൂടി വ്യക്തമാക്കാം. പശുക്കുട്ടി ജനിച്ചുവീണ ഉടനെ തുള്ളിച്ചാടി അമ്മയുടെ അകിടിൽത്തന്നെ കടിച്ചു് പാൽ കുടിക്കുന്നു. ഈ ജീവിതത്തിൽ ആദ്യമായിട്ടാണു് അതങ്ങിനെ ചെയ്യുന്നതു്, അനുഭവമില്ലാതെ ചെയ്യുന്നു. അതിന്നു് വാസന എന്നു പറയുന്നു. ഒരു തുന്നൽപ്പക്ഷിയുടെ കുഞ്ഞു് വലുതാകുമ്പോഠ ആരും പഠിപ്പിക്കാതെ തന്നെ ഭംഗിയായി കൂടുണ്ടാക്കുന്നു. ഉറുമ്പുകഠ സുന്ദരമായ പുററുകഠ ഉയർത്തുന്നു. തേനീച്ചകഠ ബുദ്ധിമാന്മാരെന്നു് കരുതുന്ന ഇഞ്ചിനീയർമാരെപ്പോലും ലജ്ജിപ്പിക്കുന്ന വിധത്തിൽ കൂടുണ്ടാക്കുന്നു. ഈ ജീവികളൊക്കെ ആരും പഠിപ്പിക്കാതെ തന്നെയാണു് അതൊക്കെ ചെയ്യുന്നതു്.

സാധാരണ മനുഷ്യനോ? ആരെങ്കിലും പഠിപ്പിക്കാതെ അവനൊന്നും ചെയ്യുവാനറിഞ്ഞുകൂട. ഒരു വീടുണ്ടാക്കണമെങ്കിൽ അവനു് ആശാരിയേയും, കല്ലാശാരിയേയും ആശ്രയിക്കേണ്ടി

വരുന്നു. വാസ്തുവിദ്യ പഠിക്കണമെങ്കിൽ അവരെത്തന്നെ ശരണം പ്രാപിക്കണം. അപ്പോൾ നാം വീടുണ്ടാക്കുന്ന കല, വാസ്തുവിദ്യ, ജ്ഞാനംനിറഞ്ഞ ഒരു കർമ്മമാണ് എന്നു പറയാം. ഇതുപോലെ സാധാരണ മനുഷ്യൻ ചെയ്യുന്ന എല്ലാ പ്രവൃത്തികളും പരിശോധിക്കൂ. ആരെങ്കിലും പഠിപ്പിക്കാതെ അയാൾക്ക അതു് ചെയ്യാൻ സാദ്ധ്യമല്ല. എന്നാൽ മൃഗം ചെയ്യുമ്പോൾ ആരും പഠിപ്പിക്കാതെ ചെയ്യുന്നു. ഇതാണ് വാസന.

പക്ഷെ, മനുഷ്യരിലും ഇത്തരം വാസനകളുണ്ട്. അവയെപ്പററി ഡാർവ്വിൻ ഒരക്ഷരം മിണ്ടിയിട്ടില്ല. എന്നാൽ, ഷഡ്ദർശനങ്ങളിൽ ഒന്നായ ന്യായദർശനവും, അതിന്റെ വ്യാഖ്യാനമായ വാത്സ്യായനഭാഷ്യവും വാസനകളെപ്പററി സുന്ദരമായി നമ്മെ പഠിപ്പിക്കുന്നു. വാസനാബലം എന്നും വാസനാവൈഭവം എന്നും പറയുമ്പോൾ മുജ്ജന്മത്തിലെ അറിവും സ്വഭാവവുമാണ് നാം ഉദ്ദേശിക്കുന്നതു്. എന്നാൽ ഈ വാസന ഈ ജന്മത്തിലുമുണ്ടാകുന്നുണ്ടു്.

അനുഭവം സ്മരണയായിത്തീരുന്നു, വളരെക്കാലത്തിനുശേഷം ഈ സ്മരണ, വാസനയായി മാറുന്നു. നിങ്ങൾ ജീവിതത്തിൽ ആദ്യമായി ലഡ്ഡു തിന്നുന്നു എന്നു കരുതുക. അപ്പോൾ ലഡ്ഡു മധുരമുള്ളതാണെന്നു് നിങ്ങൾ അനുഭവിച്ചറിയുന്നു. പത്തു ദിവസം കഴിഞ്ഞപ്പോൾ നിങ്ങൾ ഓർമ്മിക്കുന്നു. ''ലഡ്ഡു മധുരമുള്ളതായിരുന്നു'' എന്നു്. ഒരു കൊല്ലം കഴിഞ്ഞാൽ അഥവാ ഒരു ദീർഘകാലം കഴിഞ്ഞാൽ, ആ ഓർമ്മ ഒരു വാസനയായി മാറി നിങ്ങളുടെ അന്ത:കരണത്തിൽ വിത്തുപോലെ കിടക്കുന്നു. പിന്നീടു് ഒരു കടയിൽ ലഡ്ഡു കാണുമ്പോൾ നിങ്ങളുടെ വായയിൽ വെള്ളം വരുന്നു. അതിനു് കാരണം, നിങ്ങളുടെ വാസനയാണ്. ഇത്തരം ആയിരമായിരം അനുഭവങ്ങൾ ഓർമ്മകളായി, വിത്തുകളായി, വാസനകളായി നിങ്ങളുടെ മനസ്സിൽ കിടക്കുന്നു. നിങ്ങൾ ചെയ്യുന്ന കർമ്മങ്ങൾ വാസനകളായി നിങ്ങളുടെ ഉള്ളിൽ നിറയുന്നു. ഈ വാസനകൾ നമ്മുടെ ജീവിതത്തിൽ വരുത്തുന്ന വസ്തുതകളെ പ്രതിപാദിക്കുന്ന തത്വമാണ് കർമ്മസിദ്ധാന്തം. ഈ വാസനകൾ നമ്മെ ദേവന്മാരും, രാക്ഷസന്മാരുമാക്കുന്നു. സാക്ഷാൽ സുരന്മാരും, അസുരന്മാരും ഈ വാസനകൾതന്നെ. ഈ വാസനകൾ ഒരു നീണ്ട കയറുപോലെ, നമ്മുടെ പൂർവ്വജന്മങ്ങളിലേക്കു് നീണ്ടു നിണ്ടുകിടക്കുന്നു. ജനനമരണങ്ങൾക്കു് ആ പാശബന്ധം കാരണമായിരിക്കുന്നു. ആ ബന്ധത്തെ മനസ്സിലാക്കിയവർക്കേ, പൂർവ്വജന്മത്തെപ്പററിയും, പുനർജ്ജന്മത്തെപ്പററിയും മനസ്സിലാകൂ. പൂർവ്വജന്മങ്ങളിൽനിന്നും നാം കൊണ്ടുവരുന്ന വാസനകളാണ് നമ്മുടെ കർമ്മങ്ങളെ നിയന്ത്രിക്കുന്നതും, അവയെ വീണ്ടും ചെയ്യുവാൻ പ്രേരിപ്പിക്കുന്നതും.

എന്നാൽ ആ വാസനകളെ നിരോധിക്കുന്നതിനും ദുർവ്വാസനകളെ ഭസ്മീകരിക്കുന്നതിനും മാർഗ്ഗമുണ്ട്.

കർമ്മസിദ്ധാന്തവും, ഈശ്വരവിശ്വാസവും തമ്മിൽ വല്ല ബന്ധവുമുണ്ടോ? നാം ചെയ്യുന്ന കർമ്മങ്ങൾക്ക് ഫലം തരുന്നത് ഈശ്വരനാണോ? എന്നൊക്കെ നാം സംശയിക്കുന്നു. നമ്മുടെ പൂർവ്വികന്മാരായ ഋഷിമാർ ഇതിന്നൊക്കെ മറുപടി നൽകിയിട്ടുണ്ട്.

ഭൌതികവാദിയായാലും, ആത്മീയചിന്തകനായാലും നാസ്തികനായാലും, ആസ്തികനായാലും എല്ലാവരും പ്രവൃത്തികളുടെ ഫലങ്ങളിൽ വിശ്വസിയ്ക്കുന്നവരാണ്. "As you sow, so you reap" ''വിതച്ചത് കൊയ്യും'' എന്ന പഴമൊഴി ഇന്നും പുതുമൊഴിയായി നമ്മെ പാഠം പഠിപ്പിക്കുന്നു. സ്വാതന്ത്ര്യമുള്ള പ്രവൃത്തിയായ കർമ്മത്തെപ്പററി ചിന്തിക്കുമ്പോൾ ഫലത്തെപ്പററിയും പരിചിന്തനം ചെയ്യേണ്ടതുണ്ട്. 'എല്ലാം കർമ്മഫലം' എന്നു പറയുമ്പോൾ, അതു പലായനവാദമാണെന്ന് പറഞ്ഞ് ആക്ഷേപിക്കുന്നവരുണ്ട്. കർമ്മസിദ്ധാന്തം തൊഴിലാളികളെ അലസരാക്കുന്ന ഒരു സിദ്ധാന്തമാണെന്ന് വാദിക്കുന്നരാഷ്ട്രീയക്കാരുമുണ്ട്. അതാകട്ടെ, ''അഞ്ജനമെന്നത് ഞാനറിയും, മഞ്ഞളുപോലെ വെളുത്തിട്ടാണെന്ന്'' പറയുന്ന അജ്ഞതാവിലാസംകൊണ്ട് മാത്രമാണ്. കർമ്മപാശം തൊഴിലാളികളെ മാത്രമല്ല, സർവ്വ മുതലാളിമാരേയും, സർവ്വ ജീവജാലങ്ങളേയും ബാധിക്കുന്നുണ്ട്. അതുകൊണ്ടാണ്, മഹാഭാരതത്തിലെ ശാന്തി പർവ്വത്തിൽ, ''കർമ്മണാബദ്ധ്യതെ ജന്തു'' എന്ന് വ്യാസൻ പറഞ്ഞതു്.

കർമ്മമെന്താണെന്ന് വിദ്യയിലൂടെ അറിയുമ്പോൾ ജീവികൾ ദുഃഖവിമുക്തരാകുന്നു.

ഒരു കള്ളൻ മോഷണം ചെയ്യുന്നു. പോലീസ് അയാളെ പിടികൂടുന്നു. കോടതി അയാളെ ശിക്ഷിയ്ക്കുന്നു. അയാൾ 6 മാസത്തെ തടവിനു് കാരാഗാരത്തിലെത്തുന്നു. ഇതാണ് കർമ്മവും, ഫലവുമെന്ന് നാം പറയാറുണ്ട്. ഇതല്ല വേദാന്തത്തിലെ, ഭഗവദ്ഗീതയിലെ കർമ്മഫലസിദ്ധാന്തം. മോഷണം, കർമ്മമാണെന്നും, ജയിൽവാസം ഫലമാണെന്നും നാം വിശ്വസിക്കുന്നു. മോഷണം കർമ്മമാണെന്ന് കരുതാൻ നമുക്കുള്ള യുക്തിയെന്തു്? ജയിൽവാസം ഫലമാണെന്ന് പറയുവാൻ കാരണമെന്തു്? ഈ ചോദ്യങ്ങൾ പലപ്പോഴും നമ്മുടെ മനസ്സിൽ ഉദിക്കാറില്ല!

ഒരു തൊഴിലാളി ദിവസത്തൊഴിൽ ചെയ്യുന്നു. അന്ന്, ജോലി തീർന്നാൽ അയാൾക്കു് കൂലി കിട്ടുന്നു. തൊഴിലാളി

യുടെ തൊഴിലിനെ നാം കർമ്മമയി കരുതുന്നു, കൂലിയെ ഫല മായിട്ടും. പക്ഷെ, ഉപനിഷത്തിലും ഗീതയിലും പറഞ്ഞ കർ മ്മവും ഫലവും അതല്ല. ഇവിടെ ഞാൻ വീണ്ടും ശ്രീകൃഷ്ണഭഗ വാനെ സ്മരിക്കുന്നു. കർമ്മത്തിൻെറ ഗതി എത്ര ഗഹനം!

കർമ്മം എന്നു പറയുന്നത് ശാരീരികവും മാനസികവുമായ ഒരു പ്രവൃത്തിയാകുന്നു. അതു് ചെയ്തുകഴിഞ്ഞാൽ, ചെയ്യുന്ന വൻ അതിനു് നൂറു ശതമാനം ഉത്തരവാദിയായിത്തീരുന്നു. അ തിൻെറ ഫലമായി സുഖദുഃഖങ്ങളെന്ന ഫലം അവൻ അനുഭവി ക്കേണ്ടിവരുന്നു.

മോഷണം, കൂലിപ്പണി എന്നീ രണ്ടു ഉദാഹരണങ്ങൾ ഞാൻ അന്യത്ര പറയുകയുണ്ടായി. അവ രണ്ടിലും, അവ ചെയ്യുന്നവർ ആ പ്രവൃത്തികൾക്ക് ഉത്തരവാദികളാണ്. **പക്ഷെ** ഈ പ്രവൃ ത്തികൾ കർമ്മകോടിയിൽ ഉൾപ്പെടുന്നില്ല. **കാരണം,** അതി ൻെറ ഫലങ്ങളായി നാം കരുതുന്ന ''ജയിൽവാസം'', ''കൂലി'' എന്നിവ കിട്ടുന്നതിൽ അവർക്കു് രണ്ടുപേർക്കും സ്വാതന്ത്ര്യമില്ല. കള്ളനെ പലപ്പോഴും പിടികൂടാറില്ല. അങ്ങിനെ ജയിൽവാസ മെന്ന ഫലം കിട്ടാതെയുമാകുന്നു. കൂലിക്കാരൻെറ കാര്യവും അങ്ങിനെതന്നെ. യഥാത്ഥ തൊഴിൽക്കൂലി പലപ്പോഴും തൊ ഴിലാളിക്കു് കിട്ടുന്നില്ല എന്നതാണ് സത്യം.

# പാപപുണ്യങ്ങളുടെ ആരംഭം

**ക**ർമ്മസിദ്ധാന്തത്തെക്കുറിച്ചു് ഞാൻ ആദ്യമേ പറയുകയു ണ്ടായി. എന്നാൽ അതു് ആവർത്തിക്കുന്നതു് വായനക്കാർക്കു് കർമ്മരഹസ്യം നല്ലപോലെ മനസ്സിലാക്കുന്നതിനു് വേണ്ടിയാ ണു്. കർമ്മസിദ്ധാന്തമനുസരിച്ചു് കർമ്മംചെയ്യുവാൻ അതു ചെയ്യു ന്നവനു് സ്വാതന്ത്ര്യം വേണം. ഒരു പ്രവൃത്തി ചെയ്യുവാൻ ഒരാ ൾക്കു് സ്വാതന്ത്ര്യമില്ലെങ്കിൽ, ആ പ്രവൃത്തി കർമ്മമല്ല, ജോലി യാകുന്നു.

നാം ശ്വാസംകഴിക്കുന്നു-ഉച്ഛ്വസിക്കുന്നു. എന്നാൽ ഈ പ്രവൃ ത്തി ചെയ്യാതിരിക്കാനും, മറിച്ചു ചെയ്യാനും നമുക്കു് സ്വാതന്ത്ര്യ മില്ല. അങ്ങിനെ ചെയ്താൽ നാം മരണമടയും. അതുകൊ ണ്ടു് അതു് നാം ചെയ്യുന്ന കർമ്മമല്ല. മോഷണം എന്ന പ്രവൃ ത്തി ഒരാളുടെ സ്വാതന്ത്ര്യത്തെ ആശ്രയിച്ചിരിക്കുന്നു. അതു്വേ ണമെങ്കിൽ ചെയ്യാം, അല്ലെങ്കിൽ ചെയ്യാതിരിക്കാം. ഒന്നു കൂടി സ്പഷ്ടമായി പറഞ്ഞാൽ, ഈ സ്വാതന്ത്ര്യത്തെ ആശ്രയിയ്ക്കുന്ന തിനാണ് കർമ്മം എന്നുപറയുന്നതു്.

ഒരു കള്ളൻ പണം കിട്ടാൻവേണ്ടി മോഷണം നടത്തുന്നു. പണം കിട്ടുന്നു, അതു് മോഷണം എന്ന കർമ്മത്തിന്റെ പ്രയോജ നമാണ്. ഈ പ്രയോജനത്തെ „അന്ത്യം'' എന്നും വിളിക്കാം. ഈ പ്രയോജനം അല്ലെങ്കിൽ ലാഭം കർമ്മഫലമല്ല. പല കള്ളൻ മാരും പലപ്പോഴും മോഷണം നടത്തുന്നു. അപ്പോഴൊക്കെ അ വരെ വിദഗ്ദ്ധരായ പോലീസുകാർ തൊണ്ടിസഹിതം പിടികൂടു ന്നു. എന്താണിത് തെളിയിക്കുന്നതു്? അവരുടെ കർമ്മത്തി ന്റെ ഫലം പണമല്ലെന്നു് ഇതു് സൂചിപ്പിക്കുന്നു. കർമ്മത്തി ന്റെ അന്ത്യവും ഫലമല്ല. ചിലപ്പോൾ പണം കിട്ടുന്നു, ചില പ്പോൾ പിടികൂടപ്പെടുന്നു. രണ്ടുതരം ഫലങ്ങൾ ഒരു പ്രവൃത്തി ക്കുണ്ടായികൂടാ. അങ്ങിനെ വന്നാൽ അതു് കർമ്മഫലമല്ല, മറി ച്ചു് കർമ്മത്തിന്റെ പ്രയോജനമൊ, അന്ത്യമോ ആകാം അതു്.

''പ്രയോജനം'' എന്ന വാക്കു് ശ്രദ്ധിക്കുക. അതിനു് കർ മ്മവുമായി അഭേദ്യമായ ബന്ധമുണ്ടു്. പ്രയോജനം ചിലപ്പോൾ, നല്ലതായും ചിലപ്പോൾ ചീത്തയായും കാണപ്പെടുന്നു. നന്മ യുള്ള പ്രയോജനം, നന്മയായി നമ്മുടെ ഉള്ളിൽ സ്വാധീനം ചെ ലുത്തുന്നു. ചീത്ത പ്രയോജനം തിന്മയായി നമ്മുടെ മനസ്സിൽ പതിയുന്നു. ഇവിടെനിന്നാണ് കർമ്മം ആരംഭിക്കുന്നതു്. ആ ദ്യമായി പ്രയോജനത്തെ മുൻനിർത്തി കർമ്മത്തെ വിശകലനം ചെയ്യാം. നല്ല പ്രയോജനത്തെ മുൻനിർത്തി ചെയ്യുന്ന കർമ്മം നമ്മുടെ മനസ്സിൽ പുണ്യത്തെ വിളയിക്കുന്നു. ചീത്ത പ്രയോജ

നത്തെ മാനിച്ചുകൊണ്ടു് ചെയ്യുന്ന കർമ്മം നമ്മുടെ ഉള്ളിൽ തിന്മ കളെ, അതായത് പാപങ്ങളെ നിറക്കുന്നു.

നിരീശ്വരവാദി ഇവിടെ ചോദ്യങ്ങൾ ഉയർത്തുന്നു ''ഏതു് പ്രയോജനമാണ് നല്ലതു്? ഏതു് പ്രയോജനമാണ് ചീത്ത? ചില പ്രദേശങ്ങളിൽ ചീത്തയായതു് നമ്മുടെ പ്രദേശങ്ങ ളിൽ നന്നായിരിക്കും. നമ്മുടെ പ്രദേശത്തെ തിന്മ അവിടുത്തെ നന്മയും. അതുകൊണ്ടു് എങ്ങിനെ നന്മതിന്മകളെ വേർതിരി ക്കും? പാപപുണ്യങ്ങളെ മനസ്സിലാക്കാൻ കഴിയും?'' ശരിയാണ് രസികൻ ചോദ്യങ്ങൾതന്നെ. പ്രയോജനങ്ങൾ ചീത്തയായാൽ കർമ്മവും ചീത്തയായി, ഫലവും ചീത്തയായി. പാപവുമായി. പ്രയോജനങ്ങൾ നന്നായാൽ കർമ്മവും നന്നായി, പുണ്യഫലവു മായി. അന്യപ്രദേശത്തെ നന്മതിന്മകളെടുക്കുന്നതിന് മുമ്പ്, നമുക്കു് നമ്മുടെ പ്രദേശത്തിലെ നന്മതിന്മകളെ, പാപപുണ്യങ്ങ ളെ വേർതിരിക്കാം.

പ്രയോജനം നല്ലതാണെന്ന് എങ്ങിനെ തീരുമാനിക്കാം? ചീത്തയാണെന്ന് എങ്ങിനെ മനസ്സിലാക്കാം? അതിന് ഉത്തരം പറഞ്ഞുതരുന്നതു് നമ്മുടെ അമ്മയാണ്, അഭിവന്ദ്യയായ പ്രകൃ തി മാതാവാണ്. വാഗ്ഭടാനന്ദ ഗുരുദേവർ പ്രാർത്ഥനാഞ്ജലി യിൽ പറഞ്ഞതുപോലെ—

''മാഹാത്മ്യം പെടുംമംബരത്തളി-
കവെച്ചൊന്നായ്ജഗത്പ്രാണനാ
മാഹാരത്തെ വിളമ്പിയാർ-
തനയരെത്തീററുന്നുപോററുന്നുവോ
ഹാ ഹാ നിർമ്മലയാകുമാ
പ്രകൃതിയാം
മാതാവിനെ കൂപ്പിയും-
സ്നേഹാലൊത്തൊരുമിക്കുവിൻ!
സഹജരെ
ന്നന്യോന്യമോർത്തീടുവിൻ''

(പ്രാർത്ഥനാഞ്ജലി—പേജ്-3 ശ്ലോകം 3)

നമ്മെ രക്ഷിക്കുവാനായിട്ടു് പ്രകൃതി മാതാവ് ഓക്സിജൻ അന്തരീ ക്ഷത്തിൽ വ്യാപിപ്പിച്ചിട്ടുണ്ടു്. അന്തരീക്ഷത്തിൻെറ ഘനപ രിമാണത്തിൻെറ അഞ്ചിലൊരുഭാഗം പ്രാണവായു ഉൾക്കൊള്ളു ന്നുവെന്നു് ആധുനികശാസ്ത്രം പറയുന്നു. ഈ പ്രാണവായുവെ അന്തരീക്ഷത്തിൽ നിന്നും അകററിയാൽ എല്ലാ ജീവരാശികളും മരിക്കുന്നു. പ്രകൃതി അങ്ങിനെചെയ്താൽ അതു് പാപത്തെയും,

അങ്ങിനെ ചെയ്യാതിരുന്നാൽ അതു് പുണ്യത്തേയും രേഖപ്പെടുത്ത ലാണ്.

പാപപുണ്യങ്ങളുടെ മാതൃകാപാഠം നമുക്ക് പ്രകൃതിയിൽ നിന്ന് കിട്ടുന്നു.

പ്രകൃതിയെ നോക്കുക, സൃഷ്ടി ക്രമത്തെ നോക്കുക. എവിടെ നോക്കിയാലും സൃഷ്ടിനിയമങ്ങൾ കളിയാടുന്നു. ഈ നിയമങ്ങൾ കണ്ടുപിടിക്കുമ്പോൾ, ഒരാൾ ശാസ്ത്രജ്ഞനായിത്തീരുന്നു, സൃഷ്ടി നിയമങ്ങൾ പ്രത്യേകമായ ലക്ഷ്യങ്ങൾ നിറവേററുന്നതിന്നായിട്ടാണു് പ്രവർത്തിക്കുന്നതു്. ഈ വ്യാവഹാരികജീവിതത്തിൽ സൃഷ്ടിനിയമങ്ങൾക്കു് പല ലക്ഷ്യങ്ങളും നാം കാണുന്നു. അവയിലൊന്നു് ജീവരാശികളുടെ നന്മയാണ്. പ്രകൃതിയുടെ നിയമങ്ങൾ പരിപാലിക്കുമ്പോൾ നാം ജീവിക്കുന്നു, അവയെ ലംഘിക്കുമ്പോൾ നാം മരിക്കുന്നു.

ഇവിടെ വ്യാവഹാരിക ജീവിതം എന്നു പറയുമ്പോൾ ഒരുകാര്യം വ്യക്തമാക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. സത്തകൾ അതായതു് ഉണ്ടെന്നുള്ള അവസ്ഥ മൂന്നു വിധത്തിലാകുന്നു.

1) വ്യാവഹാരികം = ഈ വർത്തമാനകാലത്തു് ഉണ്ടെന്നുള്ള അവസ്ഥ.

അതിനെ കുറിക്കുന്ന സത്യം വ്യാവഹരികം.

2) പ്രാതിഭാസികം - ഒന്നിനെ മറെറാന്നായി തോന്നുന്ന അവസ്ഥ–കയറിൽ പാമ്പുണ്ടെന്ന് തോന്നുന്നതുപോലെ. ഇതു് പ്രാതിഭാസിക സത്യം.

3) പാരമാർത്ഥികം – ശാശ്വതമായി നിലനിൽക്കുന്ന അവസ്ഥ–യോഗികൾ സാക്ഷാൽക്കരിക്കുന്ന അവസ്ഥ. ഇതു് പാരമാർത്ഥിക സത്യം.

ഇപ്പോൾ നാം ജീവിക്കുന്നതു് വ്യാവഹാരിക ദശയിലാണ്. അതിനാൽ ഈ ദശയിൽ എല്ലാം ഉള്ളതായിത്തന്നെ അംഗീകരിക്കണം. പ്രാതിഭാസികം പാമരന്മാരുടെ അവസ്ഥയാണ്. പാരമാർത്ഥികസത്ത യോഗികൾ അനുഭവിക്കുന്ന സത്തയാണ്; അതിൽ മാത്രമാണ് ഈ പ്രപഞ്ചം മായയായി അനുഭവപ്പെടുന്നതു്. അവിടെയാണ് മായാവാദം അന്വർത്ഥമാകുന്നതു്. ഇവിടെ എല്ലാം മായയാണ്, സൃഷ്ടി എന്നൊന്നില്ലല്ലൊ'' എന്നു വാദിക്കുന്ന പാമരന്മാരുണ്ടു്, അവരുടെ ശ്രദ്ധക്കുവേണ്ടി മാത്രമാണ് അദ്വൈതസിദ്ധാന്തത്തെപ്പററി അൽപ്പമൊന്ന് പറഞ്ഞതു്.

ഞാൻ പറഞ്ഞുവന്നതു് വ്യാവഹാരിക സത്തയിലെ സൃഷ്ടി നിയമങ്ങളെപ്പററിയാണ്. അവയുടെ ഒരു ലക്ഷ്യം ജീവരാശികളുടെ മംഗളമാണ്, നന്മയാണ്. ജീവരാശികളിൽ ഉൽകൃഷ്ട

നെന്ന് കരുതപ്പെടുന്ന മനുഷ്യന് സ്വന്തം കർമ്മം ചെയ്യുന്നതിന് സ്വാതന്ത്ര്യമുണ്ട്. എന്നാൽ ഈ സ്വാതന്ത്ര്യത്തിന്ന് ഒരതിർത്തിയുണ്ട്. ഈ സ്വാതന്ത്ര്യം ആപേക്ഷികമാണ്. തുറന്നുപറഞ്ഞാൽ ജീവരാശികൾക്ക് കർമ്മം ചെയ്യുന്നതിന് സ്വാതന്ത്ര്യവുമുണ്ട്, പാരതന്ത്ര്യവുമുണ്ട് എന്നർത്ഥം. ഈ പ്രപഞ്ചത്തിൽ നമുക്ക് ജീവിക്കുവാൻ കഴിയുന്നേടത്തുമാത്രമെ ഈ സ്വാതന്ത്ര്യം നമുക്ക് നൽകപ്പെട്ടിട്ടുള്ളു. ഭൂമിയിലെ പ്രാണവായു ഉൾക്കൊള്ളുന്ന ഈ ചുററുപാടിൽ മാത്രമേ മനുഷ്യന് പ്രവർത്തിക്കുവാനോ, പ്രവർത്തിക്കാതിരിക്കുവാനോ, മറിച്ചു പ്രവർത്തിക്കുവാനോ സ്വാതന്ത്ര്യമുള്ളു. ഈ ചുററുപാട് അതിസമർത്ഥനായ മനുഷ്യനുണ്ടാക്കിയതാണോ? അല്ല, സൃഷ്ടി രചിച്ച ആത്മാവാണ് അതുണ്ടാക്കിയതു്. അതു് സൃഷ്ടികർത്താവല്ല ഉണ്ടാക്കിയതു്, സ്വഭാവേന ഉണ്ടായതാണെന്നു് ചാർവ്വാകന്മാർ പറയുന്നു. മററു ചിലർ കാലമാണ് അതിനു് കാരണമെന്നു് പറയുന്നു.

ശ്വേതാശ്വതരോപനിഷത്തു് ഈ ലോകചക്രം തിരിക്കുന്ന ദേവന്റെ മഹിമകൊണ്ടാണതുണ്ടായതെന്നു് പറയുന്നു. നോക്കുക:

> ''സ്വഭാവമേകേ കവയോവദന്തി
> കാലം തഥാന്യേ പരിമുഹ്യമാനാഃ
> ദേവസ്യൈഷ മഹിമാതുലോകേ,
> യേനേദം ഭ്രാമ്യതെലോകചക്രം
>
> (ശ്വേതാശ്വതരം. 6_1)

മനുഷ്യനു, മററു ജീവരാശികൾക്കും കർമ്മം ചെയ്യുവാനുപകരിക്കുന്ന അന്തരീക്ഷം സൃഷ്ടിച്ചതു് ഈശ്വരൻതന്നെ. മനുഷ്യന് കർമ്മം ചെയ്യുവാനും, അതുവഴി അവസാനം മംഗളം നേടുവാനും ഉതകുന്ന വിധത്തിലാണ് ഇവിടെ സൃഷ്ടി രചന നടക്കുന്നതെന്ന് കണ്ണുള്ളവനു് കാണുവാൻ കഴിയും.

പ്രയോജനങ്ങളെ മുൻനിത്തിയാണു് നാം കർമ്മം ചെയ്യുന്നതെന്ന് ആദ്യമേ പറഞ്ഞുവല്ലൊ. സൃഷ്ടിയിലെ നിയമങ്ങളെ പരിപാലിക്കുന്ന പ്രയോജനത്തിന്ന് പുണ്യമെന്ന് പറയുന്നു.

സൃഷ്ടിയുടെ നിയമങ്ങളെ ലംഘിക്കുന്ന പ്രയോജനത്തിനു് പാപമെന്നും പറയുന്നു. ഇവിടെ നിന്നാണ് നാം പുണ്യപാപങ്ങളുടെ ഹരിശ്രീ പഠിക്കുന്നതു്. സൃഷ്ടി നിയമങ്ങൾ സർവ്വവ്യാപകമാണ്. അതു് ഒരു പ്രദേശത്തു മാത്രമല്ല നിലനില്ക്കുന്നതു്. അതിനാൽ, നിരീശ്വരവാദി പറയുന്ന ഒരു പ്രദേശത്തിലെ പുണ്യം മറെറാരു പ്രദേശത്തെ പാപമാകുന്നു എന്ന യുക്തി, യുക്തിയല്ല യുക്ത്യാഭാസം മാത്രമാകുന്നു.

## ആചാര്യന്മാരെ ആശ്രയിക്കുക

നാം ചെയ്യുന്ന കർമ്മങ്ങളുടെ പ്രയോജനങ്ങൾ, സൃഷ്ടി നിയമത്തെ പരിപാലിക്കുമ്പോൾ അവ പുണ്യങ്ങളാകുന്നു; ആ പ്രയോജനങ്ങൾ സൃഷ്ടിനിയമത്തെ ലംഘിക്കുമ്പോൾ പാപങ്ങളാകുന്നു.

ഇത് നമ്മെ പഠിപ്പിച്ചത് നമ്മുടെ പൂർവ്വികരായ ഋഷിമാരാകുന്നു. സൃഷ്ടിനിയമങ്ങളെ ആധാരമാക്കിയാണ് മുനിമാരും, ആചാര്യന്മാരും പാപപുണ്യവിവേചനം ചെയ്തിട്ടുള്ളത്. സാധാരണക്കാരന് സൃഷ്ടിനിയമങ്ങളെ മനസ്സിലാക്കുവാൻ സാദ്ധ്യമല്ല. ''ഏതാണ് പാപം? ഏതാണ് പുണ്യം'' എന്ന് അവന് തീരുമാനിക്കാൻ സാധിക്കുന്നില്ല. കാരണം സൃഷ്ടി നിയമങ്ങൾക്ക് അനുകൂലമായ പ്രവൃത്തികൾ എന്താണെന്നും വിരുദ്ധമായ കർമ്മങ്ങൾ എന്താണെന്നും അയാൾക്ക് അറിയില്ല. അതിനാൽ അറിവുള്ളവർ, ജ്ഞാനികൾ അവരെ നയിക്കണം. അവർക്ക് ബുദ്ധി ഉപദേശിച്ചുകൊടുക്കണം. പാപമെന്താണ് പുണ്യമെന്താണെന്ന് അറിയാത്തതിനാൽ, അവർക്ക് വേണ്ടി വേദങ്ങൾ നിയമങ്ങൾ അനുശാസിക്കുന്നു:

''സത്യം വദ, ധർമ്മം ചര,
സ്വാദ്ധ്യായാന്മാപ്രമദഃ''

എന്നും മററുമുള്ള അനുശാസനങ്ങൾ പാമരന്മാരും പണ്ഡിതന്മാരും ഒരുപോലെ ശ്രദ്ധിക്കേണ്ടതാണ്.

സത്യം പറയുക, ധർമ്മത്തെ അനുഷ്ഠിക്കുക, വേദാദ്ധ്യയനം മുടങ്ങാതെ ചെയ്യുക എന്നാണ് മേല്പറഞ്ഞ ആപ്തവാക്യങ്ങൾക്ക് അർത്ഥം.

എന്നാൽ, സാധാരണക്കാരായ ഹിന്ദുക്കൾ ഈ അനുശാസനങ്ങളൊന്നും ശ്രദ്ധിക്കുന്നില്ല. മുമ്പേ പോയവൻെറ പിൻപേ പോകുന്ന സ്വഭാവമാണല്ലോ ഭൂരിപക്ഷവും കാണിക്കുന്നത്. അതുകൊണ്ടാണ് മഹാത്മാക്കൾ പറഞ്ഞിട്ടുള്ളത്,

''ഗതാനുഗതികാലോകാഃ
ന ലോകാ പാരമാർത്ഥികാഃ''

എന്ന്. ഒരാളെങ്കിലും നമ്മുടെ വേദങ്ങളിലെ ആദർശങ്ങളേയും, വ്യാസഭഗവാൻെറ വചനങ്ങളേയും, ശ്രീകൃഷ്ണഭഗവാനുപദേശിച്ച വാക്യങ്ങളേയും അനുസ്മരിച്ചിരുന്നുവെങ്കിൽ എന്നാശിച്ചുപോവുകയാണ്. വേദങ്ങൾ എന്നു പറയുമ്പോൾ ക്രിസ്ത്യൻ മതമൌലികരുടെ ഇംഗ്ലീഷ് പരിഭാഷയല്ല ഞാനുദ്ദേശിച്ചത്.

പണം മോഹിച്ച് പല വിദ്വാന്മാരും പാവങ്ങളെ വഴിപിഴച്ച കർമ്മങ്ങളിലേയ്ക്ക് നയിക്കുന്നതായി കാണുന്നു. താമസഗുണത്തിൽ മുഴുകിയ അത്തരം വ്യക്തികളെ ഭഗവാൻ സമ്മൂഢന്മാർ എന്ന് വിളിക്കുന്നു. ബോധംകെട്ടവരെയാണ് സമ്മൂഢന്മാർ എന്ന് പറയുന്നത്.

സമ്മൂഢന്മാർ മന്ദബുദ്ധികളാണ്, ആ മന്ദബുദ്ധികളെ വഴി പിഴപ്പിക്കുന്ന ജ്ഞാനികളെ നോക്കി കൃഷ്ണഭഗവാൻ ഇങ്ങിനെ ശാസിക്കുന്നു:

> പ്രകൃതേർഗ്ഗുണസമ്മൂഢാഃ
> സജ്ജന്തേ ഗുണകർമ്മസു
> താനകൃത്സ്നവിദോ മന്ദാൻ-
> കൃത്സ്നവിന്ന വിചാലയേത്
> (ഗീത-3—29)

ഭഗവാനുപദേശിച്ച മാർഗ്ഗത്തെ കൈവിട്ട് അനാചാരവിചാരങ്ങളിലൂടെ സഞ്ചരിച്ച് ദുഷ്കർമ്മങ്ങൾ ചെയ്യുന്നവർ ശപ്തരും ഭ്രഷ്ടരുമാണെന്ന് ഭഗവാൻതന്നെ പറയുന്നു. ശ്രദ്ധിക്കുക:

> യേ ത്വേതദഭ്യ സൂയന്തൊ
> നാനുതിഷ്ഠന്തി മേ മതം
> സർവ്വജ്ഞാന വിമൂഢാം-
> സ്താനവിദ്ധി നഷ്ടാനചേതസഃ (ഗീത-3-32)

ദോഷദൃക്കുകളായ മറ്റയന്മാർ ഞാനീ പറഞ്ഞതനുസരിച്ച് നടക്കുന്നില്ല. സർവ്വജ്ഞാനങ്ങളിലും മോഹിതരായി, മനസ്സിന് അന്ധകാരം പിടിപെട്ടവരായി, ഒരിക്കലും മംഗളം കൈവരാതെ അവർ സ്വയം നശിക്കുന്നു.

എല്ലാ കർമ്മങ്ങളേയും പരമാത്മാവിൽ സമർപ്പിച്ചുകൊണ്ട് ആശയും മമതയുമില്ലാതെ ജീവിതസംഘട്ടനത്തെ നേരിടുവാനാണ് ഭഗവാൻ ഉപദേശിക്കുന്നത്. കർമ്മവാസനകളിൽനിന്നും മോചനം കിട്ടുവാൻ അതേ മാർഗ്ഗമുള്ളു. ഇത്തരം വചനങ്ങളാണ് എല്ലാവരും അനുസരിക്കേണ്ടത്.

ചിലപ്പോൾ മനുഷ്യൻ എന്തുചെയ്യേണ്ടു എന്നറിയാതെ വലയുന്നു. അയാൾക്ക് പുണ്യം ചെയ്യേണമെന്നുണ്ട്. പാപങ്ങളിൽനിന്നും രക്ഷ നേടേണമെന്നുണ്ട്. അങ്ങിനെയുള്ള അവസരങ്ങളിൽ സ്വന്തം ആത്മാവിൻെറ ശബ്ദമാണ് നാം ശ്രദ്ധിക്കേണ്ടത് എന്ന് ഭഗവാൻ പറയുന്നു. താൻ ചെയ്യുന്നത് ശരിയാണോ എന്ന് തന്നോടുതന്നെ ചോദിക്കുക. ഹൃദയത്തിൽനിന്നും ശരിയായ ഉത്തരം ലഭിക്കും. അതിനു കഴിയുന്നില്ലെങ്കിൽ ആപ്തന്മാരായ ആളുകളുടെ ഉപദേശം തേടുക. ആപ്ത

ന്മാർ ഒരിക്കലും കളവു പറയുകയില്ല. പണത്തിനും പേരിനും വേണ്ടി അവർ ആരെയും വഞ്ചിക്കില്ല. അവരേയും വിശ്വസിക്കാൻ കഴിയുന്നില്ലെങ്കിൽ ഗീതയേയും, ഉപനിഷത്തുകളേയും ആശ്രയിക്കുവാൻ ശ്രമിക്കുക. വേദങ്ങളിലും, ഉപനിഷത്തുകളിലും അവയുടെ സാരസർവ്വസ്വമായ ഭഗവദ്ഗീതയിലും കർമ്മങ്ങളെ രണ്ടായി തരംതിരിച്ചിരിക്കുന്നു, സകാമകർമ്മം, നിഷ്കാമകർമ്മം എന്നിങ്ങനെ അവ അറിയപ്പെടുന്നു. എന്നാൽ ഇവയെ ഇനിയും മൂന്നായി ഭാഗിക്കാം. സകാമപുണ്യകർമ്മമെന്നും, നിഷ്കാമപുണ്യകർമ്മമെന്നും, സകാമപാപകർമ്മമെന്നും. പാപം എന്നും സകാമകർമ്മംതന്നെ. ഇവയിൽ ഏററവും ശ്രേഷ്ഠമായ കർമ്മം നിഷ്കാമപുണ്യകർമ്മമാകുന്നു. പാപകർമ്മം ഏററവും നീചവുമാകുന്നു. അകാമപുണ്യകർമ്മം ഉത്തമമാണ്. പ്രതിഫലം ആഗ്രഹിക്കാതെ ചെയ്യുന്ന കർമ്മമാണ് നിഷ്കാമകർമ്മം.

അന്യത്ര പ്രസ്താവിച്ച ഉദാഹരണം നിഷ്കാമപുണ്യകർമ്മത്തിനുദാഹരണമാകുന്നു.

ഒരാൾ റോട്ടിൽ വീണുകിടന്നപ്പോൾ നിങ്ങൾ അയാളെ രക്ഷിച്ചു, വീട്ടിലെത്തിച്ചു. യാതൊരു പ്രതിഫലവും ഇച്ഛിച്ചല്ല നിങ്ങളതു് ചെയ്തതു്. അതൊരു പുണ്യകർമ്മമാണ്. അതാകട്ടെ, അത്യൽകൃഷ്ടമായ നിഷ്കാമകർമ്മമാകുന്നു. ഈ കർമ്മത്താൽ നിങ്ങളുടെ ഉള്ളിൽ പരോപകാരം ചെയ്യുവാനുള്ള വാസന വർദ്ധിക്കുന്നു. പരദ്രോഹം ചെയ്യുവാനുള്ള വാസന ഭസ്മമാകുന്നു. ആ സൽക്കർമ്മത്തിൽ, സ്വാർത്ഥത്തിൻെറ കണികപോലുമില്ല. അതിനാൽ, ആ പുണ്യകർമ്മത്തിൻെറ പ്രയോജനത്തെപ്പററി നാം ഒട്ടും സംശയിക്കേണ്ടതില്ല.

നാം പലപ്പോഴും ചോദിക്കാറുള്ള ഒരു ചോദ്യമുണ്ടു്? ''അതുകൊണ്ടെന്താണ് പ്രയോജനം''? ഇവിടെ സ്വാർത്ഥത്തിൻെറ കാളിമ നാം കാണുന്നു. തൻകാര്യത്തിലുള്ള ശ്രദ്ധയാണ് നമ്മെ ഇത്തരം ചോദ്യങ്ങൾ ചോദിയ്ക്കാൻ പ്രേരിപ്പിക്കുന്നതു്, അല്ലാതെ പ്രയോജനത്തിൻെറ ഗുണഗണങ്ങളല്ല. സ്വന്തം നന്മ കൈവെടിഞ്ഞ ഒരു സൽപ്പുരുഷൻ നിഷ്കാമകർമ്മയോഗിയാകുന്നു. അത്തരം നിഷ്കാമകർമ്മയോഗികൾക്കു് മാത്രമേ ഇനി ഭാരതത്തെ രക്ഷിക്കുവാൻ കഴിയുകയുള്ളു.

# മോക്ഷപ്രാപ്തിയ്ക്ക് ജ്ഞാനംനേടുക

സകാമകർമ്മം എന്നു പറയുന്നതു് പ്രതിഫലത്തെ ഇച്ഛിച്ചു കൊണ്ടുള്ള കർമ്മമാകുന്നു എന്നു പറഞ്ഞുവല്ലോ. ഒരാൾ ഒരു ധർമ്മ സ്ഥാപനത്തിനു് തൻെറ സമ്പാദ്യത്തിൽ ഒരു ഭാഗം നൽകുന്നു. പരസ്യപ്പെടുത്താതെ അയാൾ അതു് രഹസ്യമായി ചെയ്താൽ അതൊരു നിഷ്ക്കാമകർമ്മമാണ്. അയാൾ അതു് കൊടുത്തശേഷം പത്രങ്ങളിൽ വാർത്ത കൊടുക്കുകയും, ചെക്ക്ദാനം ചെയ്യുന്ന അയാളുടെ പടം പത്രങ്ങളിൽ വരികയും ചെയ്താൽ അതു് സകാമപുണ്യമാകുന്നു.

എന്നാൽ, ഒരാൾ തൻെറ കാര്യത്തിന്നു് വേണ്ടി ഒരാളെ കൊല്ലുന്നു എന്നു വെക്കുക. അതു് സകാമപാപമാകുന്നു. നല്ല കർമ്മങ്ങൾ ചെയ്യുമ്പോഴും അവയുടെ പ്രയോജനങ്ങളിൽ, സ്വാർത്ഥം വന്നുചേരുന്നു. ഞാൻ ദാനം ചെയ്യുന്നതു് നാലാൾ അറിയണം, അവരെന്നെ പുകഴ്ത്തണം എന്ന ഉദ്ദേശത്തോടെ ദാനകർമ്മം ചെയ്യുമ്പോൾ, അതിൻെറ പ്രയോജനത്തെ തൻകാര്യമെന്ന പാപം പങ്കിലമാക്കുന്നു. പലരും ദാനം ചെയ്യുന്നതു് പേരു കേൾക്കാനും, ആദായനികുതിക്കാരെ വെട്ടിക്കാനുമാണ്. ഇവ രണ്ടിലും പാപമുണ്ട്. അതിനാൽ അത്തരം ദാനകർമ്മങ്ങൾ ഉത്തമങ്ങളല്ല. പലപ്പോഴും അത്തരം ദാനങ്ങൾ അർഹിയ്ക്കുന്നവർക്ക് കിട്ടുന്നില്ല. അനർഹരായവർ വൻതുക തട്ടിക്കൊണ്ടുപോകുകയും ചെയ്യുന്നു. അതുകൊണ്ടു് യാതൊരു ഗുണവുമില്ല. നിഷ്കാമകർമ്മം ചെയ്യണം. യശസ്സിനുവേണ്ടിയോ, മററുദ്ദേശങ്ങൾക്ക് വേണ്ടിയോ, ദാനാദികൾ ചെയ്യുമ്പോൾ അവ അനുചിതമായ കർമ്മങ്ങളായി മാറുന്നു. നിഷ്കാമകർമ്മം എന്നുപറയുന്നതു് സൃഷ്ടി നിയമങ്ങളെ അനുസരിക്കലാകുന്നു. പ്രകൃതി മാതാവും കർമ്മം ചെയ്യുന്നതായി നാം കാണുന്നു. ഒന്നിനെയും അഭിലഷിച്ചല്ല ആ ജനനി കർമ്മം ചെയ്യുന്നതു്. സൃഷ്ടി കർത്താവായ ഈശ്വരനും കർമ്മഫലങ്ങളിൽ ഇച്ഛിച്ചിട്ടല്ല സൃഷ്ടികർമ്മം ചെയ്യുന്നതു്, ജീവാത്മാക്കളുടെ നന്മക്കുവേണ്ടിയാണ്. അതുകൊണ്ടാണ് ഗീതാചാര്യൻ ഇങ്ങിനെ പറയുന്നതു്;—

> ''നമാം കർമ്മാണി ലിമ്പന്തി
> നമേ കർമ്മഫലേ സ്പൃഹാ
> ഇതി മാം യോഽഭി ജാനാതി
> കർമ്മഭിന്ന സ ബദ്ധ്യതെ.

ഞാൻ കർമ്മങ്ങളുടെ ഫലത്തിൽ ഇച്ഛിക്കുന്നവനല്ല. അതിനാൽ കർമ്മങ്ങൾ എന്നിൽ വാസനകൾ പുരുന്നില്ല. എന്നെ

ഇങ്ങിനെ തത്വത്തിൽ അറിയുന്നവനെ കർമ്മങ്ങരം കെട്ടിയിടുന്നില്ല.

''തത്വത്തിൽ അറിയുക'' എന്നു ഭഗവാൻ പറഞ്ഞതിനർത്ഥം ഈശ്വരൻ അനുഷ്ഠിക്കുന്ന കർമ്മ രഹസ്യം മനസ്സിലാക്കി അതനുസരിച്ച് പ്രവർത്തിക്കുക എന്നുള്ളതാകുന്നു.

ഈശ്വരൻെറ നിയമങ്ങളാണ് സൃഷ്ടിയിൽ നാം കാണുന്നതു്. ആ നിയമങ്ങളെ നമുക്കൊരിക്കലും ലംഘിക്കുവാൻ സാദ്ധ്യമല്ല. ആനിയമങ്ങരംക്ക് മനുഷ്യ രാശിയിൽ അപാരമായ സ്വാധീനം കാണുന്നുണ്ട്. ആ നിയമങ്ങളെ അനുകരിച്ചുകൊണ്ട് മനുഷ്യൻ നിയമമുണ്ടാക്കുന്നു. മനുഷ്യനുണ്ടാക്കിയ നിയമങ്ങരം ലംഘിക്കാം. എന്നാൽ സൃഷ്ടി നിയമങ്ങരം അലംഘനീയമാണ്. നാം പലപ്പോഴും നിയമങ്ങളെ ഭഞ്ജിക്കുവാൻ ശ്രമിക്കാറുണ്ട്. പക്ഷെ, സൃഷ്ടിനിയമങ്ങരം കരുണാപൂർവ്വം നമ്മെ നേർവഴിക്ക് കൊണ്ടുവരുന്നു.

കർമ്മങ്ങളും ഫലങ്ങളും പ്രപഞ്ചത്തിൽ ശൃംഖലാമാലപോലെ കൂടിപ്പിണഞ്ഞു കിടക്കുന്നതായി നമുക്ക് തോന്നുന്നു. അതിനാൽ പല കർമ്മങ്ങരംക്കും ഫലം നൽകുന്നത് നാമാണെന്ന് നാം തെററിദ്ധരിക്കുന്നു. ഒരാളെ കൊല്ലുവാൻ മറെറാരാരം ശ്രമിച്ചാൽ ആ ഒരാരം മരിക്കുകയില്ല. ഏതൊരു ജീവിയും മരിക്കേണ്ട സമയം നിശ്ചിതമാണ്. ആ സമയം വരുമ്പോരം കൊല്ലുന്നവൻ ഒരു ഉപാധി മാത്രമായി പ്രത്യക്ഷപ്പെടുന്നു. അതുകൊണ്ടാണ് ഭഗവാൻ അജ്ജുനനോട് പറഞ്ഞതു്, ''കൌരവന്മാർ മരിച്ചു കഴിഞ്ഞു. അജ്ജുനാ! നീ അതിന് നിമിത്തം മാത്രമായിത്തീരുക.'' എന്ന്.

മനുഷ്യൻ ചെയ്യുന്ന കർമ്മങ്ങരം ആദ്യം അനുഭവമായും, പിന്നീട് ഓർമ്മയായും, ഒടുവിൽ വാസനയായും മാറുന്നു. വാസനയുടെ തന്മാത്രക്ക് സംസ്കാരം എന്ന് ഭാരതീയ തക്ശാസ്ത്രത്തിൽ പറയുന്നു. Culture എന്ന അത്ഥത്തിലല്ല സംസ്കാരപദം ഇവിടെ ഉപയോഗിക്കുന്നതു്.

മെഴുകുകൊണ്ട് ഒരു പലകയുണ്ടാക്കുക. അതിൽ കൊച്ചു കൊച്ചു ഭാരങ്ങരം ഉണ്ടാക്കി പല രൂപങ്ങളും കൊത്തിയുണ്ടാക്കാം. അതുപോലെ നമ്മുടെ വാസനകരം, അഥവാ സംസ്കാരങ്ങരം നമ്മുടെ മനസ്സാകുന്ന മെഴുകുപലകയിൽ നിരവധി ചിഹ്നങ്ങളുണ്ടാക്കുന്നു. മനസ്സിൽ വീഴുന്ന വാസനകരംക്ക് രൂപമില്ല. അതിനാൽ അവയെ നമുക്കു കാണുവാൻ സാദ്ധ്യമല്ല. എന്നാൽ പലപ്പോഴും അവയെ അനുഭവിയ്ക്കുവാൻ സാധിയ്ക്കുന്നു. ഈ സംസ്കാരങ്ങരം മനസ്സിലൂടെ ഇറങ്ങിച്ചെന്ന് ആത്മാവിനെ വലയം ചെയ്യുന്നു. ആത്മാവെന്ന് പറഞ്ഞാൽ ഞാനെന്നത്ഥം. എൻെറ

വാസനകൾ എന്നെ വലയം ചെയ്യുന്നു. നിങ്ങളുടെ വാസനകൾ നിങ്ങളുടെ ആത്മാവിനെ, അഥവാ നിങ്ങളെത്തന്നെ വലയംചെയ്യുന്നു. ശുദ്ധ ആത്മവസ്തുവെ മനസ്സിലാക്കാതെ, ഞാൻ എന്റെ ശരീരമാണെണ് കരുതി പ്രവത്തിയ്ക്കുന്നതിന് പ്രേരിപ്പിയ്ക്കുന്നതു പ്രബലമായ അനാദിവാസനയാണെന്നു് ശങ്കരാചാര്യർ ''വിവേകചൂഡാമണി'' യിൽ പറയുന്നു. അദ്ദേഹം പറയുന്നു; ആത്മവസ്തുവെപ്പററി അറിഞ്ഞിട്ടും, ''ഞാൻ കർത്താവാണ്, ഭോക്താവാണ്'' എന്നിങ്ങിനെ ദൃഢമായി മനുഷ്യനു്, ജനനമരണങ്ങൾക്ക് (സംസാരത്തിനും) കാരണമാക്കിത്തീക്കുന്നതു് വാസനയാണ്. ആന്തരികമായ (പ്രത്യക്ക്) ദൃഷ്ടിയിലൂടെ, ആത്മസ്വരൂപത്തിൽ ഉറച്ചുനിന്നുകൊണ്ടു് ആ വാസനയെ ദൂരീകരിയ്ക്കുവാൻ ശ്രമിക്കണം. എന്തുകൊണ്ടെന്നാൽ, വാസനകൾ ക്ഷയിയ്ക്കുന്നതിനാണ് മുനിമാർ മോക്ഷം എന്നു പറയുന്നതു്. ശങ്കരാചാര്യരുടെ വാക്കുകൾ തന്നെ ഉദ്ധരിയ്ക്കട്ടെ:–

''ജ്ഞാതേവസ്തുന്യപി ബലവതീ,
വാസനാനാദിരേഷാ
കർത്താ ഭോക്താപ്യഹമിതി ദൃഢാ
യാസ്യ സംസാരഹേതുഃ
പ്രത്യഗ്ദൃഷ്ട്യാത്മനി നിവസതാ
സാപനേയാ പ്രയത്നാത്
മുക്തിംപ്രാഹുസ്തദിഹ മുനയോ
വാസനാതാനവം യത്''
(വിവേകചൂഡാമണി. ശ്ലോ (268)

വാസനകളെ ദൂരീകരിയ്ക്കുക എളുപ്പമല്ല. കർമ്മങ്ങൾ ശുദ്ധമാക്കിയാൽ, നിഷ്കാമകർമ്മംചെയ്യുവാൻ സാധിയ്ക്കും. അപ്പോൾ വാസനാത്യാഗം സാദ്ധ്യമാകും. അതിനു് ജ്ഞാനം കൂടിയേ കഴിയൂ.

വേദാന്തതത്വമനുസരിച്ച് നമുക്കേവക്കും മുമ്മൂന്നു് ശരീരങ്ങളുണ്ടു്. സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം എന്നിവയാണവ. ഏതാണ് സ്ഥൂലശരീരം? നമുക്കു് ജഗദ്ഗുരു ശങ്കരാചാര്യരോട് ചോദിയ്ക്കാം. അദ്ദേഹം ഇങ്ങിനെ പറയുന്നു.

''ത്വങ്മാംസരുധിരസ്നായുമേദോ
മജ്ജാസ്ഥി സങ്കുലം
പൂർണ്ണം മൂത്രപുരീഷാഭ്യാം
സ്ഥൂലം നിന്ദ്യമിദം വപു;
(വി. ചൂ. ശ്ലോ. 89)

**അത്ഥം:** ത്വക്ക്, മാംസം, രക്തം, സ്നായു (ഞരമ്പുകൾ) മേദസ്സ്, മജ്ജ, അസ്ഥിക്കൂടം എന്നിവയോടുകൂടിയതും മലമൂത്രങ്ങ

ളാൽ നിറഞ്ഞതുമാണ് സ്ഥൂലശരീരം. അതാകട്ടെ നിന്ദ്യവുമാകുന്നു. '' എങ്കിലും ജാഗ്രദവസ്ഥയിൽ വ്യാവഹാരികദശയിൽ ഈ സ്ഥൂലശരീരത്തിന്ന് പ്രാധാന്യമുണ്ടെന്ന് ജഗദ്ഗുരു പറയുന്നു;

ബാഹ്യേന്ദ്രിയൈ: സ്ഥൂലപദാർത്ഥസേവാം
സ്രക്ചന്ദനസ്ത്ര്യാദി വിചിത്രരൂപാം
കരോതി ജീവ:സ്വയമേദതാത്മനാ
തസ്മാത് പ്രശസ്തിർ വപുഷോസ്യ ജാഗരേ

(വി. ചൂ. 91)

സാരം; സ്ഥൂലശരീരവുമായി താദാത്മ്യം പ്രാപിച്ചുകൊണ്ടാണ് ജീവാത്മാവ് മാല, ചന്ദനം, സ്ത്രീ തുടങ്ങിയ നാനാ തരത്തിലുള്ള സ്ഥൂലപദാർത്ഥങ്ങളെ ബാഹ്യേന്ദ്രിയങ്ങളാൽ ആശ്രയിക്കുന്നത്. അതിനാൽ ജാഗ്രദവസ്ഥയിൽ ഈ സ്ഥൂലശരീരത്തിന്ന് പ്രാധാന്യമുണ്ട്. ഈ ശരീരത്തിൽ 72000 ഞരമ്പുകളുണ്ടെന്നാണ് വിദഗ്ദ്ധർ പറയുന്നത്. ഈ സ്ഥൂലശരീരത്തെ ശ്രീകൃഷ്ണഭഗവാൻ ക്ഷേത്രമെന്നാണ് വിളിക്കുന്നത്. ഭഗവദ്ഗീതയിലെ 13_ാം അദ്ധ്യായത്തിലെ ഒന്നാം ശ്ലോകം നോക്കുക.

ഇദം ശരീരം കൌന്തേയ
ക്ഷേത്രമിത്യഭിധീയതേ
ഏതദ്യോ വേത്തി തം പ്രാഹുഃ
ക്ഷേത്രജ്ഞ ഇതി തദ്വിദഃ

അല്ലയോ അർജ്ജുനാ! ഈ ശരീരം ക്ഷേത്രമാണെന്ന് പറയപ്പെടുന്നു. ഈ തത്വമറിയുന്നവൻ ക്ഷേത്രജ്ഞനാകുന്നുവെന്ന്, ക്ഷേത്രതത്വജ്ഞാനം അറിയുന്ന പണ്ഡിതന്മാർ പറയുന്നു.

ഭഗവാൻ ഈ അരുളിച്ചെയ്തതു് പരമസത്യമാണ്. ശരീരമാകുന്ന ക്ഷേത്രത്തിലെ ഗർഭഗൃഹം മനുഷ്യഹൃദയമാകുന്നു. ഹൃദയത്തിലാണ് ഭഗവാൻ പള്ളിക്കുറുപ്പ് കൊള്ളുന്നതു്. അതുകൊണ്ടു തന്നെയാണ് അദ്ദേഹം ''ഈശ്വരസർവ്വഭൂതാനാം ഹൃദ്ദേശേഽർജ്ജുനതിഷ്ഠതി'' എന്നു പറഞ്ഞതു്. അപ്പോൾ മൂന്ന് ശരീരങ്ങളിൽ ഒന്നാമത്തേതു് ഈ സ്ഥൂലശരീരമാകുന്നു. ഈ സ്ഥൂലശരീരം തന്നെ അമ്പലവയൽ. ക്ഷേത്രത്തിന്ന് വയൽ, ശരീരം, പുണ്യസ്ഥലം എന്നുമർത്ഥമുണ്ട്.

# സ്ത്രീസ്വാതന്ത്ര്യവും മനുസ്മൃതിയും

**സ്ത്രീ**കളെ ഹിന്ദുമതം അടിമകളാക്കി എന്നു് കുഞ്ഞാടുകൾ ധരിക്കേണ്ടതുണ്ടു്. എങ്കിലേ അവർ ഗീതയെ നിന്ദിക്കുകയുള്ളു. കൂട്ടത്തിൽ വിമർശകൻ മനുവിനേയും വെറുതെ വിട്ടുന്നില്ല. ''മനുവും മററു ഹൈന്ദവ നിയമകാരന്മാരും കൂടുതൽ കർക്കശങ്ങളായ നിയമങ്ങൾ അവരുടെ മേൽ അടിച്ചേല്പിച്ചു. സ്ത്രീകൾ ശൈശവകാലത്തു് പിതാവിൻേറയും, യൌവനകാലത്തു് ഭർത്താവിൻേറയും, വാർദ്ധക്യകാലത്തു് പുത്രൻേറയും സംരക്ഷണയിലായിരിക്കണമെന്നും അവർ സ്വാതന്ത്ര്യം അർഹിക്കുന്നില്ലെന്നും മനു വിധിച്ചു. നൂററാണ്ടുകളോളം ആ നിയമമാണു് ഇൻഡ്യയിൽ നിലനിന്നിരുന്നതു്.''

(ഭ. വി. പ. പേ. 119)

മനുസ്മൃതികാരനെ ഇങ്ങിനെ താറടിച്ചു് കാണിക്കുന്ന ഫലം ഇടമറുകിൻെറ സ്വന്തമല്ല. ഇതു് അദ്ദേഹവും തൻെറ ആചാര്യന്മാരിൽനിന്നും കടം വാങ്ങിയതുതന്നെ. സ്വാതന്ത്ര്യശബ്ദത്തിനു് ഇന്നു നാം ഉപയോഗിക്കുന്ന അർത്ഥം മാത്രമല്ല നൂററാണ്ടുകൾക്കു് മുമ്പുണ്ടായിരുന്നതു്. സ്വാതന്ത്ര്യം എന്ന വാക്കിനു് ഇടമറുകുദ്ദേശിച്ച അർത്ഥമല്ല മനുസ്മൃതിയിലുള്ളതു്. സ്വതന്ത്രശബ്ദത്തിൽനിന്നുണ്ടായ ഭാവനാമമാണു് സ്വാതന്ത്ര്യം എന്നതു്. സ്വതന്ത്ര: എന്നതിനു് അമരകോശകാരൻ ഇങ്ങനെ അർത്ഥം പറയുന്നു:—

സ്വതന്ത്രോ/പാവൃതഃ
സൈ്വരീ, സ്വച്ഛന്ദോ നിരവഗ്രഹഃ

അപാവൃതൻ, സൈ്വരീ, സ്വച്ഛന്ദൻ, നിരവഗ്രഹൻ എന്നൊക്കെയാണു് സ്വതന്ത്ര ശബ്ദത്തിനർത്ഥം. പ്രാചീനകാലത്തു് സംസ്കൃതവാക്കുകൾക്കുണ്ടായിരുന്ന അർത്ഥം ഇന്നു് തികച്ചും ലുപ്തപ്രചാരമായിത്തീർന്നിരിക്കുന്നു. മാത്രമല്ല, പല വിദ്വാന്മാരും സംസ്കൃതവാക്കുകൾക്കു് മലയാളത്തിൽ പ്രചാരമുള്ള അർത്ഥമാണു് കല്പിക്കുന്നതു്. മനുസ്മൃതിയിൽ പറഞ്ഞ സ്വാതന്ത്ര്യം എന്ന വാക്കിനു് നാമിന്നു് കൈയാളുന്ന പാരതന്ത്ര്യമില്ലായ്മ എന്നല്ല അർത്ഥം. സ്വച്ഛന്ദത, അതായതു് താന്തോന്നിത്വം എന്നാണർത്ഥം. സ്ത്രീകളെ അവരുടെ തന്നിഷ്ടത്തിനു് വിടരുതു് എന്നേ ''നസ്ത്രീ സ്വാതന്ത്ര്യമർഹതി'' എന്ന മാനവധർമ്മശാസ്ത്രകാരൻെറ വാക്യത്തിനർത്ഥമുള്ളു. അതുതന്നെയല്ലെ ഇന്നും ഭാരതത്തിൽ നമ്മളൊക്കെ അനുവർത്തിക്കുന്ന നിയമം. സ്ത്രീകളെ അടിമകളാക്കിവെക്കണം എന്നു് മനു ഒരിക്കലും പറഞ്ഞിട്ടില്ല. പറഞ്ഞിട്ടുണ്ടെന്നു് ധരിക്കുന്നതു് മനുസ്മൃതി

വായിക്കുകയോ, പഠിക്കുകയോ ചെയ്യാത്ത അജ്ഞതാവിലാസം കൊണ്ടാണ്. 'സ്ത്രീയെ ഏതുവീട്ടിലാണോ ഗൃഹസ്ഥൻ പൂജിക്കുന്നതു് ആ വീട്ടിൽ സർവ്വ ഐശ്വര്യദേവതകളും കളിയാടുന്നു എന്നാണ് മനു പറഞ്ഞതു്. നോക്കുക:

''യത്ര നാര്യസ്തു പൂജ്യന്തെ
രമന്തെ തത്രദേവതാഃ (മനുസ്മൃതി)

ഇതുപോലെ സ്ത്രീകൾക്ക് സത്യമായ സ്വാതന്ത്ര്യവും, ആദരവും നൽകുവാൻ വിധിക്കുന്ന എത്രയോ നിയമങ്ങൾ മനുസ്മൃതിയിലുണ്ട്. നോക്കുക:

''ധനം നശിയ്ക്കാതിരിയ്ക്കാൻ അതിനെ കാത്തുരക്ഷിയ്ക്കാനും, ചിലവഴിയ്ക്കാനും, വൃത്തിയും വെടിപ്പുമുണ്ടാക്കാനും, ധർമ്മം അനുഷ്ഠിക്കുന്നതിനു, ഭക്ഷണം പാകം ചെയ്യുന്നതിനും, വീട്ടിലെ ഉപകരണങ്ങൾ സൂക്ഷിക്കുന്നതിനും സ്ത്രീയ്ക്കാണ് സ്വാതന്ത്ര്യമുള്ളതു്. അതിന് ഭാര്യയെ ഏല്പിച്ചുകൊള്ളണം.''

''അർത്ഥസ്യ സംഗ്രഹേ ചൈനാം
വ്യയെ ചൈവം നിയോജയേത്
ശൌചെ ധർമ്മെ ƒന്നപക്ത്യാം
ച പാരിണാഹ്യസ്യ വേക്ഷണെ. (മനുസ്മൃതി)

ഭാര്യയ്ക്ക് ഇക്കാര്യങ്ങൾക്കൊക്കെ മനു സ്വാതന്ത്ര്യവും, അധികാരവും നൽകുന്നു. എന്നിട്ട് ഇടമറുകും അദ്ദേഹത്തിന്റെ ഗുരുക്കന്മാരും പറയുന്നു, മനു സ്ത്രീസ്വാതന്ത്ര്യ വിരോധിയായിരുന്നു എന്ന്. അതും ഒരുതരം ഛലംതന്നെ. മനു മററൊരിടത്തു് പറയുന്നു:

സൽസന്താനങ്ങളെ പ്രസവിക്കുന്നതിന് ഹേതുമതികളായ സ്ത്രീകൾ മഹാഭാഗ്യശാലിനികളും, പൂജാർഹരുമാകുന്നു. ഗൃഹദീപങ്ങളായ അവർ മഹാലക്ഷ്മിയിൽനിന്നും ഭിന്നരല്ല.

സ്ത്രീയാണ് ഈ ലോകയാത്രക്ക് പ്രത്യക്ഷരൂപത്തിൽ കാരണവും, സന്താനോൽപാദനത്തിനും, സന്താനങ്ങളെ രക്ഷിക്കുന്നതിനും കാരണക്കാരിയും. സ്ത്രീയാകയാൽ അവർ സർവ്വലോക സമാരാദ്ധ്യയുമാകുന്നു എന്നാണ് മനു പറഞ്ഞിട്ടുള്ളതു്. അതു് മറച്ചുപിടിക്കുന്നതു് കൊലപാതകത്തിനു തുല്യമാണ്. മനു പറയുന്നു:

''ഉത്പാദനമപത്യസ്യ
ജാതസ്യ പരിപാലനമ്
പ്രത്യഹം ലോകയാത്രായാഃ
പ്രത്യക്ഷം സ്ത്രീനിബന്ധനമ്

മനു സ്ത്രീമാഹാത്മ്യത്തെപ്പററി വീണ്ടും പറയുന്നു:

പുരുഷൻ വ്യാപകനാകുന്നു. അതിനാൽ ഭാര്യയും സന്താനങ്ങളും അവനിൽ ഉൾക്കൊള്ളുന്നു, എന്നു് പണ്ഡിതന്മാരായ ബ്രാഹ്മണർ പറയുന്നു. പതിയിൽനിന്നും പത്നി ഭിന്നയല്ല. മനുവിന്റെ ശ്ലോകമിതാ:

''ഏതാവാനേവ പുരുഷോ
യജ്ജായാത്മാ പ്രജേതി ഹ
വിപ്രാഃ പ്രാഹുസ്തഥാ ചൈതദ്യോ
ഭർത്താ സാസ്മൃതാംഗനാ.'' (മനുസ്മൃതി)

ഭാര്യാഭർത്താക്കന്മാരുടെ ബന്ധമെന്തു്? ഇടമറുകു് പറയുന്നതുപോലെ ഭർത്താവു് ഉടമയും, ഭാര്യ അടിമയുമാണോ? അല്ല തന്നെ. മനുവിന്റെ നിയമങ്ങൾ പഠിക്കാത്ത ഏതോ അജ്ഞന്മാരിൽനിന്നും കടമെടുത്ത അറിവാണു് വിമർശന പഠനക്കാരനെ വഴിപിഴപ്പിച്ചതെന്നു് തോന്നുന്നു. ഭാര്യാഭർത്തൃ ബന്ധത്തെപ്പററി മനു ഇങ്ങിനെ പറയുന്നു:

അന്യോന്യസ്യാവ്യഭിചാരോ
ഭവേദാമരണാന്തികഃ
ഏഷധർമ്മഃ സമാസേന
ജ്ഞേയഃ സ്ത്രീപുംസയോഃ പരഃ (മനുസ്മൃതി)

മരണംവരെ ഭാര്യയും, ഭർത്താവും പരസ്പരം സാത്വികമായി പെരുമാറണം. ഇതാണു് ഭാര്യാഭർത്താക്കന്മാരുടെ പരമമായ ധർമ്മമെന്നു് ചുരുക്കത്തിൽ പറയാം. മനു ഇങ്ങിനെയൊക്കെ പറയുന്നതു് ലൈംഗികമായ ലക്ഷ്യത്തോടെയാണെന്നു പറയുന്നലമ്പടന്മാരുമുണ്ടു്.

സ്ത്രീകൾ പരതന്ത്രകളല്ല, മറിച്ചു് ആദരണീയരും സ്വതന്ത്രരുമാണെന്നു് തെളിയിക്കുന്ന നിരവധി ശ്ലോകങ്ങൾ മനുസ്മൃതിയിലുണ്ടു്. അതൊന്നും, ഇടമറുകോ, തൽഗുരുക്കന്മാരോ കണ്ടിട്ടുണ്ടോ, കേട്ടിട്ടുണ്ടോ? ഇല്ല. 'സു' എന്നാരോ പറഞ്ഞു. അതു കേട്ടു് നിരീശ്വരവാദികൾ ''സുബ്രഹ്മണ്യൻ'' എന്നാക്കി വിപുലീകരിച്ചു. വായക്കു് തോന്നിയ യുക്തികളും ഉന്നയിച്ചു. അതിനുള്ള ഒരു മകുടോദാഹരണമാണു് ഇടമറുകിന്റെ ഗീതാ വിമർശനത്തിലെ നാലര പേജുള്ള, ''സ്ത്രീകളുടെ അടിമത്തവും ഭഗവദ്ഗീതയും'' എന്ന കൊച്ചദ്ധ്യായം.

''ഭഗവദ്ഗീതക്കു് ഇപ്പോഴുള്ള പ്രശസ്തിയുടെ പ്രധാന കാരണം ബ്രിട്ടീഷുകാരാണെന്നുള്ളതു് ഗീതാഭക്തന്മാരിൽ പലർക്കും അറിയില്ല''. എന്നു് ഇടമറുകു് തമ്പോറടിക്കുന്നു, ഇവിടെ ഇന്ത്യയോടുള്ള വെറുപ്പും, ബ്രിട്ടനോടുള്ള അമിതമായ ആരാധനയും വിമർശകന്റെ ഉപബോധ മനസ്സിൽ വെട്ടിത്തിളങ്ങുന്നതായി

കാണുന്നു. ഇടമറുകിൻെറ തത്വശാസ്ത്രം കാണണ്ടേ? ''1789ൽ ഫ്രാൻസിൽ വിപ്ലവം ആരംഭിക്കുകയും തുടർന്നു് ഫ്രഞ്ചു് ചക്രവർത്തി വധിക്കപ്പെടുകയും ചെയ്തു. ഇതിൻെറ അലകൾ ബ്രിട്ടനിലും എത്തി. ബ്രിട്ടീഷ് കോളനികളിൽ ഇത്തരം നവീനാശയങ്ങൾ തലപൊക്കുമോ എന്നു് അവർക്കു് നേരത്തേതന്നെ സംശയമുണ്ടായിരുന്നു.''

ഇങ്ങിനെ പോകുന്നു ഇടമറുകിൻെറ ഗവേഷണ ധിഷണ. എന്നാൽ ഫ്രഞ്ചു് വിപ്ലവത്തിൽ ഫ്രഞ്ചു് ചക്രവർത്തി വധിക്കപ്പെട്ടതുപോലെ മഹാഭാരത വിപ്ലവത്തിൽ ഇൻഡ്യൻ ചക്രവർത്തി ദുര്യോധനൻ വധിക്കപ്പെട്ട വിവരം ഇടമറുകു് മറന്നതാണോ, അതോ, മഹാഭാരതം പഠിക്കാതിരുന്നതുകൊണ്ടു് അറിയാതെ പോയതാണോ? ഫ്രഞ്ചു് വിപ്ലവത്തിൽ ചക്രവർത്തിക്കെതിരെ പോരാടി എന്നതു് നവീനാശയമാകുന്നതെങ്ങിനെ? അധർമ്മികൾ ആരായാലും ശരി, സ്വന്തം സഹോദരന്മാരായാലും അവരെ ധർമ്മത്തിൻെറ പേരിൽ വെറുതെ വിടരുതെന്ന നിത്യനവീനമായ ആശയം പഠിപ്പിച്ച ഇന്ത്യക്കെന്തിനു് ബ്രിട്ടീഷുകാരൻെറ പഴഞ്ചൻ ആശയം? ഇവിടെ ഇടമറുകു് വിദേശ സംസ്കാരത്തിനു് കാഹളമൂതുകയും, ഇന്ത്യൻ സംസ്കാരത്തെ താറടിച്ചു കാണിക്കുകയും ചെയ്തിരിക്കുന്നു. ഇത്തരം മനോവൃത്തിക്കാരായ ഇൻഡ്യക്കാരെ ഫ്രഞ്ചു് വിപ്ലവത്തിനു് കാഹളമൂതിയ വോൾട്ടേയർ കണ്ടിരുന്നു. വോൾട്ടേയറുടെ ആ പഠനം ഇവിടെ ഉദ്ധരിക്കട്ടെ:—

''പല കലകളുടേയും, ആവിഷ്ക്കർത്താക്കളും, ശാന്തിയുടെയും സമാധാനത്തിൻെറയും ദൂതന്മാരുമായ ആ ബ്രാഹ്മണരുടെ അനുയായികൾ ഇന്നു് നമ്മുടെ ഏജൻറുമാരും, കൂലിക്കു്കുത്തികളുമായിരിക്കുന്നു. പാശ്ചാത്യരായ നാം അവരുടെ നാട്ടു് കൊള്ളയടിച്ചു് ആ മണ്ണു് ചോരകൊണ്ടു് കുതിർത്തു. പരാക്രമത്തിലും, നീചതയിലും നാം അവരെ എങ്ങിനെ അതിശയിച്ചിരിക്കുന്നു എന്നും, അറിവിൽ അവരേക്കാൾ എത്രയോ അധമന്മാരാണെന്നും നാം തെളിയിച്ചുകഴിഞ്ഞു. ഈ ഭൂമിയിൽ നമ്മുടെ യൂറോപ്യൻ രാഷ്ട്രങ്ങൾ ആത്മഹത്യ ചെയ്തു. അവിടെ നാം പോയതു് പണവും പ്രതാപവും കൈവരിക്കാൻ മാത്രമാണു്. എന്നാൽ പുരാതന ഗ്രീക്കുകാർ അവിടേയ്ക്കു് (ഇന്ത്യയിലേയ്ക്കു്) പോയതു് വിജ്ഞാനം സമ്പാദിക്കുവാൻ മാത്രമായിരുന്നു.''

— (വോൾട്ടേയറിൻെറ ചരിത്രം)

They Loved Mother India — Page 19.

പക്ഷെ, ഇടമറുകിതൊന്നും അറിഞ്ഞിട്ടില്ല. അന്ധഗജന്യായമനുസരിച്ചു് ചില അന്ധന്മാർ പറഞ്ഞതു് അദ്ദേഹം കേട്ടു, വിശ്വസിച്ചു, കൊട്ടിഘോഷിച്ചു.

ബ്രിട്ടീഷ്കാരെയും, ഫ്രഞ്ചുകാരെയും, നവീനാശയക്കാരായി ഇടമറുക കാണുന്നു. പക്ഷെ അവരെ 'ബാർബേറിയൻസ്'' എന്നാണ് വോൾട്ടേയർ വിശേഷിപ്പിക്കുന്നത്. നോക്കുക:—

പടിഞ്ഞാറും വടക്കുമുള്ള ബർബരന്മാർ ഇന്ത്യയെപ്പററി അറിഞ്ഞപ്പോൾ, അവർ അവിടത്തെ സമ്പത്തിൽ കാമാതുരരായി,

വോൾട്ടേയർ തുടർന്നു പറയുന്നു:—

ഈ ബർബരന്മാർ കൂടുതൽ പരിഷ്കൃതരും, കുശാന്തിയുള്ളവരുമായപ്പോൾ പുതിയ പുതിയ ആവശ്യങ്ങളെ സൃഷ്ടിയ്ക്കുകയും ചെയ്തു.'' (അതേപുസ്തകം)

ഇതിന്നായി പാശ്ചാത്യർ ഇന്ത്യൻ മണ്ണിൽ ചോരയൊഴുക്കി എന്നാണ് വോൾട്ടേയർ പറയുന്നത്. എന്നാൽ, ഇടമറുക് പറയുന്നു ആ ബർബരന്മാർ നമുക്ക് നവീനാശയം പകർന്നുതന്നു എന്ന്! ഇത്തരം മാനസികമായ അടിമത്തത്തെ ഗാന്ധിജി 'വൈചാരിക് ദാസതാ' എന്നാണ് വിളിച്ചത്. ഗാന്ധിജിയുടെ അഭിപ്രായം ഇതത്രെ.

''വിദേശികൾ തരുന്ന ദാനത്തിന് പകരം, നമ്മുടെ നാട്ടിൽനിന്നും കിട്ടുന്നതെന്തും ആശ്രയിച്ച് ജീവിയ്ക്കുവാനുള്ള തന്റേടവും, കഴിവും നമുക്കുണ്ടാകണം. അല്ലാത്തപക്ഷം സ്വതന്ത്രരായി ജീവിയ്ക്കുവാൻ നമുക്ക് അർഹതയില്ലെന്ന് വരും. ഈ കാര്യം വിദേശ ചിന്താഗതിയ്ക്കും ബാധകമാണ്. ഭാരതീയാന്തരീക്ഷത്തിന് ഏതുവരെ അനുകൂലമാണോ ആ ചിന്താഗതി, അത്രമാത്രമെ എനിയ്ക്കതിനെ അംഗീകരിക്കാനൊക്കൂ. ഈ നവീനാശയങ്ങളുടെ അടിമയാകാൻ ഞാൻ ആഗ്രഹിയ്ക്കുന്നില്ല.''

— ഗാന്ധിജി

ഇതാണ് നവീനാശയത്തിന്റെ നഗ്നചിത്രം. നവീനാശയക്കാരൻ ഗീതയേയും മററു ആർഷഗ്രന്ഥങ്ങളെയും എന്തിനാക്ഷേപിയ്ക്കുന്നു എന്നുള്ളതിന് ആ ആശയക്കാരന് പല ലക്ഷ്യവും കാണും. ഇടമറുക് പറയുന്നു:— ''ഇതൊക്കെയാണെങ്കിലും ഇന്ത്യയിലെ സാധാരണക്കാർ ആ പുസ്തകം (ഗീത) സാധാരണയായി വായിയ്ക്കാറില്ല.'' (ആമുഖം: പേജ് നമ്പറില്ല)

സാധാരണക്കാർ സാധാരണ വായിയ്ക്കാറില്ല എന്നു പറഞ്ഞാൽ ചിലപ്പോൾ വായിയ്ക്കാറുണ്ടെന്ന് ധ്വനി. ഈ ധ്വനിയനുസരിച്ച്, ഗീത വായിക്കുന്ന സാധാരണക്കാർ ഛലവാദികളുടെ ഗീതാവിമർശനം വായിച്ച് വഴിതെററാതിരുന്നാൽ അസ്മാദൃശന്മാരുടെ ഇത്തരം പ്രത്യുത്തരങ്ങൾ ചരിതാർത്ഥകളായിത്തീരുമെന്നതിൽ രണ്ടുപക്ഷമില്ല.

# നാസ്തികർക്കെതിരെ ആക്രമണമോ?

"ബ്രാഹ്മണമേധാവിത്വത്തെ പുനഃസ്ഥാപിക്കാനുള്ള ശ്രമത്തിന് ഏററവും ശക്തമായ എതിർപ്പ് വൈഷ്ണവർക്ക് നേരിടേണ്ടിവന്നതു് യുക്തിവാദിക (നാസ്തികർ) ളിൽ നിന്നാണ്."
(ഭ. ഗീ. വി. പ. പേജ് 180)

ജാതിബ്രാഹ്മണമേധാവിത്വത്തെ പുനഃസ്ഥാപിക്കുവാൻ ശ്രമിച്ചപ്പോഠം വൈഷ്ണവർക്ക് ശക്തിയായ എതിർപ്പു യുക്തിവാദികളിൽനിന്ന് നേരിടേണ്ടിവന്നപോലും. അതിന് പിൻബലമായി ഗീതയിലെ ഒരു ശ്ലോകവും ഇടമറുക് ഉദ്ധരിക്കുന്നു.

അസത്യമപ്രതിഷ്ഠം തേ ജഗദാഹുരനീശ്വരമ്
അപരസ്പരസംഭൂതം കിമന്യത് കാമഹൈതുകം
(8/16)

ഈ ശ്ലോകത്തിന്റെ തുടക്കം ''അസത്യമതിഷ്ഠം'' എന്നാണ് ഇടമറുകിന്റെ പുസ്തകത്തിൽ കൊടുത്തുകാണുന്നത്. ഒരു പക്ഷെ അച്ചടിപ്പിശകായിരിക്കാം. എന്തായാലും ശരി, അദ്ദേഹത്തിന്റെ അഭിപ്രായവും പിശകുതന്നെ. തന്റെ വാദത്തെ സമർത്ഥിക്കുന്നതിന് ഇടമറുക് സ്വാമി ശിവാനന്ദനേയും കൂട്ടുപിടിക്കുന്നു. എന്നാൽ ഭഗവാൻ ഈ ശ്ലോകത്തിൽ പറഞ്ഞ അനീശ്വരന്മാർ യുക്തിവാദികളും, ഇന്നത്തെ നിരീശ്വരന്മാരുമാണോ? ഈ ലോകത്തിൽ രണ്ടുതരം മനോവൃത്തികളുള്ള ആളുകളുണ്ടു് എന്നു ഭഗവാൻ അർജ്ജുനനോടു് പറയുന്നു. അവർ ദേവപ്രകൃതിയോടും, അസുരപ്രവൃത്തിയോടുംകൂടിയവരുമാണ്. അവർ ബ്രാഹ്മണരിലുമുണ്ടു്. ദൈവസ്വഭാവമുള്ളവർ നല്ലവരാകുന്നു. പക്ഷെ നേരെ എതിരാണ് അസുരസ്വഭാവികഠം. അവർ ചെയ്യാൻ പാടില്ലാത്തതെന്താണെന്നോ, ചെയ്യാൻ പാടുള്ളതെന്താണെന്നോ അറിയാത്തവരാണ് എന്ന് ഭഗവാൻ പറയുന്നു. അത്തരക്കാരാണോ യുക്തിവാദികഠം? ആ അസുരസ്വഭാവികഠം വൃത്തികെട്ടവരാണ്. അവർക്കു് നല്ല പെരുമാററമെന്താണെന്നറിയില്ല. അവർ കളവു മാത്രമേ പറയുകയുള്ളൂ. അവർക്കു് ഈശ്വരഭയമില്ല. അവർ മൃഗങ്ങളെപ്പോലെ ആഹാരവിഹാരമൈഥുനങ്ങളിൽ മാത്രം മുഴുകി ജീവിക്കുന്നവരാണ്. തെററായ അറിവു വെച്ചുപുലർത്തി സ്വഭാവശുദ്ധി നശിച്ച അവരുടേ ബുദ്ധിയും നശിച്ചുപോയി. ജനങ്ങഠംക്കു് അഹിതം ചെയ്യുന്ന അവർ ക്രൂരസ്വഭാവികളാകുന്നു. ലോകത്തെ നശിപ്പിക്കുവാൻവേണ്ടി മാത്രമാണ് അവർ ജനിക്കുന്നതു് എന്ന് ഗീതയിലെ 16-ാം അദ്ധ്യായത്തിൽ ഭഗവാൻ പറയുന്നു. ഇന്ന് പഞ്ചാബിലെ നിരായുധരും, നിരപരാധികളുമായ ആളുകളെ കൊന്നൊടുക്കുന്ന

തീവ്രവാദികളെപ്പോലെയുള്ള ദുഷ്ടന്മാരെപ്പററിയാണ് ഇവിടെ ഭഗവാൻ സൂചിപ്പിക്കുന്നതു്. ആ ദുഷ്ടന്മാർ അനീശ്വരന്മാരാണ്. ദൈവഭയമുണ്ടെങ്കിൽ ആരും ആരേയും കൊല്ലില്ല. യുക്തിവാദികരം അത്തരക്കാരാണോ? അല്ല. അതിനാൽ വൈഷ്ണവന്മാരെ പൊറുതിമുട്ടിച്ച യുക്തിവാദി (നാസ്തികർ) കരംക്കെതിരേയുള്ള വചനമാണ് ഭഗവദ്‌വചനം എന്നു് പറയുന്നതു് ഛലവാദമാണ്.

എന്താണീ ഛലവാദം? ഈശ്വരവിശ്വാസിയും, ഇന്ത്യൻ യുക്തിവാദിയുമായ ഗൌതമാചാര്യർ തന്റെ ന്യായദർശനത്തിൽ ഇങ്ങിനെ പറയുന്നു: ''ഒരു വചനത്തിന്റെ അർത്ഥം മാററി, കല്പിതമായ മററു അർത്ഥങ്ങളെ എടുത്തുപറയുന്നതാണ് ഛലം''. സംസ്കൃതമിതാണ്:

വചനവിഘാതോ൪ർത്ഥ
വികല്പോപ പത്യാ ഛലം. (ന്യാ. ദ. 1_2_10)

ഒരാരം സാമാന്യമായി ഒന്നു പറഞ്ഞാൽ, അതിനെ കോട്ടി വളച്ച് ആ വക്താവു് പറഞ്ഞതിൽനിന്നും വ്യത്യസ്ഥമായ ഒരര്ഥം കല്പിച്ചു പറയുന്നതിന്നു് വാക്ഛലം എന്നു പറയുന്നു. ഇതു് ഛലത്തിന്റെ മൂന്നു ഭേദങ്ങളിൽ ഒന്നാകുന്നു. ഇതിന്നു് ഇംഗ്ലീഷിൽ Quibble എന്നു പറയുന്നു.

ഭഗവാൻ ഗീതയിൽ പറഞ്ഞതെന്താണ്? കാമക്രോധപരായണന്മാരേയും, കാമപൂർത്തിക്കുവേണ്ടി അന്യായേന പണം കുമിച്ചുകൂട്ടുന്ന (മുതലാളിമാർ) ദുഷ്ടന്മാരെയുംപററിയാണ് അനീശ്വരന്മാർ എന്നു് ഭഗവാൻ അർജ്ജുനനോടു് പറഞ്ഞതു്. അത്തരക്കാർ യുക്തിവാദികളാണോ? അല്ലെന്നു് തോന്നുന്നു. ദൈവവിശ്വാസമില്ലെങ്കിലും യുക്തിവാദികളിൽ അന്തസ്സായും, സത്യസന്ധവുമായി ജീവിക്കുന്നവരുണ്ടല്ലോ. അവരാരും തങ്ങരം ഈശ്വരന്മാരാണെന്നു് പറയുന്നില്ല. ഭഗവാൻ പറഞ്ഞ അനീശ്വരന്മാർ തങ്ങരം ഇശ്വരന്മാരാണെന്നു് പറയുന്നവരാണ്. അത്തരക്കാരൻ താൻ വലിയ തറവാടിയാണെന്നും, വലിയ ആഢ്യനാ (പണക്കാരൻ) ണെന്നും തന്നെപ്പോലെ മററാരുമില്ല, താൻ യജ്ഞം ചെയ്യും എന്നൊക്കെ പറയുന്നവനുമാണ്. (നോക്കുക. ശ്ലോ. 16_15) യുക്തിവാദികരം യജ്ഞം ചെയ്യാറുണ്ടോ? അഹങ്കാരികളായ അത്തരക്കാരെപ്പററി പറഞ്ഞത് തന്നെപ്പററിയാണെന്നു് പാവം ഇടമറുക് തെററിദ്ധരിച്ചു. അദ്ദേഹം ഒന്നുകൂടി ഗീതയിലെ 16_ാം അദ്ധ്യായം വായിയ്ക്കേണ്ടതാണ്. വായിച്ചു പഠിച്ചിട്ടുണ്ടെങ്കിൽ, അദ്ദേഹം പറഞ്ഞതു വെറും വാക്ഛലം തന്നെ.

ഭഗവാൻ യുക്തിവാദികളെപ്പററിയല്ല പറഞ്ഞതു്, മറിച്ച് ദുഷിച്ച ജാതിബ്രാഹ്മണരെപ്പററിയാണെന്നു് പറഞ്ഞാൽ ഇടമ

റുകു് ഒരു പക്ഷെ അനധാളിച്ചുപോകുമായിരിക്കാം. പക്ഷെ അനധാളിക്കേണ്ടതില്ല. മഹാഭാരതത്തിൽ ഭൃഗുമഹർഷി ഭരദ്വാജമഹർഷിയോടു് പറഞ്ഞ ഒരു സത്യം മഹാഭാരതവും ചാതുർവ്വർണ്ണ്യവും എന്ന അദ്ധ്യായത്തിൽ ഞാൻ കൊടുത്തിട്ടുണ്ടു്. അതിന്റെ അർത്ഥം വീണ്ടും പറയട്ടെ: ''കാമഭോഗപ്രിയന്മാരും, ക്രൂരന്മാരും, ക്രോധസ്വഭാവികളും, പരാക്രമപ്രിയന്മാരും, സ്വധർമ്മങ്ങളെ ഉപേക്ഷിച്ചവരും, രക്താംഗന്മാരുമായ ബ്രാഹ്മണർ ക്ഷത്രിയരായിത്തീർന്നു.'' മഹാഭാരതത്തിലെ ഈ ശ്ലോകം തുടങ്ങുന്നതു്, ''കാമഭോഗപ്രിയസ്തീക്ഷ്ണാഃ ക്രോധനാ പ്രിയസാഹസാ'' എന്നാണു്. ഇതേ അർത്ഥത്തിൽ ആസുരപ്രകൃതികളും, അനീശ്വരന്മാരും കാമഭോഗപ്രിയന്മാരുമായ ദുഷിച്ച ബ്രാഹ്മണരേയാണു് ഭഗവാൻ പതിനാറാം അദ്ധ്യായത്തിൽ ചിത്രീകരിച്ചിട്ടുള്ളതു്. അല്ലാതെ യുക്തിവാദികളേയോ, നാസ്തികരെയോ അല്ല എന്നുള്ളതു് മഹാഭാരതത്തിന്റെ വെളിച്ചത്തിൽ ഗീതയിലെ പതിനാറാം അദ്ധ്യായം വായിക്കുന്ന ആർക്കും മനസ്സിലാകും.

ദൈവപ്രകൃതിയോടുകൂടിയ ബ്രാഹ്മണന്മാർ യുക്തിവാദത്തെ ഭയന്നിരുന്നു എന്നു പറയുന്നതു് ഇന്ത്യൻ യുക്തിവാദത്തിന്റെ ചരിത്രം പഠിക്കാത്തതുകൊണ്ടാണു്. ഇന്ത്യൻ യുക്തിവാദികൾ ഈശ്വരവിശ്വാസികളായിരുന്നു. കാരണമില്ലാതെ കാര്യമുണ്ടാകും എന്നു പറയുന്നതു് യുക്തിയല്ല, യുക്ത്യാഭാസമാണെന്നാണു് ഭാരതീയ യുക്തിവാദികൾ വാദിച്ചതു്. കാരണം എന്നു പറയുന്നതു് സൃഷ്ടിക്കുന്ന ആൾക്കാണു്. സൃഷ്ടിക്കുന്ന ആളില്ലാതെ സൃഷ്ടിയെങ്ങിനെ ഉണ്ടാകും?

''ഈ ജഗത്തിനു് ഒരു കർത്താവില്ലെങ്കിൽ, കുശവനില്ലാതെ കുടമുണ്ടാകട്ടെ, ചിത്രകാരനില്ലാതെ ചിത്രമെഴുതപ്പെടട്ടെ, മൺകുടവും, ചിത്രവും സ്വഭാവേന ഉണ്ടാകട്ടെ''.

> ജഗതാം യദി നോ കർത്താ
> കുലാലേന വിനാ ഘടഃ
> ചിത്രകാരം വിനാ ചിത്രം
> സ്വയമേവ ഭവേത്തദാ''

എന്നാണു് ഇന്ത്യൻ താർക്കികൻ പറഞ്ഞതു്. അധികമൊന്നും അറിവിന്റെ ആവശ്യമില്ലാത്ത ഒരു മൺകുടവും, ചിത്രവും സ്വഭാവേന ഉണ്ടാകുന്നില്ലെങ്കിൽ, അറിവിന്റെ ഉറവിടമായ ലോകസൃഷ്ടി സ്വഭാവേന ഉണ്ടാകുന്നതെങ്ങിനെ? എന്നു ചോദിച്ചാൽ അതിനു മറുപടി പറയാതെ, ''എല്ലാമുണ്ടാക്കിയതു് ഈശ്വരനാണെങ്കിൽ ഈശ്വരനെ ആരുണ്ടാക്കി?'' എന്നൊരു പാമരനെപ്പോലെ യുക്ത്യാഭാസവാദി ചോദിക്കുന്നു. ഈ

ചോദ്യത്തിന്ന ഇന്ത്യൻ തക്കവേദിയിലെ അതുല്യനായ യുക്തി വാദി ശ്രീ ഉദനാചാര്യർ അദ്ദേഹത്തിൻെറ ന്യായകുസുമാഞ്ജലി യിൽ മറുപടി പറഞ്ഞിട്ടുണ്ടു്. നിത്യമായ വസ്തുവെ ആരും ഉണ്ടാ ക്കേണ്ടതില്ല. ഈ ലോകത്തിൽ രണ്ടുതരം വസ്തുക്കളുണ്ടു്. അതു് ആധുനിക ശാസ്ത്രവും സമ്മതിക്കുന്നു. ശാശ്വതവസ്തുക്കൾ, ഭംഗുര വസ്തുക്കൾ. എന്നുമെന്നും നിലനില്ക്കുന്നവയാണ' ശാശ്വത ങ്ങൾ. അവയെ ആരും ഉണ്ടാക്കേണ്ടതില്ല. ഉദാഹരണം, പര മാണുക്കൾ. പക്ഷെ, നിത്യവസ്തുക്കൾ അനിത്യവസ്തുക്കളെ ഉ ണ്ടാക്കുന്നു. ഉദാഹരണം, ഹൈഡ്രജൻ അണുക്കളും, ഓക്സിജൻ അണുക്കളും $H^2O$ എന്ന പ്രമാണത്തിൽ ചേർന്നു് വെള്ളമായത്തീ രുന്നു. ഈ വെള്ളമായിത്തീരുന്ന ശാസ്ത്രീയ നിയമം ഈ ലോ കത്തു് നടപ്പിലാക്കിയ പ്രതിഭയാണു് ഈശ്വരൻ. നിത്യനായ ഈശ്വരനെ ആരും ഉണ്ടാക്കേണ്ടതില്ല. ''എല്ലാം ഈശ്വരനാ ണുണ്ടാക്കിയതെങ്കിൽ ഈശ്വരനെ ആരുണ്ടാക്കി?'' എന്നു് പാ ശ്ചാത്യലോകത്തിലെ ബുദ്ധിരാക്ഷസനായ യുക്തിവാദി, ബർ ട്രാണ്ടു് റസ്സൽ ചോദിച്ചിരുന്നു, ''ഞാനെന്തുകൊണ്ടു' ക്രിസ്ത്യാ നിയല്ല''? എന്ന പുസ്തകത്തിൽ. പക്ഷെ, ക്രിസ്തുമത പുരോഹി തന്മാർക്കു് ഉത്തരംമുട്ടി. ഇത്തരം അശാസ്ത്രീയവും ബാലിശവു മായ ചോദ്യങ്ങൾക്കു് നൂററാണ്ടുകൾക്കു് മുമ്പുതന്നെ ഈശ്വരവി ശ്വാസിയും, അപ്രതിഭടനുമായ ഉദയനാചാര്യരെപ്പോലുള്ള താർ ക്കികന്മാർ മറുപടി പറഞ്ഞിട്ടുണ്ടു്. ഇന്നത്തെ യുക്തിവാദി കൾ അതൊക്കെ ഒന്നു് വായിച്ചിരുന്നുവെങ്കിൽ എന്നാശിച്ചു പോകുന്നു. എങ്കിൽ അവർ തങ്ങളുടെ ഛലവാദവും, വിതണ്ഡ യും നിർത്തുമായിരുന്നു. പക്ഷെ സംസ്കൃതഭാഷ പിടിയില്ലാ ത്ത അവക്കെങ്ങിനെ താക്കികഭാഷ മനസ്സിലാകും?

# ഇന്ത്യയെ സ്നേഹിച്ച ക്രിസ്തുമതപണ്ഡിതന്മാർ

ഇന്ത്യയേയും, ഭാരതീയസാഹിത്യത്തേയും സ്നേഹിച്ച നിരവധി ക്രിസ്തീയ പണ്ഡിതന്മാരുണ്ടായിട്ടുണ്ട്. അവർ മററുചിലരെപ്പോലെ മതമൌലികരായിരുന്നില്ല. ഭഗവദ്ഗീത ജർമ്മൻ ഭാഷയിലേയ്ക്കു് വിവർത്തനംചെയ്ത ആഗസ്റ്റ്വിൽഹേം ഷ്ളീഗൽ അദ്ദേഹത്തിൻെറ സഹോദരൻ ഫ്രീഡ്രിഷ് ഷ്ളീഗൽ, **H. W. V.** ഹംബോൾട്ട്, ഷോപ്പൻ ഹേർ എന്നിവരുടെ പേരുകൾ അവിസ്മരണീയങ്ങളാണ്. അത്തരക്കാരിൽ പ്രാതഃസ്മരണീയനായ ലൂയി ജേക്കോളിയോട്ടിൻെറ പവിത്രനാമം പ്രഥമസ്ഥാനീയമാകുന്നു. മറ്റിതരുടെ ഉന്നമനത്തിന്നും, സത്യത്തിന്നും വേണ്ടി ശിരസ്സിൽ മുൾക്കിരീടമണിഞ്ഞ യേശുഭഗവാൻെറ ആ സത്യശിഷ്യൻ ഒരു പുസ്തകമെഴുതിയിട്ടുണ്ട്, ''ബൈബിൾ ഇന്ത്യയിൽ'' എന്നാണ് ആ പുസ്തകത്തിൻെറ പേർ. ( Bible in India) ഏതു് ഭാരതീയനും രോമാഞ്ചത്തോടുകൂടി മാത്രമേ ആ പുസ്തകം വായിയ്ക്കുവാൻ കഴിയൂ. അദ്ദേഹത്തിൻെറ ഒരു വാക്യം ഇവിടെ ഉദ്ധരിയ്ക്കാതിരിയ്ക്കുന്നതു് അപരാധമാണെന്നു് എനിയ്ക്കു് തോന്നുന്നു, നോക്കുക:

''ഒരു യൂറോപ്യൻ, തൻെറ പിതൃഭൂമിയുടെ പരിഷ്കാരത്തിലും ചരിത്രത്തിലും അഹങ്കരിച്ചുകൊണ്ടും അപരിമിതമായ മുൻവിധികൾ തലയിൽ കുത്തി നിറച്ചുകൊണ്ടും, താൻ വരുന്നതു് ഏററവും ഉന്നതമായ ഒരു സദാചാരവും, ഏററവും യുക്തിയുക്തമായ ഒരു തത്വചിന്തയും, ഏററവും പരിശുദ്ധമായ ഒരു മതവും കൊണ്ടാണെന്നു് പറഞ്ഞുധരിപ്പിയ്ക്കപ്പെട്ടവനായിട്ടാണ് ഇന്ത്യൻ മണ്ണിൽ ആദ്യമായി കാലു കുത്തുന്നതു്. അപ്പോൾ ക്രിസ്ത്യൻമിഷ്യനറിമാരുടെ ബലഹീനമായ അദ്ധ്വാനങ്ങൾ കണ്ടു് അയാൾ അദ്ധ്യമൃഗീയമായ മതഭ്രാന്തു് തുളുമ്പുന്ന പരിഹാസത്തിൽ പിറുപിറുക്കുവാൻ തുടങ്ങുകയും ചെയ്യുന്നു. ''

(ബൈബിൾ ഇന്ത്യയിൽ പേജ്–15)

മാക്സ്മുള്ളരെപ്പോലും ചൊടിപ്പിച്ച ഒരു വാക്യമുണ്ടു് ഈ പുസ്തകത്തിൽ, അതിതാണ്;

''പ്രാചീനഭാരതഭൂമേ! മനുഷ്യത്വത്തിൻെറ താരാട്ടുതൊട്ടിലേ! വെൽക, വെൽക. നൂററാണ്ടുകളുടെ ആക്രമണങ്ങൾക്കുപോലും മറവിയുടെ മൺതരികൾക്കടിയിൽ കുഴിച്ചുമൂടാൻ കഴിഞ്ഞിട്ടില്ലാത്ത ആരാധ്യയായ മാതൃഭൂമേ! വെൽവുതാക' വിശ്വാസത്തിൻേറയും, സ്നേഹത്തിൻേറയും, കവിതയുടേയും, ശാസ്ത്രത്തി

ൻേറയും പിതൃഭൂമേ! വെൽക, വെൽക. അങ്ങയുടെ കഴിഞ്ഞകാലം പാശ്ചാത്യരായ ഞങ്ങളുടെ ഭാവികാലത്തു് വിജയപൂർവ്വം പുനരാഗമിയ്ക്കുമാറാകട്ടെ''.

ജേക്കോളിയേററിൻറു് ഇംഗ്ലീഷ് വാക്യങ്ങൾ ഇവിടെ ഉദ്ധരിയ്ക്കട്ടെ; ''Land of ancient India! Cradle of humanity, hail! Hail revered Motherland whom centuries of brutal invasions have not yet buried under the dust of oblivion. Hail, Fatherland of faith, of love, of poetry and of science;may we hail a revival of thy past in our western future."

—La Bible dans L'Inde

മഹർഷിതുല്യനായ ആ ക്രിസ്ത്യാനി_ വിബുധൻെറ വചനം കണ്ട മാക്സ് മുള്ളർ ഇങ്ങിനെപറഞ്ഞു: ''ഇന്ത്യയിലെ ബ്രാഹ്മണന്മാരാൽ ഈ ഗ്രന്ഥകാരൻ വഞ്ചിതനായിരിയ്ക്കുന്നു എന്നു് തോന്നുന്നു''.

The author seems to have been taken in by the Brahmins in India. (Life and Letters of Frederich Max Muller. Two vols,)

വേദങ്ങളേയും, ഉപനിഷത്തുകളേയും, മററു ഭാരതീയ ഗ്രന്ഥങ്ങളേയും ആദരിച്ച നിഷ്മത്സരമതികളായ എത്രയോ ക്രിസ്തീയ പണ്ഡിതന്മാരുണ്ടു്. അവരെ നന്ദിപൂർവ്വം സ്മരിയ്ക്കുന്നതോടൊപ്പം, ഫണ്ടമെൻറലിസ്റ്റുകളെ നിന്ദാപൂർവ്വം വിസ്മരിയ്ക്കേണ്ടതുണ്ടു്. വിൽഹേംഷ്ളീഗലാണു് ആദ്യമായി ഭഗവദ്ഗീത ജമ്മനിയിലേയ്ക്കു് തജ്ജിമ ചെയ്യതു് എന്നുഞാൻ പറഞ്ഞല്ലോ. അതു് വായിച്ച ഹംബോൾട്ട് എന്ന ജമ്മൻ പണ്ഡിതൻ ഗീതയെ വാനോളം വാഴ്ത്തി. അതു് ആൽബേർട്ട്വെബർ, ലോറിൻസർ തുടങ്ങിയ ഫണ്ടമെൻറലിസ്റ്റുകളിൽ ദുഷിച്ച പ്രതികരണമുണ്ടാക്കി.

1668ൽ ഫ്രാൻസിലെ ലാ ഫോന്തേൻ എന്ന മഹാനായ ആഖ്യായികാകൃത്തു് താൻ ഇന്ത്യൻ സന്ന്യാസി പിൽപ്പേയോടു് കടപ്പെട്ടിരിയ്ക്കുന്നു എന്നു പറഞ്ഞു. ഒരു പക്ഷെ പഞ്ചതന്ത്രമെഴുതിയ വിഷ്ണുശമ്മയായിരിയ്ക്കാം ഇവിടെ വിവക്ഷിക്കപ്പെട്ടതു്. അതിനുശേഷം യൂറോപ്യൻ ചക്രവാളത്തിൽ ഉദിച്ച മറെറാരുതാരം വോൾട്ടേയറാണു്. വോൾട്ടേയറെ മനസ്സിലാക്കാത്തവർ അദ്ദേഹത്തെ നിരീശ്വരൻ എന്നുവിളിച്ചു. അദ്ദേഹം ഒരു യഥാത്ഥ ഈശ്വരവിശ്വാസിയും, യേശുദേവൻെറ സത്യസന്ധനായ അനുയായിയുമായിരുന്നു. പക്ഷെ പൌരോഹിത്യവർഗ്ഗത്തെ അദ്ദേഹംവെറുത്തു. അദ്ദേഹം ഇന്ത്യൻ ചാതുർവ്വണ്ണ്യത്തിൽപ്പറഞ്ഞ ബ്രാഹ്മണരെ ആദരിച്ചു. അദ്ദേഹത്തിൻെറ ഒരു വാക്യം ശ്രദ്ധിയ്ക്കുക:

There is admiration for the ancient Brahmins and the Early Greeks but not for those Indians who aped the "barbarians"

(They loved Mother India, Page. 19)

''പ്രാചീന ബ്രാഹ്മണരേയും, പുരാതന ഗ്രീക്കുകാരേയും പ്രശംസിക്കുന്നു, എന്നാൽ ബാർബേറിയൻസിനെ അനുകരിക്കുന്ന ഇന്ത്യക്കാരെ പ്രശംസിക്കുക വയ്യ, ''വോൾട്ടേയർ പറഞ്ഞ മ്ലേച്ഛന്മാർ യൂറോപ്പുകാർ തന്നെ. അവരെ അനുകരിക്കുന്നവരാരാണെന്നു് വ്യക്തമാണല്ലോ.

ഇന്ത്യയെ ആദരിച്ചവരിൽ ചിലരുടെ പേരുമാത്രം പറയട്ടെ, വിൽക്കിൻസൺ, മാക്സ്മുള്ളർ?, ബെർണാഡിൻ ദ സെയൻറ് പിയേർ, വോള്ളസ്സ്, റോസ്സ്, റോമെയിൻറോളണ്ട്, സോമർസെററ് മോം, വിക്ടർ ഹ്യൂഗോ, ബാത്ത്, ശ്രീമതി ആനിബെസൻറ്, W. D. ബ്രൌൺ, സർ ജെയിംസ്കെയാർഡ്, കോൾമേൻ, വിക്ടർ കസിൻ, ഡേവിഡ് റൈസ്, ലോവിസ് ഡിക്കൻസൺ, ലോഡ് ഡഫ്ഫറിൻ, റവറൻറ് തോമസ് മോറിസ്, സർ വില്യംജോൺസ്, ബിഷപ്പ് ഹെബർ, സർ തോമസ് മൺറോ, ഡോ. മിർക്കാ എലിഡ്, സർ വില്യം ഹണ്ടർ, ഹിണ്ട്മാൻ, മുറേ, സർ ചാൾസ്നേപ്പിയർ, ടള്ളി സീഗോർ, പ്രൊ. സീലെ കേണൽ സ്ലീമേൻ, വിൻസൻറ് സ്മിത്ത്, മെറി സ്നെൽ, മി. മെർവിൻ ടെയ്ലർ, റെവറൻറ് വാർഡ്, ജോൺ വുഡ് റോഫ്, എന്നുവേണ്ട നിരവധി പ്രതിഭാസമ്പന്നരായ പാശ്ചാത്യ ക്രിസ്തുമത പണ്ഡിതന്മാർ പ്രാചീന ഭാരതത്തെ ആദരിച്ചിരുന്നു, സ്നേഹിച്ചിരുന്നു.

# ഉപസംഹാരം

ഭഗവദ്ഗീതയിലെ 11-ാം അദ്ധ്യായത്തിലെ 32-ാം ശ്ലോകം ലോകത്തിലെ മഹാശാസ്ത്രജ്ഞന്മാരെ വശീകരിച്ചിട്ടുള്ള ഒന്നാകുന്നു. അതിതാകുന്നു:

കാലോƒസ്മി ലോകക്ഷയകൃത്പ്രവൃദ്ധോ
ലോകാൻ സമാഹർത്തുമിഹ പ്രവൃത്തഃ
ഋതേƒപി ത്വാം ന ഭവിഷ്യന്തി സർവ്വേ
യേƒവസ്ഥിതാഃ പ്രത്യനീകേഷു യോധാഃ

അർത്ഥമിതാണ്: ലോകങ്ങളെ നശിപ്പിക്കുന്ന ഏററവും വൃദ്ധനായ കാലനാണ് ഞാൻ. ഈ സമയത്ത് ഈ ലോകങ്ങളെ നശിപ്പിക്കുവാൻ സന്നദ്ധനാണ് ഞാൻ. ശത്രുക്കളുടെ സൈന്യത്തിൽ സന്നദ്ധരായി നിൽക്കുന്ന ഈ ഭടന്മാർ, നീയില്ലെങ്കിലും, അവശേഷിക്കുകയില്ല.

നീ യുദ്ധം ചെയ്യില്ലെങ്കിലും ഇവർ നശിയ്ക്കും എന്നാണ് ഭഗവാൻ പറഞ്ഞതിനർത്ഥം.

ലോകത്തിലാദ്യമായി ആററംബോമ്പ് പരീക്ഷണത്തിനായി പൊട്ടിച്ചതു് മഹാശാസ്ത്രജ്ഞനായ ഓപ്പൻ ഹെയ്മറാണല്ലോ. അമേരിക്കൻ രാഷ്ട്രീയക്കാരൻെറ കീഴിൽ ജോലി ചെയ്ത അദ്ദേഹത്തിന് ആ സംഹാരായുധം പൊട്ടിക്കേണ്ടിവന്നു. ആ ബോംബ് പൊട്ടിയപ്പോഴുണ്ടായ പ്രതികരണം വർണ്ണനാതീതമായിരുന്നു. 200 മൈലുകൾ അകലേയുള്ള പശുക്കളുടേയും മററും രോമം കൊഴിഞ്ഞുപോയി, നിലത്തെ പൂഴിയുരുകി കുപ്പിച്ചില്ലായി മാറി. ആ സ്ഫോടനത്തിൽനിന്നുമുയർന്ന ഭീകരമായ പുക കണ്ടപ്പോൾ ഓപ്പൻ ഹേയ്മർ (Oppen heimur) ഗീതയിലെ വാക്കുകൾ ഇങ്ങിനെ ഉറക്കെ ചൊല്ലി:

''കാലോƒസ്മി ലോകക്ഷയകൃത് പ്രവൃദ്ധഃ''

(Patrick Pringle) പേററ്ട്രിക്ക് പ്രിംഗിൾ എന്ന ആംഗലഗ്രന്ഥകൃത്തു് ''ആധുനിക ശാസ്ത്രത്തിലെ മഹാന്മാരായ ആവിഷ്ക്കർത്താക്കൾ'' (Great Discoverers in Modern Science) എന്ന തൻെറ ഗ്രന്ഥത്തിൽ ഇങ്ങിനെ പറയുന്നു:

ഓപ്പൻഹേമർ തൻെറ ഭീമമായ കർമ്മത്തിൻെറ വിജയം കണ്ടിട്ട്, ആനന്ദരഹിതനായി ഹിന്ദുതത്വചിന്തകനെ ഉദ്ധരിച്ചു: ''ഞാൻ ലോകങ്ങളെ ഛിന്നഭിന്നമാക്കുന്ന കാലനായി മാറിയിരിക്കുന്നു'', പ്രിംഗിളിൻെറ ഇംഗ്ലീഷ് വാക്യംതന്നെ ഇവിടെ ഉദ്ധരിക്കട്ടെ:

"Oppenheimer, seeing the success of his tremendous work", quoted joylessly the Hindu Philosopher; "I am become death, the shatterer of the worlds". (Great Discoverers in Modern Science)

ലോകത്തിലെ മഹാശാസ്ത്രജ്ഞന്മാരിൽ ഭഗവദ്ഗീത അപാരമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. അത്തരം ഒരു മഹാശാസ്ത്രജ്ഞനായിരുന്നു, ആൽബേർട്ട് ഐൻസ്റ്റൈൻ. അദ്ദേഹം ജനിക്കുന്നതിനും സഹസ്രാബ്ദങ്ങൾക്ക് മുമ്പുതന്നെ വ്യാസമഹർഷി ദിക്ക്, കാലം ഇവതമ്മിലുള്ള അന്തരത്തെ ഇല്ലാതാക്കിയ വ്യക്തിയാണ്. ''ദിക്കാലഭേദശൂന്യം'' എന്ന വ്യാസഭാവന കണ്ട ഐൻസ്റ്റൈൻ ആശ്ചര്യചകിതനായിട്ടുണ്ട്. പ്രാചീന ഭാരതത്തിൽ ശാസ്ത്രജ്ഞന്മാരുണ്ടായിരുന്നുവെന്നും അവർ വളരെയേറെ സംഭാവനകൾ ഈ ലോകത്തിനു് നൽകിയിട്ടുണ്ടെന്നും പറഞ്ഞാൽ ചില നവീനന്മാർക്കു് നെററി ചുളിയും. അതു് സാരമാക്കേണ്ടതില്ല. യുവതലമുറ ഒരന്വേഷണം നടത്തട്ടെ. പാശ്ചാത്യ ഗണിതശാസ്ത്രജ്ഞന്മാർ സങ്കല്പിക്കുന്നതിനു എത്രയോ മുമ്പുതന്നെ സൂക്ഷ്മവ്യത്യാസസൂചകകലനം (Differential Calculus) ഭാസ്ക്കരാചാര്യർ ഇവിടെ പഠിപ്പിച്ചിട്ടുണ്ട്. ഇന്ത്യക്കു് അതിമഹത്തായ ഒരു പ്രാചീന ചരിത്രമുണ്ട്. ബ്രിട്ടീഷുകാർ എഴുതിയതും, ഇടമറുകു് അനുഗമിക്കുന്നതുമായ ചരിത്രമല്ല അതു്. ഇടമറുകു് ഭഗവദ്ഗീതയിൽ ചൊരിഞ്ഞ ആക്ഷേപങ്ങൾ തികച്ചും അടിസ്ഥാനരഹിതങ്ങളാണ്. അദ്ദേഹം ഇന്നത്തെ മററു ചില ഭൌതികവാദികളെപ്പോലെതന്നെ, സർവ്വജ്ഞപീഠം കയറിയ ഭാവത്തിലാണ് ഗീതയെപ്പററിയുള്ള അഭിപ്രായങ്ങൾ തൊടുത്തുവിട്ടതു്. അവയിൽ പലതും അശാസ്ത്രീയങ്ങളാകുന്നു. ചിലതു് ഫലവാദങ്ങളും.

ഈശ്വരവിശ്വാസംകൊണ്ടു് കഷ്ടവും, ദുഃഖവും മാത്രമേ മനുഷ്യനു് കിട്ടുന്നുള്ളൂ എന്നൊരാക്ഷേപമുണ്ട്. അതു് ശരിയല്ല. എത്രയോ സുഖങ്ങൾ അനുഭവിച്ചതിനു് ശേഷമാണ്, ദുഃഖം മാത്രമാണ് നമുക്കു് ജീവിതത്തിൽ കിട്ടിയതെന്നു് നമ്മിൽ പലരും പറയുന്നതു്. സുഖം ഒന്നുവേറെ, സുഖം നൽകുന്നു എന്നു തോന്നുന്ന ആഡംബരവസ്തുക്കൾ ഒന്നുവേറെ. പണക്കാരൊക്കെ വലിയ സുഖമുള്ളവരാണെന്നും, ദരിദ്രന്മാരൊക്കെ വലിയ ദുഃഖിതരാണെന്നും കരുതുന്നതു് ശരിയല്ല. ഒരു പണക്കാരനു് രണ്ടു മക്കളുണ്ടെന്നു കരുതുക. ആ രണ്ടു മക്കളും ദുർവൃത്തന്മാരാണെന്നും സങ്കല്പിക്കുക. മൂത്ത ആൾ ചരസ്സിനും, കഞ്ചാവിനും അടിമയാണെന്നും, മറേറ ആൾ ഒരു മുഴുത്ത മദ്യപനാണെന്നും കരുതുക. ആ വീട്ടിൽ എന്നും ദുഃഖം തളംകെട്ടി നിൽക്കും. ആ മക്കളുടെ അമ്മ കണ്ണുനീർ വാർക്കും. ആ മക്കൾ വിവാഹിതരാണെങ്കിൽ അവരുടെ ഭാര്യമാർ വിവാഹമോചനം ആവശ്യപ്പെടും. മക്കളുണ്ടെങ്കിൽ അവർ അച്ഛനമ്മമാരെ അനുകരിക്കും.

പണക്കാർ സഞ്ചരിക്കുന്ന കാറുകൾ സുഖസാധനങ്ങളാണെന്ന് ചിലർ കരുതുന്നു. ആ കാറുതന്നെപലപ്പോഴും പലരുടേയും ജീവനെ ഒടുക്കുന്നു, പണക്കാരന്റെ കുടുംബത്തെ തീരാത്ത ദുഃഖത്തിലാഴ്ത്തുന്നു. ഏററവും വലിയദുഃഖം മരണമാകുന്നു. അതു പണക്കാരനും, പാവത്തിനും സമം.

ഇതിന്റെ മറുപുറം നോക്കുക. ഒരു പാവപ്പെട്ടവന്റെ കുടിലിൽ വിശന്നുവലയുന്ന ഒരു കുഞ്ഞിന് ദരിദ്രയായ അമ്മ ഒരു നേരം വയറുനിറയെ ഭക്ഷണം കൊടുക്കുന്നു എന്നു കരുതുക. ആ കുഞ്ഞിന്റെ വയറുനിറയുമ്പോൾ, ആ അമ്മക്ക് കിട്ടുന്ന അതുല്യമായ ആനന്ദം ഒരിക്കലും ഒരു പണക്കാരന്റെ ഭാര്യക്ക് കിട്ടുകയില്ല. ദരിദ്രയായ സ്ത്രീ ഭഗവാനെ വിളിക്കുന്നതു് ആത്മാവിൽ നിന്നും ഉയരുന്ന ആനന്ദത്തിൽനിന്നാണ്. ഹൃദയത്തിൽനിന്നും പൊങ്ങിവരുന്ന നിർമ്മലമായ സുഖത്തിൽനിന്നാണ്. നിർമ്മലമായ ഹൃദയത്തിൽ ഈശ്വരനെ തെളിഞ്ഞുകാണാം. കാരണം ഈശ്വരൻ ഹൃദയത്തിലാണ് കുടികൊള്ളുന്നതു്. ഭഗവാൻ അർജ്ജുനനോട് അക്കാര്യം തുറന്നു പറയുന്നു:

''ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേ / ർജ്ജുന തിഷ്ഠതി
ഭ്രാമയൻ സർവ്വഭൂതാനി യന്ത്രാരൂഢാനി മായയാ.
(ഭ. ഗീ. 18_61)

അല്ലയോ അർജ്ജുനാ! ശരീരമാകുന്ന യന്ത്രത്തിൽ കയറിയിരിക്കുന്ന എല്ലാ ജീവികളേയും മായയാൽ ചുററിച്ചുകൊണ്ടു് അന്തര്യാമിയായ ഈശ്വരൻ എല്ലാ ജീവരാശികളുടേയും ഹൃദയത്തിൽ നിവസിക്കുന്നു.

എല്ലാ വിധത്തിലും ആ പരമേശ്വരനെയാണ് ശരണം പ്രാപിക്കേണ്ടതെന്ന് ഭഗവാൻ അടുത്ത ശ്ലോകത്തിൽ അർജ്ജുനനെ ഉപദേശിക്കുന്നു.

നമ്മളിൽത്തന്നെ പ്രശോഭിക്കുന്ന ആ ഭഗവാനെ നാം അറിയുന്നില്ല. നിരീശ്വരവാദികൾ ഈശ്വരന്റെ സാന്നിദ്ധ്യത്തെ ഒട്ടും അറിയുന്നില്ല. മററു ചിലർ തങ്ങളുടെ ഹൃദയത്തിൽ നിന്നും പൊങ്ങുന്ന ഈശ്വരന്റെ ശബ്ദം മറെറവിടെയോ നിന്നാണുയരുന്നതു് എന്നു കരുതി ഓടി നടക്കുന്നു. ഉള്ള പണമെല്ലാം പാഷണ്ഡന്മാർക്കു നൽകുന്നു. ഈ ലോകം മുഴവനും സൃഷ്ടിച്ച ഭഗവാനു് എന്തിനു് നമ്മുടെ പണം? ഓരോ നിമിഷവും ഭഗവാനെ ഓർമ്മിക്കുക. ഭഗവാൻ സർവ്വവ്യാപിയാകുന്നു, എങ്കിലും ഭഗവാൻ വിളങ്ങുന്നതു് ചൈതന്യവസ്തുക്കളിലാണെന്ന് നാമോർക്കണം. നമ്മുടെ ഹൃദയത്തിൽ വിളങ്ങുന്ന ഭഗവാനെ കാണുവാൻ ആർക്കും ഒരു പ്രയാസവുമില്ല, എം. ഏ. പിച്ച് ഡി ക്കാരനും, മററു് ബിരുദദാരികൾക്കും മനസ്സിലാവുന്നതിനേക്കാൾ കൂടുതൽ വേഗം സാധാരണക്കാരനാണ് ഈശ്വരനെ മനസ്സിലാവുക. രമണമഹർഷി, നാരായണഗുരു, സായിബാബ,

വാശടാനന്ദഗുരു എന്നിവരെപ്പോലെ ഇംഗ്ലീഷ് വിദ്യാഭ്യാസമി ല്ലാത്തവർ ഈശ്വരസാന്നിദ്ധ്യത്തിലേക്കുയർന്നവരാണ്. അവർ സാധാരണക്കാരായിരുന്നു. അതിനാൽ അവർ പോയ വഴി യിലൂടെയാണ് നാം ഈശ്വരദർശനത്തിന് പോകേണ്ടതു്. ''നിത്യങ്ങളിൽ നിത്യനും, ചേതനങ്ങളിൽ ചേതനനുമായ പരമാത്മാവിനെ ഏതൊരാളാണോ തന്റെ ഹൃദയത്തിൽ കാണു ന്നതു്, വാസ്തവികമായ സുഖം അദ്ദേഹത്തിനു് മാത്രമേ കിട്ടുക യുള്ളൂ. മററാർക്കും ലഭിക്കുകയില്ല എന്ന് വേദങ്ങളും ഉപനിഷ ത്തുക്കളും നമ്മെ പഠിപ്പിക്കുന്നു.

''നിത്യോ നിത്യാനാം_ചേതനശ്ചേതനാനാ
മേകോ ബഹൂനാം യോ വിദധാതി കാമാൻ
തമാത്മസ്ഥം യേ f നുപശ്യന്തി ധീരാസ്തേഷാം
സുഖം ശാശ്വതം നേതരേഷാം'' (യജ്ജുർവ്വേദം)

എന്നാൽ ഈ സുഖം, ഈ ആനന്ദം എന്താണെന്ന് ചാർവ്വാ കന്മാർക്കൊ, നിരീശ്വരവാദികൾക്കോ അറിയുകയില്ല. ചാർ വ്വാകൻ ആനന്ദം കണ്ടെത്തിയതു് ചാരായത്തിലാണ്. ''കുടി ക്കുക, കുടിക്കുക, വീണ്ടും കുടിക്കുക എന്നിട്ടു് നിലത്തു് വീഴുന്ന തുവരെ കുടിക്കുക. കടം വാങ്ങി നെയ്യ് കുടിക്കുക ഈ ശരീരം ഭസ്മമാകും. പിന്നെ കൊടുത്തവനോ, വാങ്ങിയവനോ ഇല്ല, എന്നതാണ് ചാർവ്വാകന്റെ ആനന്ദാദർശം. പക്ഷെ, ആ ആന ന്ദാദർശം പണ്ടുതന്നെ ഭാരതീയർ വലിച്ചെറിഞ്ഞു. അതുകൊ ണ്ടു് ചാർവ്വാകമതം ഇന്ത്യയിലെ മണ്ണിൽ വേരുപിടിച്ചില്ല. ചാർവ്വാകനെ പിന്തുടരുന്ന നിരീശ്വരമതം ലോകത്തിലെ ഭൂരി പക്ഷം ജനങ്ങളും അംഗീകരിക്കുകയില്ല. സാന്ദ്രാനന്ദത്തിനും, ഉൽകൃഷ്ടജ്ഞാനത്തിനും കേന്ദ്രമായ ഭഗവാനിൽ എത്തിച്ചേരു വാനുള്ള മാർഗ്ഗമാണ് അവർ അന്വേഷിക്കുന്നതു്. അതു് പുസ്ത കങ്ങളിലെഴുതിവെച്ച യുക്തിവാദമല്ല, മനുഷ്യന്റെ ഉള്ളകത്തിൽ നിന്നും സ്വാഭാവികമായുയരുന്ന വിളിയാണ്. ആ പരമനിഗൂ ഢമായ ശബ്ദത്തിന്റെ തരംഗങ്ങൾ എന്റെ ആത്മാവിലും പ്രതിധ്വനിച്ചു. അവ ഞാനിവിടെ രേഖപ്പെടുത്തി. മദ്വചന ങ്ങൾക്ക് പരുഷതയുണ്ടെങ്കിൽ പൊറുക്കുക. ഭഗവദ്വചനത്തോ ടെ ഞാൻ ഈ നിരൂപണം ഇവിടെ നിർത്തട്ടെ.

യ ഇമം പരമം ഗുഹ്യം
മദ്ഭക്തേഷ്വഭിധാസ്യതി
ഭക്തിം മയി പരാം കൃത്വാ
മാമേ വൈഷ്യത്യ സംശയഃ (ഭ. ഗീ. 18/68)

ഏതൊരുവൻ എന്നിൽ (പരമാത്മാവിൽ) പരമമായ ഭക്തിയോടുകൂടി, ഈ പരമനിഗൂഢമായ ഭഗവദ്ഗീതയിലെ ജ്ഞാനം എന്റെ ഭക്തന്മാരിൽ പ്രചരിപ്പിക്കുന്നുവോ അവൻ എന്നിൽ (പരമാത്മാവിൽ) എത്തിച്ചേരും, സംശയമില്ല.

■■■■■■■■■■

# ശുദ്ധിപത്രം (തിരുത്ത്)

| പേജ് | വരി | തെറ്റ് | ശരി |
|---|---|---|---|
| viii | 26 | മുഴവൻ | മുഴുവൻ |
| xiii | 24 | പൂറകേ | പുറകേ |
| 4 | 19 | അജ്ഞാതാ | അജ്ഞതാ |
| 5 | 34 | ജാംബവാൻെറ | മെക്കോളെയുടെ |
| 7 | 10 | മണ്ണുമടച്ചു് | കണ്ണുമടച്ചു് |
| 16 | 29 | $H_2$ | $H^2$ |
| 16 | 36 | $H_2$ | $H^2$ |
| 23 | 39 | പടലിത്തൽ | പടലത്തിൽ |
| 28 | 10 | പ്രവർത്തി | പ്രവൃത്തി |
| 38 | 12 | ശ്ലോകം | ശ്ലോകം |
| 43 | 34 | ആഭാസിക്കുന്നു | ആഭാസിയ്ക്കുന്ന |
| 52 | 9 | ആധുകന്മാർ | ആധുനികന്മാർ |
| 52 | 16 | ഇടമുക് | ഇടമറുക് |
| 57 | 35 | പ്രഭുവിന്നതു് | അവർ ഉടമകളാകുന്നതു് മെക്കോളെപ്രഭുവിന്നു് |
| 66 | 18 | വീസ്മൃത | വിസ്മൃത |
| 69 | 13 | paycho | psycho |
| 69 | 15 | Ttemendous | Tremendous |
| 73 | 30 | ഭഗവദ്ഭജനം | ഭഗവദ്വചനം |
| 77 | 30 | ശാശ്വതനാരാണ് | ശാശ്വതനാണ് |
| 78 | 33 | ഡോക്ടർമാർ | മരിക്കാനായവർക്ക് ഡോക്ടർമാർ |
| 89 | 13 | പൂർവ്വജജ | പൂർവ്വജന്മ |
| 95 | 20 | Cita | Gita |
| 100 | 34 | ആനുക്ഷ | ആനുഷം |
| 112 | 1 മുതൽ 4 വരി | അങ്ങിനെയുള്ള ......യാണ്. | "അങ്ങിനെ...... ...യാണ്" |
| 117 | 15 | സൽകൽർമ്മം | സൽക്കർമ്മം |
| 118 | 36 | ആദ്യന്തര | ആഭ്യന്തര |
| 119 | 22 | ആസക്തിയും. | അനാസക്തിയും. |
| 123 | 4 | belives | believes. |
| 152 | 4 | ൻറു് | ന്റെ |

# ഭഗവദ്ഗീതയും

## ഇടമറുകും

കോടിക്കണക്കിനു് മനുഷ്യർക്കു് ആശയും, ആവേശവും നല്കിയ ഒരു മഹാദാർശനിക ഗ്രന്ഥമാണ് ഭഗവദ്ഗീത. ആത്മീയതത്വചിന്തയിലെ അടിസ്ഥാനപരമായ ആശയങ്ങളെ പ്രതിപാദിക്കുന്ന ഭഗവദ്ഗീതയുടെ മഹിമ കാലത്തെ വെല്ലുവിളിച്ചുകൊണ്ടു് അനശ്വരമായ പ്രകാശസ്തംഭം കണക്കെ മനുഷ്യരാശിക്കു് അതു് ജീവിതയാത്രയിൽ മാർഗ്ഗദർശനം നൽകുന്ന എന്നുള്ളതാണ്. വിജ്ഞാനത്തിന്റെ വിശാലമായ ജലപ്രവാഹത്തിൽ നിന്നുമുയരുന്ന ഈ ആത്മീയ വിദ്യുൽപ്രവാഹം ഹൈന്ദവരുടെ മാത്രമല്ല, ഏതു മതവിശ്വാസികളുടെയും ഗൃഹാന്തരങ്ങളെ പ്രദീപ്തമാക്കുന്നു. ഈ വെളിച്ചത്തെ വെറുക്കുന്നവരും ഇന്നാട്ടിലുണ്ടു്. മഹത്തായ ഈ തത്വചിന്താ വൃക്ഷത്തിന്റെ വേരുകൾ പടർന്നു പിടിച്ച ഇവിടുത്തെ മണ്ണിൽ, കേവല ഭൌതികവാദമെന്ന ചിന്താഗതിക്കു് വളരുവാൻ കഴിയുന്നില്ല. അതിനാൽ ഈ കല്പവൃക്ഷത്തിന്റെ കടയ്ക്കു് കത്തിവെക്കുവാൻ പല ഭൌതികരും ശ്രമിക്കുന്നു. അത്തരം ഒരു ഭൌതികവാദിയുടെ യുക്തിശരങ്ങളുടെ മുനകൾ മുറിച്ചുവീഴ്ത്തുകയാണ് ഗ്രന്ഥകാരൻ ''ഭഗവദ്ഗീതയും ഇടമറുകും'' എന്ന ഗ്രന്ഥത്തിൽ.

ഗ്രന്ഥകർത്താ :

ഭാരതീയ തത്വചിന്തയെ അഗാധമായി പഠിച്ച ഒരു തത്വചിന്തകനാണ് വി. എസ്. ഹർഷവർദ്ധനൻ. വേദങ്ങളേയും, വേദാംഗങ്ങളേയും, ഉപാംഗങ്ങളേയും മററും അവയുടെ തനതായ അർത്ഥത്തിൽ വ്യാഖ്യാനിക്കുന്ന ഈ പണ്ഡിതപ്രതിഭ യശശ്ശരീരനായ വാഗ്ഭടാനന്ദ ഗുരുദേവരുടെ പുത്രനാണ്. സംസ്കൃതം, ഹിന്ദി, ഇംഗ്ലീഷ്, റഷ്യൻ എന്നീ ഭാഷകളിൽ നിഷ്ണാതനായ ഇദ്ദേഹം 27 വർഷങ്ങളോളം ആകാശവാണിയുടെ തിരുവനന്തപുരം, കോഴിക്കോട്ട് നിലയങ്ങളിൽ അസിസ്റ്റൻറ് എഡിററർ (ട്രാൻസ്ലേഷൻ), സംസ്കൃത-ഹിന്ദി അദ്ധ്യാപകൻ എന്നീ നിലകളിൽ സേവനമനുഷ്ഠിച്ചിട്ടുണ്ടു്.

ഇദ്ദേഹത്തിന്റെ ''ഈശ്വരവിശ്വാസം'', ഭാരതീയ യുക്തിവാദം'', ''സംസ്കൃത ഗുരുനാഥൻ'' എന്നീ ഗ്രന്ഥങ്ങൾ അടുത്തുതന്നെ പ്രസിദ്ധീകരിക്കപ്പെടുന്നതാണ്.